# ഊർശ്ലേം യാത്രാ വിവരണം

(മലയാളത്തിലെ ലക്ഷണമൊത്ത
ആദ്യ യാത്രാവിവരണം)

**മാർ ഗ്രീഗോറിയോസ് ഗീവർഗീസ്**

**സോഫിയാ ബുക്സ്**
**കോട്ടയം**

(മലയാളം)

**ഊർശ്ലേം യാത്രാ വിവരണം**
**(യാത്രാവിവരണം)**

**മാർ ഗ്രീഗോറിയോസ് ഗീവർഗീസ്**


| | | |
|---|---|---|
| **പഠനം** | : | **ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ** |
| **കുറിപ്പുകൾ** | : | **എം. കുര്യൻ തോമസ്** |
| **പ്രൂഫ് വായന** | : | **ജോയ്സ് തോട്ടയ്ക്കാട്** |
| ഒന്നാം പതിപ്പ് | : | 1895 കർക്കടകം (ജൂലൈ - ഓഗസ്റ്റ്) |
| രണ്ടാം പതിപ്പ് | : | 1895 നവംബർ |
| പ്രഥമ സോഫിയാ പതിപ്പ് | : | 2002 ഏപ്രിൽ |
| പ്രഥമ വെബ് എഡിഷൻ | : | 2005 ഒക്ടോബർ |
| © | : | എം. കുര്യൻ തോമസ് |
| കോപ്പികൾ | : | 1000 |
| പ്രസാധകർ | : | സോഫിയാ ബുക്സ്, ആസാദ് ലെയ്ൻ, കോട്ടയം – 686 001 |
| ഡി.റ്റി.പി. & പ്രിന്റിംഗ് | : | സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം |

# ഊർശ്ലേം യാത്രാ വിവരണം

**മലങ്കര, നിരണം മുതലായ പള്ളികളുടെ**

**നി. വ. ദി. ശ്രീ.**

**മാർ ഗ്രീഗോറിയോസ് ഗീവർഗീസ്**

**മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു**

**1895 ൽ**

**വിശുദ്ധ സ്ഥലങ്ങളെ സന്ദർശിച്ച**

**വിവരത്തിനു എഴുതിയിട്ടുള്ള**

## ഡയറി

**ഇതിൽ അടങ്ങിയിരിക്കുന്നു**

**(1895)**

**MAR THOMAS PRESS**
**KOTTAYAM**

(1895 ലെ ഒന്നാം പതിപ്പിന്റെ കവർ പേജ്)



### മാർ ഗ്രീഗോറിയോസ് ഗീവറുഗീസ്

എറണാകുളം ജില്ലയിൽ മുളന്തുരുത്തിയിൽ ചാത്തുരുത്തി മത്തായിയുടെയും മറിയാമ്മയുടെയും ഇളയപുത്രനായി 1848 ജൂൺ 15 ന് ജനിച്ചു.

1857 സെപ്റ്റംബർ 26 ന് കോറൂയോ ആയി. 1865 ൽ കശീശായും കോറെപ്പിസ്ക്കോപ്പായും. 1872 ഏപ്രിൽ 7 ന് റമ്പാൻ. 1876 ഡിസംബർ 10 ന് മലങ്കരസഭയിലെ മെത്രാപ്പോലീത്തായായി വാഴിച്ചു.

നിരണം, തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ.

1895 ൽ ഊർശ്ലേമിലേക്ക് തീർത്ഥാടനം നടത്തി (1895 ജനുവരി 28 ന് തിങ്കളാഴ്ച യാത്ര തിരിച്ച് ജൂൺ 6 ന് പരുമലയിൽ തിരിച്ചെത്തി).

ഊർശ്ലേം തീർത്ഥാടനത്തെക്കുറിച്ച് *ഊർശ്ലേം യാത്രാവിവരണം* രചിച്ച് 1895 ജൂലൈയിൽ പ്രസിദ്ധീകരിച്ചു.

1902 നവംബർ 3 ന് തിങ്കളാഴ്ച വെളുപ്പിന് ഒരു മണിക്ക് കാലം ചെയ്തു. 1902 നവംബർ 4 ന് ചൊവ്വാഴ്ച പരുമല സെമിനാരിയിൽ കബറടക്കി.

സാമൂഹ്യ പരിഷ്ക്കർത്താവ്, ആധുനിക വിദ്യാഭ്യാസത്തിന്റെ പ്രചാരകൻ, ദളിത് വിഭാഗങ്ങളുടെ വിമോചകൻ, അനുഗൃഹീത പ്രഭാഷകൻ, അജപാലകൻ എന്നീ നിലകളിൽ തിളക്കമാർന്ന വ്യക്തിത്വം.

1947 നവംബർ 2 ന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഇദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു.

## വാങ്മുഖം

# ഊർശ്ലേം യാത്രാ വിവരണത്തിന്റെ പുനരുത്ഥാനം

പരിശുദ്ധ *പരുമല തിരുമേനി* എന്നറിയപ്പെടുന്ന ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (1848 – 1902) എറണാകുളം ജില്ലയിൽ മുളന്തുരുത്തിയിൽ ജനിച്ചു. തിരുവല്ലായ്ക്കു സമീപം പരുമല സെമിനാരി കേന്ദ്രമാക്കി മലങ്കരസഭയെ നയിച്ചു. കേരളത്തിലെ സാമൂഹിക – സാംസ്കാരിക – മത രംഗങ്ങളിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ നിറഞ്ഞുനിന്ന വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്.

ആധുനിക വിദ്യാഭ്യാസത്തിനും സാമൂഹിക പരിഷ്കാരങ്ങൾക്കും ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് നേതൃത്വം നൽകി. സമൂഹത്തിൽ അടിച്ചമർത്തപ്പെട്ട ദളിത് വിഭാഗത്തിന്റെ സമഗ്രമായ മുന്നേറ്റത്തിനായി വിവിധ പദ്ധതികൾ നടപ്പാക്കി. സാമൂഹിക ആദ്ധ്യാത്മിക രംഗത്ത് ചലനാത്മകമായ പല പ്രവർത്തനങ്ങൾക്കും അദ്ദേഹം നേതൃത്വം നൽകി.

കേരളചരിത്രത്തിലും മലയാളഗദ്യത്തിലും ഉയർന്ന സ്ഥാനം ലഭിക്കേണ്ട വ്യക്തിത്വം പരുമല തിരുമേനിക്കുണ്ട്. മലയാളത്തിലെ ലക്ഷണമൊത്ത ആദ്യത്തെ സഞ്ചാരസാഹിത്യ കൃതിയായ '*ഊർശ്ലേം യാത്രാ വിവരണം*' മലയാള സാഹിത്യത്തിൽ പരുമല തിരുമേനിക്ക് അനശ്വരമായ സ്ഥാനം ഉറപ്പിക്കുന്നു. പത്തൊമ്പതാം നൂറ്റാണ്ടിലെ ഗദ്യമാതൃകകൾ പഠിക്കുന്നവർക്ക് ഈ കൃതി ഒരു അക്ഷയഖനിയാകുന്നു.

ഭാഷാ ഗവേഷകനും ചരിത്രകാരനുമായ ഡോ. സാമുവൽ ചന്ദനപ്പള്ളിയാണ് *ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ സാഹിത്യമൂല്യം മലയാള സാഹിത്യത്തിൽ ആദ്യമായി അവതരിപ്പിച്ചത്. പരുമല മാർ ഗ്രീഗോറിയോസിന്റെ *ഊർശ്ലേം യാത്രാ വിവരണം*, പ്രഭാഷണം, ഇടയലേഖനങ്ങൾ, സ്വകാര്യ കത്തുകൾ എന്നിവ ക്രോഡീകരിച്ച് ഡോ. ചന്ദനപ്പള്ളി 1980 ൽ *പവിത്രരചനകൾ* എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചു.

'*ഊർശ്ലേം യാത്രാ വിവരണ*'ത്തിന് സഞ്ചാരസാഹിത്യത്തിലുള്ള മഹനീയ സ്ഥാനം ഉയർത്തിക്കാട്ടുവാൻ ഡോ. സാമുവൽ ചന്ദനപ്പള്ളിക്കു കഴിഞ്ഞു. പക്ഷേ അക്കാദമിക് തലത്തിൽ പോലും കാര്യമായ ചലനമൊന്നും സൃഷ്ടിക്കുവാൻ അദ്ദേഹത്തിന്റെ ശ്രമങ്ങൾക്ക് സാധിച്ചില്ല. ഡോ. സുകുമാർ അഴീക്കോടിനെ പോലെയുള്ള ഏതാനും പേരൊഴികെ സാഹിത്യ – ഗവേഷക – നിരൂപകവൃന്ദം ഈ കൃതിയെ കണ്ടില്ല എന്നു നടിച്ചു. 'കണ്ടവർ' തന്നെ വായിച്ചു നോക്കുവാൻ മിനക്കെടാതെ അഭിപ്രായങ്ങൾ എഴുതി.

ഈ പരിതസ്ഥിതിയിലാണ് ഈ കൃതിയെ 'മലയാളത്തിൽ അച്ചടിച്ച ആദ്യത്തെ



യാത്രാവിവരണം' എന്ന വിശേഷണത്തോടെ 1996 ൽ പത്രപ്രവർത്തകനായ പോൾ മണലിൽ അവതരിപ്പിച്ചത്. കറന്റ് ബുക്സ് വിതരണം ചെയ്ത ആ 'ശതാബ്ദി പതിപ്പ്' സംവാദങ്ങൾക്കും നിരൂപണങ്ങൾക്കും വേദിയൊരുക്കി.

1895 –ൽ പരുമല മാർ ഗ്രീഗോറിയോസ് സ്വന്തം പേരിൽ പ്രസിദ്ധീകരിച്ച കൃതിയാണ് *ഊർശ്ലേം യാത്രാ വിവരണം*. അതിനു ആ വർഷം തന്നെ രണ്ടാം പതിപ്പ് ഉണ്ടായി. 1902 –ന് ശേഷം വിവിധ പ്രസാധകർ നിരവധി പ്രാവശ്യം *ഊർശ്ലേം യാത്രാ വിവരണം* പ്രസിദ്ധീകരിച്ചു. ഇങ്ങനെ പ്രസിദ്ധീകരിക്കപ്പെട്ട പതിപ്പുകളിലെ ഭാഷയിൽ, പ്രസാധകരും പ്രസ്സുകാരും നിരവധി മാറ്റങ്ങൾ അറിഞ്ഞും അറിയാതെയും വരുത്തി. ഇത്തരത്തിൽ ഭാഷാ ദോഷം സംഭവിച്ച ഒരു പതിപ്പിൽ നിന്നാണ് (മാരേട്ട് തോമസ് റമ്പാൻ 1952 ൽ പ്രസിദ്ധീകരിച്ചത്) ഡോ. സാമുവൽ ചന്ദനപ്പള്ളി *ഊർശ്ലേം യാത്രാ വിവരണം* മലയാള ഗദ്യത്തിനു സമർപ്പിച്ചത്. ഡോ. സാമുവൽ ചന്ദനപ്പള്ളി അവലംബമാക്കിയ പതിപ്പിലുള്ളതിനേക്കാൾ നിരവധി തെറ്റുകൾ അദ്ദേഹം സമാഹരിച്ച പതിപ്പിലും വന്നു.

*ഊർശ്ലേം യാത്രാവിവരണ*ത്തിന്റെ മൂലകൃതിയിൽ അദ്ധ്യായ വിഭജനമോ ഉപശീർഷകങ്ങളോ ഇല്ല. ഖണ്ഡികകളായി തിരിച്ചുള്ള പ്രതിപാദനമാണ് പരുമല മാർ ഗ്രീഗോറിയോസ് സ്വീകരിച്ചിരിക്കുന്നത്. വായനാ സൗകര്യത്തിന്റെ പേരിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി *ഊർശ്ലേം യാത്രാ വിവരണ*ത്തിന് അദ്ധ്യായങ്ങളും ഉപശീർഷകങ്ങളും നൽകി. ഈ പതിപ്പാണ് മധുര കാമരാജ് സർവ്വകലാശാലയിലും കോട്ടയം മഹാത്മാഗാന്ധി സർവ്വകലാശാലയിലും എം.എ. യ്ക്ക് പാഠപുസ്തകമായത്.

പല എഴുത്തുകാരും അവരവരുടെ പേരിൽ *ഊർശ്ലേം യാത്രാ വിവരണം* പ്രസിദ്ധീകരിച്ചതോടെ പരുമല മാർ ഗ്രീഗോറിയോസ് അച്ചടിച്ചു പ്രസിദ്ധീകരിച്ച *ഊർശ്ലേം യാത്രാ വിവരണത്തിന്റെ* മൂലകൃതി മലയാള സാഹിത്യത്തിൽ വിസ്മൃതമായി.

*ഊർശ്ലേം യാത്രാ വിവരണത്തിന്റെ* ശതാബ്ദിയായപ്പോൾ (1996) പുസ്തകത്തിന്റെ പേരിനു പോലും മാറ്റം വന്നു; '*പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രാ വിവരണം.*' അതും എഡിറ്ററുടെ പേരിലാണ് ഇംഗ്ലീഷിലും മലയാളത്തിലുമായി നാലു പതിപ്പുകൾ പുറത്തുവന്നത്!

മലയാള സാഹിത്യചരിത്രത്തിൽ പരുമല തിരുമേനിക്ക് വേണ്ടത്ര പ്രാധാന്യം ഇന്നും ലഭ്യമായിട്ടില്ല. എന്തിന്, സഭാചരിത്രകാരന്മാർ പോലും പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാ വിവരണ*ത്തെക്കുറിച്ചുള്ള പരാമർശം രേഖപ്പെടുത്തിയിട്ടില്ല.

പരുമല തിരുമേനിയുടെ ജീവിതവും സംഭാവനകളും കേരളത്തിന്റെ സാമൂഹിക പശ്ചാത്തലത്തിൽ വിശകലനം ചെയ്ത് മലയാള സാഹിത്യത്തിൽ *ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ സ്ഥാനം പുനർനിർണ്ണയം ചെയ്യുവാനുള്ള ശ്രമത്തിനിടയിൽ, ഇന്ന് ലഭ്യമായ *ഊർശ്ലേം യാത്രാ വിവരണ*ത്തിലെ ഭാഷയെക്കുറിച്ചു ഞാൻ ഉന്നയിച്ച ചില സംശയങ്ങളിൽ നിന്നാണ് ഈ ഗ്രന്ഥത്തിന്റെ മൂലകൃതി കണ്ടെടുക്കുവാനുള്ള ശ്രമം ആരംഭിച്ചത്. ഈ ഗ്രന്ഥത്തിന്റെ മൂല

കൃതി അന്വേഷിച്ച് വിവിധ ഗ്രന്ഥപ്പുരകളും സെമിനാരികളും ഞങ്ങൾ കയറിയിറങ്ങി. ഒടുവിൽ ഇന്ത്യയിലെ ഏറ്റവും അമൂല്യ സുറിയാനി ഗ്രന്ഥപ്പുരയായ പാമ്പാക്കുടയിലെ കോനാട്ടു നിന്നും, 1895 ൽ കോട്ടയം മാർത്തോമസ് പ്രസ്സിൽ അച്ചടിച്ച *ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ മൂലകൃതി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിന്റെ സഹായത്തോടെ സഭാചരിത്ര ഗവേഷകനായ എം. കുര്യൻ തോമസ് കണ്ടെത്തി. മൂലകൃതിയ്ക്ക് വിശദമായ അടിക്കുറിപ്പുകളോടെ അദ്ദേഹം അതിന്റെ പകർപ്പ് സോഫിയാ ബുക്സിനു കൈമാറി. ഈ കുറിപ്പുകൾ തയ്യാറാക്കുന്നതിന് വർഗീസ് ജോൺ തോട്ടപ്പുഴയുടെ വിലയേറിയ സഹായവും അദ്ദേഹത്തിന് ലഭ്യമായിട്ടുണ്ട്. പ. പരുമല തിരുമേനിയുടെ സാമൂഹിക സാംസ്ക്കാരിക പശ്ചാത്തലത്തെയും രചനാ കാലഘട്ടത്തെയും അടിസ്ഥാനമാക്കി ഈ കൃതിക്ക് ഒരു പഠനം തയ്യാറാക്കിയത് ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ആണ്. സമഗ്രമായ ഒരു പഠനം എന്ന നിലയിലല്ല ഒരു നവീന പുനർവായനാ രീതിയിലാണ് ലേഖനം ക്രമപ്പെടുത്തിയിരിക്കുന്നത്. ഇവർ നാലു പേരോടുമുള്ള അകൈതവമായ നന്ദി മലയാള ഭാഷയുടെ പേരിൽ രേഖപ്പെടുത്തുന്നു.

*ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ മൂലകൃതിയിലെപ്പോലെ ഈ പതിപ്പിലും അദ്ധ്യായവിഭജനമോ ഉപശീർഷകങ്ങളോ ഇല്ല. വാചകങ്ങൾക്കിടയിലെ വാക്കുകൾ തമ്മിലുള്ള അകലവും മറ്റും മൂലകൃതിയിലെപ്പോലെ തന്നെ ഈ പതിപ്പിലും നിലനിർത്തുവാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്. മൂലകൃതിയിലേതുപോലെ തന്നെ ഗ്രന്ഥകാരന്റെ പേര് *മാർ ഗ്രീഗോറിയോസ് ഗീവർഗീസ്* എന്ന് ഈ പുനഃപ്രസിദ്ധീകരണത്തിലും കൊടുത്തിരിക്കുന്നു. പ്രഥമ പതിപ്പിലെ *ശുദ്ധപത്ര*വും അതേപടി ഈ പതിപ്പിൽ ഉൾപ്പെടുത്തിയിരിക്കുന്നു. എന്നാൽ മൂലകൃതിയിലെ മലയാള അക്കങ്ങൾ സൗകര്യാർത്ഥം ഇംഗ്ലീഷ് അക്കങ്ങളിലേക്ക് മാറ്റിയിട്ടുണ്ട്.

'യു. എ. ഇ. യിലെ പരുമലപ്പള്ളി' എന്നറിയപ്പെടുന്ന ഷാർജ പള്ളിയിലെ സെന്റ് ഗ്രിഗോറിയോസ് യൂത്ത് മൂവ്മെന്റ് പരുമല തിരുമേനിയുടെ ചരമ ശതാബ്ദിയിൽ വിവിധ പദ്ധതികൾ ആവിഷ്ക്കരിച്ചു നടപ്പാക്കുകയാണ്. ഈ ചരമ ശതാബ്ദിയിൽ സാഹിത്യലോകത്തിന് നൽകുന്ന ഏറ്റവും വലിയ സംഭാവനയായിരിക്കും ഈ കൃതി എന്നു മനസ്സിലാക്കി ഇതിൽ പങ്കാളിത്തം വഹിക്കുവാൻ അവർ സന്മനസ്സു കാണിച്ചു. ഷാർജാ യൂത്ത് മൂവ്മെന്റ് പ്രവർത്തകർക്കും നേതൃത്വം നൽകുന്ന ബ. ഫാ. ജോൺ ഡാനിയേൽ പെരിങ്ങനാടിനും "സോഫിയാ ബുക്സി"ന്റെ സ്നേഹവും കടപ്പാടും അറിയിക്കുന്നു.

*ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ സാഹിത്യമൂല്യം വിശകലനം ചെയ്യുവാനും കൂടുതൽ ഗവേഷണ പഠനം നടത്തുവാനുമായി ഇപ്പോൾ ഈ ഗ്രന്ഥം മൂലരൂപത്തിൽ തന്നെ ലഭ്യമായിരിക്കുന്നു. സോഫിയാ ബുക്സ് മലയാള ഗദ്യസാഹിത്യത്തിന് *ഊർശ്ലേം യാത്രാ വിവരണം* അഭിമാനപൂർവ്വം സമർപ്പിക്കുന്നു.

കോട്ടയം
30 ഏപ്രിൽ 2002

**ജോയ്സ് തോട്ടയ്ക്കാട്**
(കാര്യദർശി, സോഫിയാ ബുക്സ്)

# ഉള്ളടക്കം



ഊർശ്ലേം യാത്രാ
വിവരണം

വിശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കു
ന്ന പ്രധാന ചരിത്രസംഭവങ്ങൾ നടന്ന സ്ഥല
വും ദാവീദ മുതലായ മഹാരാജാക്കന്മാരുടെ രാ
ജധാനിയും ലോകരക്ഷകനായ യേശു മിശിഹാ
യുടെ കാല്പാദങ്ങളാലും അതിശയപ്രവൃത്തികളാ
ലും ലോകത്തിൻ പാപങ്ങളെ നീക്കികളയുന്ന
ദിവ്യകുഞ്ഞാടിൻ ജീവബലിയാലും ശുദ്ധീകരിയ്ക്ക
പ്പെട്ടതുമായ ഊർശ്ലേം പട്ടണവും അതിൽസ്ഥാ
പിച്ചിട്ടുള്ള വിലയേറിയ മാണിക്കങ്ങളാകുന്ന ക
ർത്താവിൻ കബർ മുതലായ പരിശുദ്ധ സ്ഥലങ്ങ
ളും സന്ദർശിച്ചു അനുഗ്രഹങ്ങളെ പ്രാപിക്കണ
മെന്നു വളരെകാലമായി നമ്മിൽ ആഗ്രഹം ജ
നിച്ചിരുന്നു. ഊർശ്ലേമിലെ നി. വ. ദി. ശ്രീ.
മാർ ഗ്രീഗോറിയോസ ഗീവറുഗീസ ബാവാ
മുതലായ പല പിതാക്കന്മാരുടെ എഴുത്തുകൾ
ഈ ആഗ്രഹത്തെ വർദ്ധിപ്പിച്ചുംവന്നിരുന്നു. എ
ങ്കിലും ഠരംഅഭീഷ്ടസാദ്ധ്യത്തിനു പ്രതിബന്ധങ്ങ
ളായി പല കാരണങ്ങളും തുടരെ തുടരെ നേ
രിട്ടിരുന്നതിനാൽ അവധി കുറിച്ചു വരുമ്പോൾ
പരിശുദ്ധപിതാവായ ൩-ാമത്തെ പത്രോസ ഇ
ഗ്നാത്യോസ പാത്രിയർക്കീസുബാവാ തിരുമനസ്സി

(1895 ലെ ഒന്നാം പതിപ്പിന്റെ പ്രഥമ പേജ്.
പാമ്പാക്കുട കോനാട്ട് ലൈബ്രറി. നമ്പർ 188)

# ഊർശ്ലേം യാത്രാ വിവരണം

**വി**ശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പ്രധാന ചരിത്ര സംഭവങ്ങൾ നടന്ന സ്ഥലവും ദാവീദ മുതലായ മഹാരാജാക്കന്മാരുടെ രാജധാനിയും ലോകരക്ഷകനായ യേശു മിശിഹായുടെ കാല്പാദങ്ങളാലും അതിശയപ്രവൃത്തികളാലും ലോകത്തിൻ പാപങ്ങളെ നീക്കികളയുന്ന ദിവ്യ കുഞ്ഞാടിൻ[1] ജീവബലിയാലും ശുദ്ധീകരിയ്ക്കപ്പെട്ടതുമായ ഊർശ്ലേം[2] പട്ടണവും അതിൽസ്ഥാപിച്ചിട്ടുള്ള വിലയേറിയ മാണിക്കങ്ങളാകുന്ന കർത്താവിൻ കബർ മുതലായ പരിശുദ്ധ സ്ഥലങ്ങളും സന്ദർശിച്ചു അനുഗ്രഹങ്ങളെ പ്രാപിക്കണമെന്നു വളരെക്കാലമായി നമ്മിൽ ആഗ്രഹം ജനിച്ചിരുന്നു. ഊർശ്ലേമിലെ നി. വ. ദി. ശ്രീ.[3] മാർ ഗ്രീഗോറിയോസ ഗീവറുഗീസ്[4] ബാവാ[5] മുതലായ പല പിതാക്കന്മാരുടെ എഴുത്തുകൾ ഈ ആഗ്രഹത്തെ വർദ്ധിപ്പിച്ചുംവന്നിരുന്നു. എങ്കിലും ഠരം[6]അഭീഷ്ടസാദ്ധ്യത്തിനു പ്രതിബന്ധങ്ങളായി പല കാരണങ്ങളും തുടരെ തുടരെ നേരിട്ടിരുന്നതിനാൽ അവധി കുറിച്ചു വരുമ്പോൾ പരിശുദ്ധപിതാവായ 3-ാമത്തെ പത്രോസ ഇഗ്നാത്യോസ പാത്രിയർക്കീസുബാവാ[7] തിരുമനസ്സിലെ ദേഹവിയോഗത്തെക്കുറിച്ചു കിട്ടിയ വ്യസനകരമായ വർത്തമാനം നമ്മുടെ പരമാഗ്രഹത്തെ കുറെ കാലത്തേക്കു ക്ഷയിപ്പിച്ചു കളഞ്ഞു. എന്നാലും മരണം വൃദ്ധന്മാരെ എന്നപോലെ യുവാക്കളേയും പിടികൂടുന്ന ഒരു ദയയില്ലാത്ത ക്രൂരനാണെന്നുള്ള ഓർമ്മ നമ്മുടെ പുറപ്പാടിനെ പെട്ടെന്നു പ്രോത്സാഹിപ്പിക്കയാൽ ഏതു പ്രകാരവും 1895-ലെ കഷ്ടാനുഭവ ആഴ്ചയിൽ[8] വിശുദ്ധ സ്ഥലത്തു എത്തണമെന്നു നിശ്ചയിച്ചു നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളേയും[9] സഹോദരന്മാരായ ശെഷം മേല്പട്ടക്കാരെയും[10] വിവരം എഴുത്തുമൂലം ഗ്രഹിപ്പിക്കയും മലങ്കരയുള്ള[11] പള്ളികളിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അഭൂതപൂർവമായ ഈ യാത്രയ്ക്കു അവശ്യം അപേക്ഷിതമായ ഒരുക്കത്തിനു സമയം മതിയായിരുന്നില്ല. എങ്കിലും ഉണ്ടായിരുന്ന അല്പ കാലത്തിനിടയിൽ റാന്നി, മൈലപ്രാ, കുമ്പഴ, മാക്കാംകുന്നു, ഓമല്ലൂർ, വാഴമുട്ടം, ചന്ദനപ്പള്ളി, കൈപ്പട്ടൂർ, തുമ്പമൺ, കണ്ണൻകോടു, കടമ്പനാടു, കല്ലട, കായംകുളം, മാവേലിക്കര പുതിയകാവു, ടി. പുത്തൻപള്ളി, തോനയ്ക്കാടു, തിരുവല്ലാ, കല്ലൂപ്പാറ, കല്ലൂശ്ശേരി, നിരണം, വളഞ്ഞവട്ടം, വെളിയനാടു, മേപ്രാ

പുത്തൻപള്ളി, നീലംപേരൂർ, കുറിച്ചി, പുതുപ്പെള്ളി, കോട്ടയം, മുളന്തുരുത്തി,
കണ്ടനാടു, കരിങ്ങാശ്ര, തൃപ്പൂണിത്ര, കൊച്ചി, ശ്രായി,[12] പഴഞ്ഞി, ചാല
ശ്ശേരി, ഈ പള്ളികളിൽ നാം തന്നെ സഞ്ചരിക്കയും മണർകാടു, പാറമ്പുഴ,
മീനടം, തോട്ടയ്ക്കാടു, അഞ്ചേരി, പുതുശേരി, നാലന്നാക്കൽ, ചിങ്ങോനം,
പള്ളം, പാക്കിൽ, കുമരകം, വാഗത്താനം, കല്ലുങ്കത്ര, ആലപ്പുഴ, (കൊല്ലാടു)[13]
ചെങ്ങളം ഈപള്ളികളിൽ നമ്മുടെപൌലൂസു റെമ്പാച്ചനും,[14] കോലഞ്ചേരി,
കടമററം, മഴവന്നൂർ, രാമംഗലം, മാമ്മലശേരി, നെച്ചൂർ, പിറവം, മുളക്കുളം,
വടകര, പാലക്കുഴ, മാറാട്ടിൽ, റാക്കാടു, കാരക്കുന്നം, കോതമംഗലത്തു വലിയ
പള്ളി, ടി. ചെറിയപള്ളി, ചേലാടു, മഞ്ഞപ്ര, അങ്കമാലി, അകപ്പറമ്പു, പീച്ചാ
നിക്കാടു, പൊയ്ക്കാട്ടുശേരി, കുന്നക്കുരുടി, പുററുമാനൂർ, ഈ പള്ളികളിൽ
നമ്മുടെ ശിഷ്യൻ കടമ്പിനിട്ട പുത്തൻ പുരയ്ക്കൽ ഗീവറുഗീസകത്തനാരും
സാധനങ്ങളോടുകൂടെ[15] സഞ്ചരിക്കയും എല്ലാവരും ശക്തിയ്ക്കും
ഭക്തിയ്ക്കും തക്കപോലെ വഴിപാടു മുതലായതു തരികയും ചെയ്തു. മേല്പ
റഞ്ഞ പള്ളികളെ കൂടാതെ തെക്കും വടക്കുമുള്ള മററുപള്ളിക്കാരും കൽപന
അനുസരിച്ചു വഴിപാടുകളും കൈമുത്തും[16] കൊണ്ടുവന്നു തരികയൊ
കൊടുത്തയയ്ക്കയൊ ചെയ്തു.

ഇങ്ങനെ മൊത്തത്തിൽ നമ്മുടെ യാത്രചിലവും കുർബ്ബാന വഴിപാടു
വകയും ഉൾപ്പടെ അയ്യായിരത്തിൽ പരം രൂപാ നമ്മുടെ സമുദായത്തിൽ
നിന്നും മൂന്നു മാസക്കാലത്തിനുള്ളിൽ പിരിഞ്ഞുകിട്ടി. മറേറാരോ സംഗതി
കൾക്കു ദ്രവ്യശേഖരം ചെയ്വാൻ കണ്ടുവരുന്ന പ്രയാസങ്ങളോടു ഇതിനെ
അനുരൂപിച്ചാൽ വിശുദ്ധസ്ഥലങ്ങളിന്മേൽ നമ്മുടെ സമുദായത്തിനുള്ള
അസാമാന്യ ഭക്തി പ്രത്യക്ഷപ്പെടുന്നതാകുന്നു.

ഇതിനിടയിൽ പരുമലസിമ്മനാരി പള്ളിയുടെ പണി കുറവു തീർന്നില്ല
ങ്കിലും[17] ഈ പരദേശയാത്രയ്ക്കു മുമ്പു അതിൽ കുർബ്ബാന ചൊല്ലണമെന്നു
ഒരു വലിയ ആഗ്രഹം നമുക്കുണ്ടായിരുന്നു. 1895 – മകരം 15–ാംനു നി. വ. ദി.
ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളോടുകൂടി പരുമല
പള്ളി നാം കൂദാശചെയ്തു.[18] അടുത്ത ദിവസം പരുമലനിന്നു നാം പുറ
പ്പെട്ടു വഴിയ്ക്കുള്ള പള്ളികളിൽ സഞ്ചരിച്ചു കോട്ടയം വഴിയായി മകരം
26–ാനു മുളന്തുരുത്തിയിൽ എത്തി. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ
അവർകളെ കണ്ടു. അവിടുന്നുഒരുമിച്ചു സമീപമുള്ള ചിലപള്ളികളിൽ ചുററി
കുംഭം 4–ാനു കൊച്ചിയിൽപ്രവേശിച്ചു. ഈകൊല്ലം ഊർശ്ലേമിൽ ശീതം അതി
കഠിനമാകയാൽ നല്ല ഉടുപ്പുകൾ കരുതിയിരിക്കണമെന്നും പാസ്പോർട്ട
അത്യാവശ്യമാണന്നും ഊർശ്ലേമിലെ ബാവായുടെ ഒരു കല്പന കിട്ടിയതി
നാൽ ശീതരാജ്യത്തേക്കു ആവശ്യപ്പെട്ട ഏതാനും ഉടുപ്പുകൾ ഇവിടെവച്ചു
ശേഖരിച്ചതു കൂടാതെ പാസ്പോർട്ടു വാങ്ങുവാൻ ബൊമ്പായിൽ പൊലി
ററിക്കൽ ഡിപ്പാർട്ടുമെണ്ടിലെ ഗവർമ്മെണ്ടു സിക്രട്ടെരിക്കു കൊടുപ്പാൻ



തയ്യാറാക്കിയിരുന്ന ഹർജിയെ സാക്ഷിച്ചു ബാറിസ്തർ മിസ്തർ
ഗോവർസായ്പ[19] അവർകളുടെ ഒരു സർട്ടിപ്പിക്കെററും വാങ്ങിച്ചു. വലിയ
തിരുമനസ്സുകൊണ്ടു[20] നമ്മുടെ യാത്രയ്ക്കു വളരെ സഹായങ്ങൾ
ചെയ്കയും ബുദ്ധിമുട്ടുകൾ സഹിക്കയും ചെയ്തു. ദ്രവ്യശേഖരത്തെ പുഷ്ടി
പ്പെടുത്തുവാൻ അവിടന്നു വളരെ ശ്രമങ്ങൾ ചെയ്തതു കൂടാതെ വേണ്ട
ആലോചനകൾ പറഞ്ഞുതരികയും[21] വഴിയാത്രയിൽ പണം മതിയാകാതെ
വന്നാൽ ഉടൻ കമ്പി അടിച്ചാൽ വേണ്ടടത്തോളം പണം അയച്ചുതരാമെന്നു
ഉറപ്പായ വാഗ്ദത്തത്താൽ നമ്മെ അത്യന്തം ധൈർയ്യപ്പെടുത്തുകയും
ചെയ്തു. സഹോദരന്മാരായ ശേഷം മെത്രാപ്പോലീത്തന്മാരിൽ മാർ അത്താ
നാസ്യോസമെത്രാപ്പോലീത്താ[22] അവർകൾ ദ്രവ്യ സഹായത്താലും മാർ
ഈവാനിയോസ മെത്രാപ്പോലീത്താ[23] അവർകൾ സ്നേഹപുരസ്സരം വില
യേറിയ ആലോചനകൾ അടങ്ങിയ എഴുത്തുകളാലും നമ്മെ ധൈർയ്യപ്പെ
ടുത്തി.

ഇങ്ങനെ 1895 കുംഭമാസം 9–ാനു വ്യാഴാഴ്ച[24] അന്യോന്യ വിലാപ
ത്തോടും സ്നേഹചുംബനങ്ങളോടുംകൂടി കൊച്ചിയിൽ വച്ചു വലിയ തിരു
മനസ്സിലെ അടുക്കൽ നിന്നും യാത്ര പിരിഞ്ഞു. ഈ സമയത്തു ഞങ്ങൾ
രണ്ടാളുകളുടേയും കൂടിയുണ്ടായിരുന്ന നമ്മുടെ ജനങ്ങളുടെയും വ്യസനം
പറഞ്ഞു ധരിപ്പിക്കുവാൻ തക്കതല്ലായിരുന്നു.

നാം മലയാളത്തു അവസാനം പ്രവേശിച്ച പള്ളി ചാലശ്ശേരിയായിരുന്നു.
കുംഭം 18ാനു ഇവിടെ നിന്നു പുറപ്പെട്ടു പട്ടാമ്പീൽ തീവണ്ടി കയറി.[25]
നമ്മോടു കൂടി പൌലോസ റെമ്പാച്ചൻ, മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ
കത്തനാർ, തെക്കൻപറവൂർ തോപ്പിൽ ലൂക്കോസുകോറി, തുമ്പമൺ കരി
ങ്ങാട്ടിൽ സ്ക്കറിയാ കത്തനാർ, കടമ്പനിട്ട പുത്തൻപുരയ്ക്കൽ ഗീവറുഗീസ
കത്തനാർ, എന്നീ അഞ്ചു ആളുകൾ ഉണ്ടായിരുന്നു. ഇവരെ കൂടാതെ ശീമ
ക്കാരൻ സ്ലീബാശെമ്മാച്ചനെയും പരുമല തോപ്പിൽ പീലിപ്പോസ എന്ന
കൊച്ചനെയും മുമ്പിൽകൂട്ടി ബൊമ്പായിക്കു അയച്ചിട്ടുമുണ്ടായിരുന്നു.[26]
സർവശക്തനായദൈവത്തിൻെറ കരുണയിൽ മാത്രം ആശ്രയിച്ചുംകൊണ്ടു
ഞങ്ങൾ യാത്ര ആരംഭിച്ചു.

മദ്രാസ തീവണ്ടി പാഥയിൽ ഉലവക്കോട്ടു[27] സ്റ്റേഷ്യനിൽവച്ചു കുന്നം
കുളങ്ങരക്കാരായ ഏതാനും പാലക്കാട്ടു വ്യാപാരികൾ വഴിപാടുകൾ
സമെതം നമ്മെ എതിരേററു. വഴിമധ്യെസുറിയാനിക്കാരുടെ[28] ഒരുസംഘ
ക്കാഴ്ച നമ്മുടെമനസ്സിൽ അസാമാന്യ സന്തോഷവും ആശ്വാസവും ജനി
പ്പിച്ചു. അനന്തരം മദ്രാസു വണ്ടിയിൽ നിന്നു ബൊമ്പായിക്കുള്ള ഗ്രെററ
ഇണ്ട്യൻ പെനിൻസലർ റെയിൽവെ വണ്ടിയിൽ പ്രവേശിച്ചു.[29] റെയിച്ചൂർ
സ്റ്റേഷ്യനിൽവച്ചു[30] ഞങ്ങളുടെ സാമാനങ്ങളിൽ കൂലി തീർത്തു ഏല്പിച്ചവ
പോകെ ഞങ്ങളുടെ കൈവശമുണ്ടായിരുന്നവ ഓരൊ ആവശ്യങ്ങൾക്കായി

അഴിച്ചു പലകെട്ടുകളായി കെട്ടിയിരുന്നതിനാൽ അധിക സാമാനങ്ങൾ ഉണ്ടന്നു തീവണ്ടിക്കാർ തെററായി ധരിച്ചു കൂടുതൽ കൂലി ഒടുക്കണമെന്നു നിർബ്ബന്ധിച്ചു. കെട്ടിൻെറ എണ്ണത്തിൽ അല്ലാതെ തൂക്കത്തിൽ കൂടുതൽ ഇല്ലന്നുള്ള ഞങ്ങളുടെ സമാധാനം അവർ കൈക്കൊണ്ടില്ല. വണ്ടി പുറപ്പെടുന്ന സമയം അടുത്തുപോകയും തർക്കിച്ചു തീരുമാനിപ്പാനിരുന്നാൽ യാത്രമുടങ്ങുകയും ചെയ്യുമല്ലൊ എന്നുവച്ചു അവർ പറഞ്ഞടത്തോളം കൂലി കൂടുതൽ കൊടുക്കേണ്ടി വന്നു.

പട്ടാമ്പി മുതൽ ആർക്കോണംവരെ[31] വഴി വടക്കുകിഴക്കായും അവിടം മുതൽ ബൊമ്പാവരെ വടക്കു പടിഞ്ഞാറായും ആകുന്നു. ബൊമ്പായി വണ്ടി മദ്രാസവണ്ടിയേക്കാൾ വേഗത കൂടുന്നതും അടുത്തടുത്ത സ്റ്റേഷ്യൻ ഇല്ലാത്തതിനാൽ ഇടയ്ക്കു അധികം താമസം ഇല്ലാത്തതും മുറികൾ വിസ്താരമുള്ളതും ആകുന്നു. കൃഷ്ണാ മുതലായ നദികളും ഇടയ്ക്കിടെ വലിയ പാലങ്ങളും പല തുരങ്കങ്ങളും ഈ വഴിയിൽ ഉണ്ടു. വളരെ ഭംഗിയും രസവുമുള്ള ഒരം കാഴ്ചകൾകണ്ടു കുംഭം 21൹ ബൊമ്പായി[32] ഹൈസ്റ്റേഷ്യനിൽ എത്തി. ബൊമ്പായിൽ ഒരുവീടു ശട്ടം കെട്ടുവാൻ സ്ലീബാ ശെമ്മാച്ചനെ മുമ്പിൽകൂട്ടി അയച്ചിരുന്നു. തീവണ്ടി സ്റ്റേഷ്യനിൽ അയാളും നാവും, മൻസൂർ, എന്നു രണ്ടു മൂസൽക്കാരും[33] ഞങ്ങളെ എതിരേല്പാൻ ഹാജരുണ്ടായിരുന്നു. ഇവരിൽ നാവും ഇപ്പോൾ ചർച്ചമിഷ്യനോടു ചേർന്ന ഒരു ഉപദേശിയാണെങ്കിലും ജനനത്താൽ ഒരു സുറിയാനിക്കാരൻ ആയിരുന്നു.[34] മൻസൂർ കൽദായക്കാരനും[35] കപ്പലിൽ പണിക്കാരനുമത്രെ. ബൊമ്പായിലെ അർമ്മനായപള്ളിയിൽ[36] ഞങ്ങൾക്കു താമസിപ്പാൻഒരുസ്ഥലം ചോദിച്ചിട്ടു അനുവദിക്കാഞ്ഞതിനാൽ ഒരു വെള്ളക്കാരൻെറ അലങ്കരിക്കപ്പെട്ട ഒരുമുറി സ്ലീബാ ശെമ്മാച്ചൻ കൂലിക്കു വാങ്ങിച്ചിരുന്നു. 21-ാംനു മുതൽ മീനം 5-ാംനു വരെ[37] ഞങ്ങൾ ഈ ഭവനത്തിൽ താമസിച്ചു.

ബൊമ്പായിൽ ഞങ്ങൾക്കു വിചാരിച്ചിരുന്നതിൽ അധികം താമസം നേരിട്ടതിനാൽ പട്ടണത്തിൻെറ എല്ലാ ഭാഗങ്ങളേയും സഞ്ചരിച്ചു കാണ്മാൻ സമയം ധാരാളംകിട്ടി. കാഴ്ചയ്ക്കുഇത്രയും മനോഹരവും വലിപ്പവുമായ ഒരുപട്ടണം ഞങ്ങളുടെ യാത്രയിൽ എങ്ങും കണ്ടില്ല. തുറമുഖം ഇൻഡ്യായിൽ പ്രഥമഗണനീയമാകുന്നു. പട്ടണം സമുദ്രത്തിലോട്ടു നീണ്ടുകിടക്കുന്നതുകൊണ്ടു മൂന്നുഭാഗവും ചുററിയിരിക്കുന്ന ആഴമേറിയ ഉൾക്കടലിൽ ഏതുസമയവും കപ്പലുകൾ കിടക്കുന്നതിനു ഏനം ഉണ്ടു. ഇതു മാത്രവുമല്ലാ വടക്കുഭാഗത്തുകപ്പലുകൾ കയററി കരയോടുചേർത്തും സമുദ്രത്തിൻെറ കൊടുങ്കാററിൻെറ ഉപദ്രവം തട്ടാതെയും നംകൂരം ഇട്ടു കിടപ്പാൻ തക്കവണ്ണം വിസ്താരമുള്ള പല കുളങ്ങളായി തിരിച്ചു ബലമായ ചിറകളാൽ മറയ്ക്കപ്പെട്ടിരിക്കുന്നു. ഈ ചിറകളുടെ ഇരുവശങ്ങളിലും വണ്ടികൾ ഓടുവാൻതക്ക റോട്ടുകൾ ഉണ്ടു. കുളത്തിലോട്ടു കപ്പൽകയററുവാൻ



പുഴകളും അവയിൽ ഇരിമ്പു പാലങ്ങളുംഉണ്ടു. കപ്പൽ കയററുകയൊ ഇറക്കുകയൊ ചെയ്‌വാൻ ആവശ്യപ്പെടുമ്പോൾ യന്ത്രങ്ങളാൽ പാലങ്ങൾ നീക്കാവുന്നതാണ. കപ്പലിലേക്കു കേവലം ഒരുകോവണി വഴി കരയിൽനിന്നു ഇറങ്ങുവാൻ തക്കവണ്ണം അവ കരയോടു അത്ര ചേർന്നുകിടക്കുന്നു. ചിലപ്പോൾ കോവണികൂടാതെ ഒരു ഒററ പലക വച്ചാലും കരയിൽനിന്നു കപ്പലിലേക്കു പ്രവേശിക്കാം. കപ്പലുകൾ ചരക്കുകയററി താണുകിടക്കുമ്പോൾ കരയും കപ്പലിൻെറതട്ടും സമനിരപ്പായി വരുന്നതാകയാൽ അപ്പോൾ കോവണിയും പലകയും കൂടാതെ കരയ്ക്കുനിന്നു കപ്പലിലേക്കു ഇറങ്ങാവുന്നതാണ. ഈകുളങ്ങളും ഉൾക്കടലുകളും രാവുംപകലും എല്ലാദിവസവും അനേകം കപ്പലുകളാൽ നിറഞ്ഞിരിക്കും. രാത്രി ഇവയിലെ വിളക്കുകൾകൊണ്ടു കടൽമുഴുവൻ പ്രകാശിക്കുന്നു. ഇവയുടെ പാമരങ്ങളും ചിമ്മിനികളും ദൂരയ്ക്കുകണ്ടാൽ ശിഖരങ്ങൾ ഛേദിച്ച വൃക്ഷങ്ങളാൽ നിബിഡമായ ഒരുവലിയവനമൊ എന്നു തോന്നിപ്പോകും.

പട്ടണം മുഴുവൻ ബ്രഹ്മാണ്ഡമായ കെട്ടിടങ്ങളാൽ നിറഞ്ഞിരിക്കുന്നു. പട്ടണത്തിനുപുറമെയുള്ള ഗ്രാമങ്ങളിൽ അല്ലാതെ ഉള്ളിൽ ഒററനില ഭവനങ്ങൾ കാണ്മാൻ പ്രയാസമാണ. വീടുകൾ മിക്കവാറും 4. 5. 6. നിലകൾ ഉള്ളവയാണ. ഏഴുനിലയുള്ളവയും ഇല്ലന്നില്ല. പണികൾപ്രായേണ കരികല്ലുകൊണ്ടാണ. മിക്ക ഭവനങ്ങൾക്കും നിലകളുടെ എണ്ണപ്രകാരം വരാന്തകളും ഉണ്ടു. അവയുടെ ക്രാസികൾ ഇരിമ്പുകൊണ്ടു തീർത്തു തങ്കമൊ ചായമൊ ഇട്ടതാണ. മേച്ചിലുകൾ മിക്കവാറും മട്ടുപ്പാവാണ. വലിയ കെട്ടിടങ്ങളേയും അലങ്കാരമുള്ള പണികളേയും കണ്ടിട്ടില്ലാത്ത നമ്മുടെ നാട്ടുകാർക്കു ഇവകണ്ടാൽ നോക്കിനില്ക്കുവാനെ തോന്നുകയൊള്ളു. മിക്കകെട്ടിടങ്ങൾക്കും മുകളിൽ കൂമ്പുകൾ, ക്രാസികൾ, പൂക്കൾ, കുരിശുകൾ മുതലായ ചിത്രപ്പണികളും മണിമാളികകളും ഉണ്ടു. കെട്ടിടങ്ങൾ ഒന്നോടൊന്നു ചേർന്നു നിരയായി നില്ക്കുന്നതു കാണ്മാനുള്ളഭംഗി അവർണ്ണനീയമാകുന്നു. ഏതുഭവനവും തിരിച്ചറിവാൻ തക്കവണ്ണം പുറമെ അവയുടെ പേർ തങ്കാക്ഷരത്തിൽ എഴുതിവച്ചിട്ടുണ്ടു. ഈകെട്ടിടങ്ങൾ മാർബിൾതൂണുകൾ, മാർബിൾത്തറകൾ വിലയേറിയ വീട്ടുസാമാനങ്ങൾ ഇത്യാദികളാൽനിറഞ്ഞിരിക്കുന്നു. അപ്പൊലൊ ഹൊററൽ, ഹൈസ്റ്റേഷ്യൻ, ജെനറൽഹോസ്പിററൽ, വിക്ടോറിയാ ഗാർഡൻ മുതലായവ അത്ഭുതകരമായ പണികൾ ആകുന്നു. ഗാർഡൻ എന്നുപറഞ്ഞതു കാഴ്ചബംക്ലാവുതന്നെ. ഇതു ദാവീദുസാസൂൻ[38] ചക്രവർത്തിനിക്കു സമ്മാനിച്ചതാണ. ഈ കാഴ്ച സ്ഥലത്തു പക്ഷി മൃഗാദികൾ തിരുവനന്തപുരത്തെ പോലെയില്ലങ്കിലും കെട്ടിടത്തിൻെറ മാഹാത്മ്യം അല്പമല്ല. ചക്രവർത്തിനിയുടേയും ഭർത്താവിൻെറയും ദാവീദുസാസൂൻെറയും ചിത്രങ്ങൾ മാർബ്ബിൾ കല്ലിൽ കൊത്തി ഇവിടെ വച്ചിട്ടുണ്ടു. ഈ കാഴ്ചബംക്ലാവിൽ സൂക്ഷിച്ചിരിക്കുന്ന സാമാനങ്ങളിൽ നിനുവ, അസൂറിയാ എന്നസ്ഥലങ്ങളിൽനിന്നു വരുത്തിയിട്ടുള്ള പല പ്രാചീനവിഗ്രഹങ്ങളൊ

അവയുടെ പ്രതിമകളൊ ഉണ്ടു.

ഹൈസ്റ്റേഷ്യൻ എന്നതു പ്രധാന തീവണ്ടി സ്റ്റേഷ്യൻആകുന്നു. ചിത്രപ്പ ണികൾക്കു എന്നമാത്രമല്ല, വലിപ്പത്തിലും ഇതൊരു പ്രസിദ്ധകെട്ടിടം ആകുന്നു. ഇതിൻെറ മുൻവശത്തുള്ള ഒരുകെട്ടിടത്തിൽ പതിനാറു ട്രെൻ ഒരെ സമയത്തു നില്പാൻതക്ക വിസ്താരമുണ്ട. ദാവീദസാസൂൻെറ വക യായി പട്ടുനൂൽ നൂല്ക്കയും പട്ടു നെയ്കയും ചെയ്യുന്ന ഒരു യന്ത്രശാല യുണ്ടു. പഞ്ഞിനെയിത്തു യന്ത്രശാലകൾ പലതുണ്ടെങ്കിലും പട്ടുനൂൽ ആപ്പീസ ഇതൊന്നുമാത്രമെയുള്ളു. ഷാപ്പുകളെക്കുറിച്ചും മററും പറവാൻ ആരംഭിച്ചാൽ സ്ഥലം മതിയാകയില്ല. തെരുവുകൾ വിസ്താരമുള്ളവയാണ. പട്ടണത്തിൻെറഏതുഭാഗത്തും ഏതു സമയത്തും ചുരുങ്ങിയ ചിലവുമ്മേൽ സഞ്ചരിപ്പാൻ 'ട്രാം' എന്നൊരു വക കുതിരവണ്ടികൾ ധാരാളം ഉണ്ടു. ഈ വണ്ടികൾ ഓടിക്കുന്നതു ഇരിമ്പു റെയിലിൽകൂടിയാകയാൽ 30–ഓ 40–ഓ 50–ഓ ആളുകൾക്കു കയറാവുന്ന വലിയ വണ്ടികൾക്കു രണ്ടുംമൂന്നും കുതിരക ളിൽ അധികം ആവശ്യമില്ല. പാഥകളിൽമദ്ധ്യെ ട്രാം വണ്ടികൾക്കു നാലിൽ കുറയാതെ റെയിലുകൾ ഉള്ളതും അവയ്ക്കുപുറമെ മററു കുതിരവണ്ടികൾ ഓടിപ്പാൻവിസ്താരമുള്ളതും കൂടാതെ പാദചാരികളുടെ[39] ആവശ്യത്തിനു ഇതിനുപുറമെ ഇരുവശങ്ങളിലുംകരിങ്കൽത്തളങ്ങൾ ഉണ്ടു. ഇതുകൊണ്ടു റോട്ടിൻെറ വീതി ഊഹിക്കാവുന്നതാണല്ലൊ.

ഭവനങ്ങളിൽ സ്നാനപാനാദികൾക്കു കുഴൽവഴി ശുദ്ധജലം വരുന്നു. പ്രധാനസ്ഥലങ്ങളിലെ വിളക്കുകൾഎല്ലാം വിദ്യുശക്തിയാൽ പ്രകാശിക്കപ്പെ ടുന്നവയാണ. കമ്പിആപ്പീസുകൾ അനവധിഉണ്ടു. പ്രധാന ഷാപ്പുകളിൽ കൂടിയും കമ്പിയിട്ടിട്ടുണ്ടു. ഇവിടെവസിക്കുന്നവർ മിക്കവാറും ഹിന്ദുക്കളും മുസൽമാന്മാരും പാർസികളും ആകുന്നു. ക്രിസ്ത്യാനികളും യൂദന്മാരും ഇല്ലന്നില്ല. അർമ്മനായ ക്രിസ്ത്യാനികൾക്കു ഒരുപള്ളിയും പട്ടക്കാരനും ഉണ്ടെങ്കിലും അഞ്ചു വീട്ടുകാരെ ഉള്ളു.[40] പട്ടക്കാരനു ധാരാളം ശമ്പളം കിട്ടു വാൻ തക്കമുതൽ പള്ളിയ്ക്കുണ്ടു. സുറിയാനിക്കാർക്കു[41] പള്ളിയും പട്ട ക്കാരും ഇല്ലങ്കിലും മൂസൽക്കാരും ബഗ്ദാദുകാരുമായി അനേകം യാക്കോബായക്കാരും[42] കൽദായക്കാരും ഇവിടെ കച്ചവടത്തിനും വേലയ്ക്കും വന്നുപാർക്കുന്നുണ്ടു. നമ്മുടെ ഒരു പള്ളിയും പട്ടക്കാരനും ഉണ്ടായിരുന്നാൽ ക്രമേണ ഒരു നല്ല ഇടവകയായിതീരുന്നതിനു സംശയ മില്ല. ഞങ്ങളിൽ ചിലർ ഇവിടത്തെ ഒരുഹൈചർച്ച ഇംഗ്ലീഷ പള്ളി പോയികണ്ടു.[43] അതിൽ നമ്മുടെ സുറിയാനി പള്ളികളിലെപ്പോലെ മൂന്നു ത്രോണൊസുകളും[44] കുരിശുകളും മെഴുകുതിരികളും മാർബിൾകല്ലു കൊണ്ടുള്ള അനേക ബിംബങ്ങളും ഉണ്ടു. ഹൈക്കലായിൽ[45] ഒരു ബിഷൊപ്പിന്റെ കബറും അതിന്മീതെ സ്ഥാനവസ്ത്രഭൂഷണത്തൊടു കൂടി മാർബിൾകല്ലിൽ ബിഷൊപ്പിന്റെ ഒരു രൂപവും വയ്ക്കപ്പെട്ടിരിക്കുന്നു.[46] ഈ



പള്ളിയുടെ മദുബഹായുടെ വളവു ഏകദേശം പരുമല പള്ളിയുടെ വളവു പോലെയാണ.[47]

കുംഭം 26ാനു ഞായറാഴ്ച നാം അർമ്മനായ പള്ളിയിൽ പോയി. അവിടെ അന്നു കുർബ്ബാന ഉണ്ടായിരുന്നില്ല. ജനത്തിൻെറ ചുരുക്കം നിമിത്തം ചില ആഴ്ചയിൽ കുർബ്ബാന ഇല്ലന്നു പട്ടക്കാരൻ പറകയുണ്ടായി. പള്ളിയുടെ മാതൃക സുറിയാനിപ്പള്ളിയുടേതുതന്നെ. നമുക്കു താമസിപ്പാൻ സ്ലീബാ ശെമ്മാച്ചൻ സ്ഥലം ചോദിച്ചപ്പോൾ അനുവദിക്കാഞ്ഞതു പല വഞ്ചകന്മാരും വന്നു താമസിച്ചു ആക്ഷേപിച്ചുപോക പതിവുള്ളതാകയാൽ വിസമ്മതിച്ച താണന്നും ആൾ അറിഞ്ഞപ്പൊൾ വളരെ മനസ്താപപ്പെടുന്നു എന്നും പറഞ്ഞു ആ പട്ടക്കാരൻ നമ്മോടു മാപ്പു ചോദിച്ചു. മീനം 5–ാനു ഞായ റാഴ്ച ഞങ്ങളുടെബംഗ്ലാവിൽതന്നെ ഒരുസ്ഥലം ഒരുക്കി നാം കുർബ്ബാന ചൊല്ലുകയും കൂടെയുള്ളവർ കുമ്പസാരിച്ചു[48] കുർബ്ബാന കൈക്കൊള്ളു കയും ചെയ്തു.

ഇനി ഞങ്ങളുടെ താമസ ഹേതു പറയട്ടെ. നാം ബൊമ്പായിൽഎത്തി യതു കുംഭം 21ാനു ചൊവ്വാഴ്ച ആയിരുന്നു. മുൻപേർപറഞ്ഞ നാവുമിൻെറ ആജ്ഞാപ്രകാരം മൂശ എന്നൊരു യഹൂദൻ അന്നെദിവസംതന്നെ നമ്മുടെ മുമ്പാകെവന്നു കപ്പൽ ശട്ടംകെട്ടുകയും ആവശ്യപ്പെട്ട സ്വാതന്ത്ര്യം കപ്പലിൽ കിട്ടേണ്ടതിനു കപ്പിത്താനെ സമ്മതിപ്പിക്കയും ചെയ്യെണ്ട ചുമതല ഏററു കൊണ്ടുപൊയി. ബുധനാഴ്ച സന്ധ്യക്കു അബ്ദൽ റഹമ്മാൻ എന്ന ഒരു മഹമ്മദുകാരൻ വന്നു കപ്പൽ ചട്ടംകെട്ടുവാൻ ദാവീദസാസൂൻ ആലോചി ച്ചിട്ടുള്ളതു അയാളോടാണന്നു പറഞ്ഞു. രണ്ടാളുകളും ഞങ്ങൾക്കു അപ രിചിതന്മാരാകയാൽ സാസൂനോടു ആലോചിച്ചു സ്ഥിരപ്പെടുത്തുക എന്നു റച്ചു. അടുത്ത ദിവസം സാസൂൻെറ ആപ്പീസിൽപോയി. അവർ ഞങ്ങളെ വളരെ ബഹുമാനിക്കയും വേണ്ടസഹായങ്ങൾ ചെയ്യാമെന്നു വാഗ്ദത്തം തരികയുംചെയ്തു. അവരുടെ ആലോചനപ്രകാരം അബ്ദൽറഹമ്മാനോടു കൂടി നമ്മുടെ ആളുകളെയും അയച്ചു ഹാക്സബി എന്ന തീക്കപ്പലിലെക്കു[49] വാലീസ കമ്പനി മുഖാന്തിരം എട്ടു ടിക്കററുവാങ്ങിച്ചു. മുമ്പിൽ കൂക്കുകമ്പനി മുഖാന്തിരം ചട്ടം കെട്ടിയിരുന്ന കപ്പലിനേക്കാൾ ഇതു കൂലിസഹായവും സ്വാതന്ത്ര്യവും ഉള്ളതായിരുന്നു എങ്കിലും യാത്രയ്ക്കു വളരെ താമസം നേരി ട്ടതിനാൽ ബൊമ്പായിൽ അധികചിലവും ഊർശ്ലേമിൽ സമയത്തു എത്തുമൊ എന്നു ഭയവും ഉണ്ടായി. ഇങ്ങനെ കപ്പൽമാറിയതു പുതിയ കപ്പ ലിൽ അധികം സ്വാതന്ത്ര്യം ഉള്ളതുകൊണ്ടും പാസ്പോർട്ട കിട്ടാനുള്ള താമസം കൊണ്ടുമായിരുന്നു.

പാസ്പോർട്ടു വാങ്ങുവാൻ മല്പാനെയും സ്ലീബാ ശെമ്മാശിനെയും ഗവർമ്മെണ്ടു സിക്രട്ടെരിയുടെ പക്കൽ അയച്ചു. സിക്രട്ടെരി ഇവരെ അസാ മാന്യം ബഹുമാനിക്ക മാത്രമല്ല ഒരു ഉററസ്നേഹിതൻ എന്നപോലെ

വിനോദങ്ങൾ പറകകൂടെ ഉണ്ടായി. മെസ്തർ ഗോവർ സായ്പിൻെറ സർട്ടിപ്പിക്കെററിൽ ഞങ്ങളിൽ ഓരോരുത്തരുടെ ജനനസ്ഥലം വിവരിച്ചിട്ടില്ലാഞ്ഞതുകൊണ്ടു മദ്രാസ ഗവർമ്മെണ്ടിൽ അപേക്ഷിച്ചു വാങ്ങേണ്ടതാണെന്നും സ്ലീബാശെമ്മാച്ചൻ ബ്രിട്ടിഷ് കുടിയാൻ[50] അല്ലാത്തതിനാൽ പാസ്പോർട്ടു തീരെ കിട്ടുന്നതല്ലന്നും അദ്ദെഹം അഭിപ്രായപ്പെട്ടതിൽ വളരെ വ്യസനമുണ്ടായി. ഞങ്ങളുടെ യാത്രയുടെ ഝടുതിവിവരം ഗ്രഹിച്ചപ്പൊൾ റസിഡെണ്ടിൻെറയൊ[51] ദിവാനിജിയുടെയൊ ഒരുകമ്പി സിക്രട്ടെരിക്കു നേരിട്ടു വരുത്തികൊടുത്താൽ പാസ്പോർട്ടു തരാമെന്നു സമ്മതിച്ചു. തിരുവിതാംകൂർ ബ്രിട്ടീഷ രാജ്യംപൊലെ എല്ലായിടങ്ങളിലും കമ്പി ഇല്ലാതിരിക്കുന്ന സ്ഥിതിക്കു മേല്പറഞ്ഞ ഉദ്യോഗസ്ഥന്മാർ സർക്കീട്ടിൽപോയിരുന്നാൽ സമയത്തു മറുപടി കിട്ടുന്നതു അസാദ്ധ്യമെന്നു മാത്രമല്ലാ ഞങ്ങളിൽ എല്ലാവരുടെയും ജനനസ്ഥലം അവർക്കു അറിഞ്ഞുകൂടാത്തതിനാൽ ഉടൻ മറുപടി അയച്ചുതരുവാൻ ഇടയില്ലന്നും വലിയ മെത്രാച്ചൻ മുഖാന്തിരം ഇവരുടെ സർട്ടിപ്പിക്കെററുവരുത്താമെന്നു വച്ചാലും കാലതാമസം ഉണ്ടാകുമെന്നും ഗ്രഹിപ്പിച്ചപ്പൊൾ മെസ്തർഗോവറിൻെറ മറുപടി കിട്ടിയാലും മതിയെന്നു സിക്രട്ടെരിസമ്മതിച്ചതനുസരിച്ചു ഗോവർ സായ്പിനു കമ്പിഅടിച്ചു. സ്ലീബാശെമ്മാച്ചനു തുർക്കിരാജ്യത്തെ ഒരാളിൻെറ സർട്ടിപ്പിക്കെററു വേണമെന്നു പറഞ്ഞു തുർക്കി കൊൻസലും പാസ്പോർട്ട തരുവാൻ നിഷേധിച്ചു. ഇങ്ങനെ ശെമ്മാച്ചനെകൊണ്ടുപോകുന്ന കാർയ്യം സംശയസ്ഥിതിയിലായി. ശെമ്മാശു സ്വദേശത്തിനു പോകുന്നയാൾ ആകകൊണ്ടു പാസ്പൊർട്ട ഇല്ലങ്കിലും വിരോധമില്ലന്നു പലരും പ്രത്യേകം സിക്രട്ടെരിയും തുർക്കി കൊൻസലും പറഞ്ഞു എങ്കിലും ശെമ്മാശിനു ഭയമായിരുന്നു.

25–ാനു സന്ധ്യവരെ കാത്തിരുന്നിട്ടും മെസ്തർ ഗോവറിൻെറ മറുപടി കിട്ടാഴികയാൽ കോട്ടയം പേഷ്ക്കാർക്കുകൂടെ[52] ഞങ്ങൾകമ്പിഅടിച്ചു. കോട്ടയത്തുവച്ചു നാം പേഷ്ക്കാരെ കണ്ടപ്പോൾ ആവശ്യപ്പെട്ടു കമ്പി അടിച്ചാൽ മറുപടി അയക്കാമെന്നു അഭിമുഖമായി നമ്മോടുപറഞ്ഞിരുന്നതിനെ അനുസരിച്ചാണ അദ്ദേഹത്തിനു കമ്പിഅടിച്ചതു. എന്നാൽ ഇതിനിടയിൽ പേഷ്ക്കാർ രാജാരാമാരായർ അവർകൾ അവധിക്കു പോയിരുന്നതിനാൽ കാർയ്യം വിചാരിച്ചിരുന്ന പിറവി പെരുമാൾപിള്ള അവർകൾ കേവലം ഞങ്ങളുടെ അപേക്ഷയെ മാത്രം പ്രമാണിച്ചു സിക്രട്ടെരിക്കു മറുപടികൊടുപ്പാൻ ഇടയില്ലന്നു വ്യസനകരമായ ഒരു മറുപടിയാണ ഞങ്ങൾക്കു അയച്ചുതന്നതു. എങ്കിലും അതിനു മുമ്പായി മെസ്തർ ഗോവറിൻെറ കമ്പി ഞങ്ങൾക്കും സിക്രട്ടേരിക്കും വന്നിരുന്നതിനാൽ ഞങ്ങളുടെ ആവശ്യത്തിനു സമാധാനം ഉണ്ടായി. അടുത്തനാൾ കച്ചേരി ഒഴിവായിരുന്നതിനാൽ 28–ാം നു പീസൊടുക്കിച്ചു[53] ആറുപേർക്കു പാസ്പോർട്ടുവാങ്ങി. സ്ലീബാശെമ്മാച്ചനെ നമ്മുടെ ദ്വിഭാഷിയായും പീലിപ്പോസിനെ ഭൃത്യനായിട്ടും നമ്മുടെപാസ്പൊർട്ടിൽ വിവരിച്ചിരുന്നതുകൊണ്ടു ശെമ്മാശിൻെറ യാത്രയ്ക്കുള്ളതടസ്സവും ഒരുവിധം



തീർന്നു. ഇതുകൊണ്ടും മതിയായിരുന്നില്ല. ഞങ്ങളുടെയാത്ര തുർക്കിരാജ്യത്തിലെക്കു ആയിരുന്നതിനാൽ തുർക്കി കൊൻസലിൻെറ പീസാ[54] ആവശ്യമായിരുന്നു. പീസാ എന്നുവച്ചാൽ കൊൻസൽപാസ്പൊർട്ടുകളെ പരിശൊധിച്ചു സാക്ഷിപ്പെടുത്തുക എന്നാണ. ബ്രിട്ടീഷ പാസ്പൊർട്ടു ഒന്നിനു ഒരു രൂപായും കൊൻസലിന്റെ പീസായിക്കു 3 രൂപാ 6 അണ 6 പൈയും പീസു കൊടുത്തു. മീനം 1–ാംനു പീസായും ലഭിച്ചു.

അനന്തരം യാത്രയുടെ തിടുക്കമായി. ഞങ്ങൾ ഏർപ്പെട്ട കപ്പൽ കാർഗൊ (കച്ചവട) കപ്പൽആയിരുന്നതിനാൽ തഫാൽ കപ്പൽ പോലെ[55] സമയക്ലിപ്തം ഇതിനില്ലായിരുന്നു. ഇന്നു പോകും നാളെപോകും എന്നുപറഞ്ഞു 7–ാംനുവരെ താമസിച്ചു. ഇവർക്കു ആൾ ഏർപ്പെടുത്തികൊടുക്കുന്ന വകയ്ക്കു ദല്ലാലന്മാർക്കു ചിലകമ്മീഷ്യൻ പതിവുള്ളതു കൊണ്ടാണ മേല്പറഞ്ഞതു പോലെ മൂശയും അബ്ദൽറഹമ്മാനും തമ്മിൽ ദല്ലാൽ[56] സ്ഥാനത്തിനു തർക്കമുണ്ടായതു. ഇതിനിടയിൽ ഡാക്തർ ഞങ്ങളുടെ ദേഹപരിശൊധന ചെയ്യുമെന്നും അതിനു പീസുണ്ടെന്നുംപറഞ്ഞു ആൾക്കുഒരുരൂപാ വീതം 8 രൂപാ അബ്ദൽ റഹമ്മാൻ വാങ്ങിച്ചുകൊണ്ടുപൊയി. കപ്പൽ പുറപ്പെട്ടസമയം ഡാക്തർ ഞങ്ങളെ പരിശോധിക്കയുണ്ടായി. എങ്കിലും പീസു സാക്ഷാൽ അയാൾക്കു ചെല്ലേണ്ടതൊ ദല്ലാൽ അപഹരിച്ചതൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. 7–ാനു കപ്പൽ നീക്കുമെന്നു ഉറപ്പായി ദല്ലാലും കമ്പനിക്കാരും പറഞ്ഞതനുസരിച്ചു ഞങ്ങൾ സാമാനങ്ങളോടു കൂടി തുറമുഖത്തു എത്തി കപ്പിത്താനെ കണ്ടപ്പൊൾ കപ്പൽ അടുത്ത ദിവസം മാത്രമെ നീക്കത്തൊള്ളു എന്നു കേട്ടു കുറെക്കൂടെ ഞങ്ങൾക്കു ഇച്ശാഭംഗമുണ്ടായി. ഈ അസ്ഥിരതയെക്കുറിച്ചു മൂസൽക്കാരൻ നാവും അബ്ദൽറഹമ്മാനും തമ്മിൽ ശകാരവും കലശലും ഉണ്ടായി പരസ്പരം ഒന്നും രണ്ടും പ്രഹരണം നടന്നപ്പൊൾ നാം വളരെ ബുദ്ധിമുട്ടി സമാധാനപ്പെടുത്തി. നാവും ഇപ്പോൾ ഇംഗ്ലീഷമതത്തിൽ ചേർന്നുനടക്കുന്നു എങ്കിലും അവനിലുള്ള സൂറിയാരക്തം ഞങ്ങളെ വളരെ സ്നേഹിച്ചു. വാക്കുവ്യത്യാസവും ഞങ്ങളുടെ ഇച്ശാഭംഗവുംകൊണ്ടു അവൻ ദല്ലാലിനൊടു കലശൽകൂടിയതാണ. എന്നാൽ അബ്ദൽറഹമ്മാനും പരമാർത്ഥമായിട്ടത്രെ പ്രവൃത്തിച്ചതു. കപ്പലിൽ ചരക്കു കയററി തീരാഞ്ഞതിനാൽ അവധി മാററിവച്ചു എന്നല്ലാതെ ഈ കാർയ്യത്തിൽ അവൻ ഒരു ചതിവും ചെയ്തിരുന്നില്ല.

ഏതായാലും ഇനി തിരികെ പൊകുന്നില്ലന്നുറച്ചു കപ്പിത്താനെ അറിയിച്ചു ഞങ്ങൾക്കായി ഒരുമുറി കപ്പലിൽ ഒരുക്കിച്ചു 7–ാനു തന്നെഞങ്ങൾ കപ്പലിൽ പ്രവെശിച്ചു. മീനം8–ാനു അഞ്ചരമണിക്കു കപ്പൽ പുറപ്പെടുന്നതു വരെ നാവും, മൂശ, മൻസൂർ മുതലായവർ ഒക്കയും ഞങ്ങളെ വന്നുകാണുകയും ആവശ്യങ്ങളെ അന്വെഷിച്ചു തരികയും ചെയ്തു. കപ്പൽ പുറപ്പെട്ടപ്പോൾ ജലപ്രളയത്തിൽനിന്നുനൊഹിൻെറയുംകുഡുംബത്തിൻെറയും

അവസ്ഥ ഞങ്ങൾക്കു ഓർമ്മവന്നു. പെട്ടിയിൽ എട്ടാത്മക്കളെ പ്രളയ ത്തിൽനിന്നു രക്ഷിച്ച കർത്താവു ഈ കപ്പലിൽ ഉള്ള ഞങ്ങൾ എട്ടാത്മാ ക്കളെ സമുദ്രത്തിൻെറ വായിൽനിന്നു രക്ഷിക്കുവാൻ വേണ്ടി ഞങ്ങൾ വ്യസനപൂർവം പ്രാർത്ഥിച്ചു.[57] ബലഹീനന്മാരും പാപികളുമായ ഞങ്ങളുടെ പ്രാർത്ഥനകളെ ചെവിക്കൊണ്ടു ക്ഷേമത്തൊടെ ഞങ്ങളെ സകലഅപകട ങ്ങളിൽനിന്നു രക്ഷിച്ച കർത്താവിനു എന്നുമെന്നേക്കും മഹത്വമുണ്ടാകട്ടെ.

കപ്പൽ പുറപ്പെട്ടിട്ടു 12ാംനു വരെ യാതൊരു സുഖക്കേടും ഉണ്ടായില്ല. കപ്പൽ ശരിയായും ഇളക്കം കൂടാതെയും ഓടിക്കൊണ്ടിരുന്നതിനാൽ ഞങ്ങൾ ഒരു ഭവനത്തിൽ താമസിച്ചതുപോലെ തോന്നി. കപ്പലിൽ കഞ്ഞി വെയ്ക്കുവാൻ പ്രയാസമെന്നു വിചാരിച്ചു ആവശ്യപ്പെട്ടടത്തൊളം അരിശേഖ രിച്ചു കൊണ്ടുപൊരാഞ്ഞതു ഭോഷത്വമായി എന്നു തോന്നി. ഉള്ള അരി കൊണ്ടു ഒരു നേരം മാത്രം ചോറുവച്ചുണ്ണുകയും ശേഷം സമയങ്ങൾ തേയില, റൊട്ടി, ബിസ്ക്കുത്ത,[58] റൊള്ളംമുതലായവകൊണ്ടു കഴിച്ചുകൂട്ടുകയും ചെയ്തു. ചോറും കറിയും പാകംചെയ്വാൻ രണ്ടു ഇരിമ്പടുപ്പും ആവശ്യ പ്പെട്ട വിറകും വാലീസു കമ്പനി ശട്ടംകെട്ടിതന്നിട്ടുണ്ടായിരുന്നു. വേണ്ടട ത്തോളം വെള്ളം എടുത്തുകൊള്ളുവാൻ കപ്പിത്താനും അനുവദിച്ചിരുന്നു. ഒരു അരകല്ലുകൂടെ ഞങ്ങൾ വിലയ്ക്കു വാങ്ങിച്ചിട്ടുണ്ടായിരുന്നതിനാൽ ഭക്ഷണ പാചകത്തിൽ ഒരു ബുദ്ധിമുട്ടും ഉണ്ടായില്ല. വലിയനോമ്പിനെ ലംഘിപ്പാനും ഇടവന്നില്ല.[59] ഇങ്ങനെ കപ്പൽയാത്ര വളരെ സുഖകരമായ ഒരു സംഗതിയെന്നു ഞങ്ങൾവിശ്വസിച്ചിരിക്കുമ്പൊൾ 12ാംനു ഞായറാഴ്ച കാലത്തു ഒരു ചാറൽ മഴ ഉണ്ടായി. കപ്പൽ ഓളത്താൽ പൊങ്ങുവാനും താഴുവാനും ഓളംവെട്ടി കപ്പലിൽ വെള്ളം കയറുവാനും തുടങ്ങി. (വെള്ളം കേറിയാലും അതു പുറത്തെക്കു ഒഴുകി പോകുവാൻ ഓവുകളും ദ്വാരങ്ങളും ഉണ്ടു) അപ്പൊൾ ഞങ്ങൾ എല്ലാവർക്കും ഭയംകൊണ്ടു തലയ്ക്കു മന്ദം പിടിച്ചു. റെമ്പാനും ലൂക്കൊസുകോറിയും ഒഴികെ എല്ലാവരും ഒന്നും രണ്ടും മൂന്നും പ്രാവശ്യം ഛർദ്ദിച്ചു. ആ ദിവസം കഞ്ഞിവയ്പനും കുടിപ്പാനും കഴി ഞ്ഞില്ല. അർദ്ധരാത്രിമുതൽ സമുദ്രത്തിലെ ഇളക്കം ശമിച്ചുതുടങ്ങിയതൊടു കൂടി ഞങ്ങൾക്കും ആശ്വാസമുണ്ടായി. 14ാംനു മുതൽ കാററും ഓളവും വീണ്ടും ഉണ്ടായി. എങ്കിലും കപ്പലിൻെറ ഗമനത്തിനു അനുകൂലമായിട്ടായി രുന്നതിനാൽ ഇളക്കം ഉണ്ടായില്ല. ഇതെവരെ അറബികടൽവഴി കര കാണാതെ ഒടിയിരുന്ന കപ്പൽ 15ാംനു ഉച്ച കഴിഞ്ഞപ്പൊൾ എയിഡൻ ഉൾക്ക ടലിൽ പ്രവേശിച്ചു. 16ാംനു അറബിയായുടെ തെക്കെതീരത്തു ഇംഗ്ലീഷകാ രുടെ വകയായ ഏഡൻ എന്ന സ്ഥലം കാണപ്പെട്ടു. കപ്പൽ ഇവിടെ അടു ത്തില്ല. കരയോടു ഒട്ടുസമീപിച്ചപ്പൊൾ ഇന്ന കപ്പൽ ഇന്നദിവസം ഏഡൻ കടന്നു എന്ന സൂയസിലെക്കും ഇംഗ്ലാണ്ടിലെക്കും കമ്പി അടിക്കു വാൻവേണ്ടി കപ്പലിൽ നിന്നു ഒരു കൊടി ഉയർത്തി. ഏഡൻ കടലൊരത്തു ഏതാനും പർവ്വതനിരകളും മദ്ധ്യെ ഒരു മൈതാനവും ഒരു മലയിൽ ഒരു



വെളിച്ചമാളികയും[60] മാത്രം ഞങ്ങൾ കണ്ടു. ഇവിടം മുതൽ ഒരുമണിക്കൂർ നേരത്തൊളം ഞങ്ങളുടെ വടക്കുഭാഗത്തു അറബിയാ തീരത്തുള്ള ചില ഉയർന്ന പർവതങ്ങളെ കണ്ടുകണ്ടത്രെപോയതു. പിന്നെ കുറെ മണിക്കൂർ വരെ കരകാണ്മാനില്ലായിരുന്നു. അന്നുരാത്രി 10– മണിക്കു അറബിയായുടെ തെക്കെകോണും അബിസിനിയായുടെ[61] പടിഞ്ഞാറെ കോണുംതമ്മിൽ അടുത്തുകിടക്കുന്ന ബാബൽമണ്ടെബ് എന്ന ഇടുക്കുകടൽ കഴിഞ്ഞു. ഈ ഇടുക്കു ചിലപ്പൊൾ കപ്പൽക്കാർക്കു വളരെ അപകടം വരത്തക്കതാകയാൽ "കണ്ണുനീരിന്റെ വാതിൽ" എന്നർത്ഥമുള്ള ബാബൽ മണ്ടെബ്[62] എന്നു വിളി ക്കപ്പെടുന്നു. ഇവിടെ തെക്കുവശത്തു രണ്ടു വിളക്കുമരങ്ങൾ ഉണ്ട. ഇവയ്ക്കു തെക്കുപടിഞ്ഞാറു മാറി വേറൊരുവിളക്കുമരവും അകലത്തിൽ കണ്ടു. ഇവിടംവരെ ബൊമ്പായിൽ നിന്നുള്ള ആഗമനം നേരെ പടിഞ്ഞാറായിട്ടാ യിരുന്നു. ഇവിടം മുതൽ ക്രമേണ വടക്കൊട്ടു തിരിയുകയാണ. ഇങ്ങനെ ഓടിച്ചു 17ാംനു ജാബെൽസ്ഗാർ[63] എന്ന ഒരു ദ്വീപു കാണപ്പെട്ടു. ഇതു കേവലം പാറക്കൂട്ടമെന്നല്ലാതെ ഒന്നും പറവാനില്ല. ചില വൃക്ഷങ്ങൾ ഞങ്ങ ളുടെ നഗ്നത കണ്ണുകൾക്കു പുല്ലുകൾ എന്നപോലെ തോന്നി. ഇവിടെയും ഏഡനിലുംവച്ചു കപ്പൽക്കാർ കുഴൽകണ്ണാടി കൊണ്ടുവന്നു ദൂരകാഴ്ചകൾ കാണിച്ചുതന്നു. അനന്തരം ഉച്ചകഴിഞ്ഞപ്പോൾ കപ്പൽക്കാർ പന്ത്രണ്ടു അപ്പോ സ്തോലന്മാർ എന്നുപറയുന്ന ചെറിയ ദ്വീപുകൾ കാണ്മാറായി. ഇവയ്ക്കു പുസ്തകത്തിൽ പറയുന്ന പേർ കമറാൻ ദ്വീപുകൾ[64] എന്നായിരിക്കാമെന്നു ഇഞ്ചിനീർ[65] പറകയുണ്ടായി. ഇവയും പന്ത്രണ്ടു പാറക്കൂട്ടങ്ങൾ മാത്രമാണ. ഇതുകൾ എല്ലാം ബാബെൽ മണ്ടെബ് എന്നുപറയപ്പെടുന്ന ദുർഘടസ്ഥല ത്തുള്ളവയും അനേകം കപ്പൽക്കാരെ ആഴം കാണിച്ചവയും ആകയാൽ കപ്പൽ പാറമേൽ അടിക്കാതിരിപ്പാൻ കപ്പിത്താന്റെ ദൃഷ്ടി അധികം ഇവിടെ വച്ചുണ്ടായി. ഇങ്ങനെ ചെങ്കടലിൽ ഞങ്ങൾ പ്രവേശിച്ചു. ഇനി ഞങ്ങ ളുടെഓട്ടം നേരെ വടക്കോട്ടാകുന്നു. 17–ാനു കാലത്തു 8 മണിമുതൽ 2– മണിവരെ സമുദ്രം അസാമാന്യം കോപിച്ചിരുന്നതിനാൽ കപ്പലിനു വളരെ ഇളക്കമുണ്ടായി. ചിലപ്പോൾ കപ്പലിന്റെ മേൽതട്ടിൽ മുട്ടുനീർ വെള്ളം വരെ തട്ടിക്കയറിയിട്ടുണ്ടായിരുന്നു. കപ്പൽയാത്രയിൽഅപരിചിതന്മാരായ ഞങ്ങൾക്കുമാത്രമല്ല, മററുപലർക്കും ഈസന്ദർഭത്തിൽ ഭയംതട്ടി. ഞങ്ങ ളുടെ ആശ്രയംമുഴുവൻ ദൈവത്തിൽ വച്ചു.[66] അറബിക്കടലിൽവച്ചുണ്ടായ തായി മുൻപറഞ്ഞ ഇളക്കത്തേക്കാൾ ഇതുകഠിനമായിരുന്നു എങ്കിലും എട്ടു പത്തു ദിവസത്തെ പരിചയംകൊണ്ടായിരിക്കാം, ഈപ്രാവശ്യം ഞങ്ങളിൽ ആർക്കും ഛർദ്ദിയും തലതിരിച്ചിലും ഉണ്ടായില്ല. അതുകൂടെ ഉണ്ടായെങ്കിൽ കഥ കഴിഞ്ഞേനെ. മുമ്പിലത്തെ ഇളക്കത്തിൽ ഛർദ്ദിക്കാതിരുന്ന റെമ്പാനും ലൂക്കോസുകോറിയും ഈ പ്രാവശ്യം വളരെ വ്യസനിക്കയുണ്ടായി. എങ്കിലും കപ്പിത്താൻ, ഇഞ്ചിനീർ, സ്റ്റീവോർഡ, ചീഫ് ഓവർസീയർ, എന്നീ പ്രധാന ഉദ്യോഗസ്ഥന്മാർ ഞങ്ങളുടെ മേൽ അസാമാന്യ ദയയോടെ പെരുമാറുകയും

ഞങ്ങളെ വളരെ ആശ്വസിപ്പിക്കയും ചെയ്തു. ഞങ്ങൾക്കു പകൽ ഇരിപ്പാൻ അമരത്തോടടുത്തു ഉയർന്ന ഒരു സ്ഥലത്തു കപ്പൽപ്പാകൊണ്ടു ഒരുമേല്പുര കെട്ടി ഒരുക്കിതരികയും രാത്രിയിലും മഴയുള്ളപ്പൊഴും സഞ്ചരിപ്പാൻ നടു ഭാഗത്തു വെള്ളംതട്ടിക്കയറാത്ത ഒരുനല്ല സ്ഥലം തയ്യാറാക്കി തരികയും ചെയ്തിരുന്നു. കപ്പിത്താൻ ഞങ്ങളുടെഅടുക്കൽ സദാവന്നു ഞങ്ങളുടെ ക്ഷേമാദികളെ അന്വെഷിക്കയും ഇളക്കസമയത്തു ഞങ്ങളെ ധൈർയ്യപ്പെടുത്തുകയും ചെയ്ക പതിവായിരുന്നു. കപ്പലിൽ ഏതുഭാഗത്തും സഞ്ചരിപ്പാനും ആവശ്യംപോലെവെള്ളം എടുത്തുകൊള്ളുവാനും ഞങ്ങൾക്കു സ്വാതന്ത്ര്യംഉണ്ടായിരുന്നു.

മുൻ പറഞ്ഞ ഇളക്കം രണ്ടു മണിക്കു അടങ്ങി. 18ാംനു യും ഒരുഇളക്കം ഉണ്ടായിരുന്നതിനാൽ രാത്രിയിൽ പലരും ഉറങ്ങിയിട്ടില്ല. 19–ാംനു ഞായറാഴ്ച ആഫ്രിക്കായുടെ കിഴക്കെ തീരത്തുള്ള ബെർനീസ്[67] എന്ന തുറമുഖം കടന്നു എന്ന കപ്പിത്താൻ പ്രസ്താവിച്ചു. 20–ാം നു രാത്രി ഡെഡ്ലെസ്സ് എന്നൊരു പാറക്കൂട്ടംകണ്ടു. ഇതും അനേകം കപ്പലുകളെ നശിപ്പിച്ച ഒരു ദുർഘടസ്ഥലമാണന്നു കപ്പല്ക്കാർ പറകയുണ്ടായി. 21ാംനു മുതൽ സൂയസിൽ എത്തുന്നതുവരെ ഇജിപ്തിൻെറ കിഴക്കെതീരത്തുള്ള പർവ്വതനിരകൾ തുടരെ കണ്ടിരുന്നു. അവ മിക്കവാറും കല്മലകൾ ആണ. കാടും പുല്ലും കാണ്മാനില്ലായിരുന്നു. ഇടയ്ക്കിട ചിലതാഴ്വരകളുംഉണ്ട. അന്നു രാത്രി പന്ത്രണ്ടു മണിക്കു സൂയസ ഉൾക്കടലിൽ പ്രവേശിച്ചു. സീനാ ഉപദ്വീപിൻെറ[68] കിഴക്കുവശത്തുള്ള അക്കാബാ എന്ന ഉൾക്കടലിൻെറ വായും ഇവിടെയാണ. യോർദ്ദനാൻനദി വീഴുന്ന ചാവുകടലിൽനിന്നു ഈ അക്കാബാ ഉൾക്കടലിലെക്കു ഒരു കൈവഴി വേട്ടിതുറക്കുന്നതിനു ശ്ലെമ്മൊൻ രാജാവു ഉത്സാഹിച്ചപ്രകാരം പാരമ്പർയ്യ വാർത്തയുണ്ടന്നു കപ്പിത്താൻ ഞങ്ങളൊടു പറഞ്ഞു.

22–ാം നു ബുധനാഴ്ച അഞ്ചുമണിക്കു സീനായി പർവതനിരകൾ കാണപ്പെട്ടു. ദൈവം മോശയ്ക്കു ന്യായപ്രമാണം കല്പിച്ചുകൊടുത്ത പർവതം ഇതാണന്നു പറഞ്ഞു ഇവയിൽ ഉയരമുള്ള ഒരു പർവതം കപ്പല്ക്കാർ ഞങ്ങൾക്കു കാണിച്ചുതന്നു.[69] ഒരം പർവതങ്ങൾ എല്ലാം കൽമലകൾ ആണ. വൃക്ഷങ്ങൾ കാണ്മാനില്ലായിരുന്നു. അന്നു രാത്രി ഏഴു മണിക്കു സൂയസ തോട്ടുമുഖത്തു എത്തി നംകൂരം ഇട്ടു.[70] പത്തുമണിവരെ ഇവിടെതാമസിച്ചു. അതിനിടയിൽ സൂയസിൽനിന്നു ഡാക്തർവന്നു എല്ലാവരെയും പരിശൊധിച്ചു. കപ്പൽകമ്പനിക്കാരുടെ ഏജണ്ടുവന്നു കപ്പിത്താനുമായി സംഭാഷണം നടത്തുകയും തോട്ടിൽ കപ്പലിന്റെ ഉപയോഗത്തിനായി വിദ്യുശക്തിയാൽ പ്രകാശിപ്പിക്കുന്ന ഒരുബ്രഹ്മാണ്ഡമായവിളക്കൊടുകൂടി അതിനെപ്രവൃത്തിപ്പിക്കുന്ന മൂന്നാളുകൾ കപ്പലിൽ പ്രവേശിക്കയും ചെയ്തു. ഇതു കേവലം ഒരു വിളക്കല്ല, ഒരുവലിയയന്ത്രമെന്നുവേണംപറവാൻ. ഒരു മൈലിൽ അധികം



അകലെ പുസ്തകം വായിക്കുവാൻ തക്കവണ്ണം വിളക്കിനു പ്രകാശം ഉണ്ടു. വിളക്കു പ്രകാശിച്ചപ്പൊൾ പട്ടണത്തിൽ[71] ഉള്ള പല ഭവനങ്ങളും കപ്പലിൽ ഇരുന്ന ഞങ്ങൾക്കു വെടിപ്പായി കാണാറായി. തോടിൻെറ കിടപ്പു തെക്കു വടക്കും ഞങ്ങളുടെ യാത്ര വടക്കോട്ടും ആണ. തോടിനു ഏകദേശം 80 കോൽ വീതിയും 90 നാഴിക നീളവും കാണും. ഇത്രയും വിസ്താരം ഇരുന്നാലും ഒരുകപ്പൽ എതിരെ വന്നാൽ അതുകടന്നുപോകുന്നതുവരെ മറേറതു അടുത്തു കിടക്കുകപതിവാകുന്നു. തോട്ടിന്റെ ഇരുകരയും നോട്ടംഎത്താത്തവണ്ണം വിരിപ്പുനിലംപോലെയുള്ള വിളവില്ലാത്ത മണൽഭൂമിയാകുന്നു. പടിഞ്ഞാറുവശത്തു ദൂരെ ചില ഗ്രാമങ്ങളും വൃക്ഷങ്ങളുംഉണ്ടു. തോട്ടരികിൽ ചിലകുടിലുകളും സ്റ്റേഷ്യനുകളും മാത്രം അവിടവിടെ ഉണ്ടു. തോട്ടിൽ അങ്ങുമിങ്ങും ചിലബൊയികളും (പൊങ്ങുതടികൾ) വിളക്കുമരങ്ങളും സ്ഥാപിച്ചിട്ടുണ്ടു. ഇരുകരയ്ക്കും തോണ്ടികയററിയിരിക്കുന്ന മണൽചിറ മഴ പെയ്താൽ ഒലിച്ചിറങ്ങുവാൻ തക്കതാകുന്നു. ഭാഗ്യവശാൽ ആദേശത്തു മഴ അപൂർവമാകുന്നു. ഇപ്പോഴും അവിടവിടെ വേലക്കാർ നിന്നു മണൽ തോണ്ടി വിസ്ഥാരപ്പെടുത്തുകയും റെയിൽവഴി മണൽ കൊണ്ടുപൊയി ചില ചെറിയ ഉൾക്കായലുകളിൽ ഇടുകയും ചെയ്തുവരുന്നു. സൂയസിൽനിന്നു പോർട്ടസായിഡിലെക്കും[72] മററും തീവണ്ടിയും കമ്പിയും ഇട്ടിട്ടുണ്ടു.

23 ാംനു വ്യാഴാഴ്ച പകൽ നാലു മണിക്കു കപ്പൽ പോർട്ടസായിഡിൽ എത്തി. പട്ടണം ചെറുതെങ്കിലും വെടിപ്പുള്ളതും ഭംഗിയുള്ളതും ആകുന്നു. 3–ം 4–ം നിലയുള്ള കെട്ടിടങ്ങൾ പലതുണ്ടു. ഭൂമിക്കുകീഴെ ഒരുനില ഉൾപ്പെടെ ഒമ്പതുനിലയുള്ള ഒരു ഹൊററൽ ഇവിടെ കണ്ടു. ഹാക്സബിതീകപ്പലിലുള്ള ഞങ്ങളുടെയാത്ര ഇവിടെ അവസാനിച്ചു. ഞങ്ങൾ കപ്പല്ക്കാരൊടു യാത്ര പറഞ്ഞു സാമാനങ്ങൾ സഹിതം പോർട്ടസായിഡിൽ ഇറങ്ങി. ആദ്യമെ കസ്ററംഹൌസിൽ (ചവുക്ക) പ്രവെശിച്ചു. അവർ ഞങ്ങളുടെ സാമാനങ്ങളെ ഓരൊന്നൊരൊന്നായി അഴിച്ചു പരിശൊധിച്ചു. പാസ്പൊർട്ടും അവിടെ വാങ്ങി. ഇവിടെ നിന്നു ഏകദേശം മുക്കാൽ നാഴിക അകലെ ഇഗുപ്തായക്കാരുടെ[73] ഒരു പള്ളിയും മുറിയും ഉണ്ടു. രാത്രിതന്നെ ഞങ്ങൾ അവിടെ പോയിതാമസിച്ചു. ഇഗുപ്തായക്കാർ ആലക്സന്ത്ര്യാ പാത്രിയക്കീസുബാവായുടെ അധികാരത്തിൻകീഴുള്ളവരും വിശ്വാസവിപരീതം ഇല്ലാത്തവരും സുറിയാനിക്കാരൊടു ഐക്യതയിൽ ഇരിക്കുവരും ആകുന്നു.[74]

പൊർട്ടസായിഡിലെ ഇഗുപ്തായപള്ളി പുത്തനും പണിക്കുറതീരാത്തതും ആകുന്നു. ഇപ്പൊഴും പണിനടന്നുവരുന്നു. ഇതുപണിയിക്കുന്നതു ഊർശ്ലെമിലെ മാർ ബസെലിയോസ എന്ന ഇഗുപ്തായമെത്രാപ്പൊലീത്തായുടെ ഉത്സാഹത്താൽ ആകുന്നു. ധനവാന്മാരും ദരിദ്രന്മാരും ഉൾപ്പെടെ 30 വീട്ടുകാർ ഇതിൽ ചേർന്നനടക്കുന്നു. പ്രധാനിയുടെ പേർ ബർസൌ അഫണ്ടി[75] എന്നാണു. ഇപ്പോഴത്തെ പട്ടക്കാരൻ നബാറൊക്കാരൻ പത്രൊസ

പാദ്രിയാണ. ഇവർ ഞങ്ങളെ വളരെ സന്തൊഷത്തൊടും ബഹുമാന ത്തൊടും കൂടി കൈക്കൊണ്ടു. വളരെഭക്തിയുള്ള ഒരുകൂട്ടം എന്നു ഇവരെ ക്കുറിച്ചു പറവാൻ നാം ഒട്ടും സംശയിക്കുന്നില്ല. 24-ാം നു 40-ാം വെള്ളി യാഴ്ച[76] ഠരം പട്ടക്കാരൻ കുർബ്ബാന ചൊല്ലുകയും ചിലർ കൈക്കൊള്ളു കയും ചെയ്തു. ജനത്തിനു അവർ കുർബ്ബാനകൊടുത്തതു യോജിപ്പിച്ചു ഒന്നായിട്ടായിരുന്നു.[77] ഠരം ദിവസം ഞങ്ങളുടെ പാസ്പൊർട്ട മടക്കികിട്ടു ന്നതിനു ആളയച്ചതിൽ ബ്രിട്ടീഷകൊൻസലിൻെറ പക്കൽ അയച്ചിരിക്കുന്ന തിനാൽ അവിടെ നിന്നു വാങ്ങികൊള്ളണമെന്നും സ്ലീബാശെമ്മാച്ചനു ഒരുപാസ്പൊർട്ട പ്രത്യെകംവേണമെന്നും ഇഗുപ്തായക്കാരിൽ ഒരുമഹാൻ സാക്ഷിച്ചാൽ കൊടുക്കാമെന്നും മറുപടിഅറിയിച്ചു. ബ്രിട്ടീഷകൊൻസ ലിൻെറമുമ്പാകെ ഞങ്ങൾഎല്ലാവരും ഹാജരായി ഒപ്പിട്ടു കൊടുക്കണമെ ന്നാണത്രെ ചട്ടം. അതിൻപ്രകാരം ഒപ്പിട്ടുകൊടുത്തു 25ാംനു പാസ്പൊർട്ട മടക്കിവാങ്ങിച്ചു. 6- രൂപാ പീസു കൊടുത്തു ശെമ്മാച്ചൻെറപേർക്കും ഒരു പാസ്പൊർട്ട വാങ്ങിച്ചു. നിർബ്ബന്ധത്താൽ അല്ലെങ്കിലും ഇവിടെ ഒരു റൈട്ടർക്ക അഞ്ചു പ്രാങ്കു[78] (നാലുരൂപാ) സമ്മാനം കൊടുത്തു. 25ാം നു വചനിപ്പുപെരുനാൾ[79] ആയിരുന്നതിനാൽ രാവിലെ നാം കുർബ്ബാനചൊല്ലി. ഇഗുപ്തായക്കാരിൽ 20 പേരിൽ കുറയാതെ നമ്മൊടു കുർബ്ബാന കൈക്കൊണ്ടു. അവരുടെ കുർബ്ബാനപൊലെതന്നെ ഭക്തിപൂർവം അത്രെ കൈക്കൊണ്ടതു.

ഠരം പള്ളിയിൽ വച്ചു വേറൊരു വിശേഷം ഉണ്ടായി. നമ്മുടെ കൈമുത്തു വാൻ ആളുകൾ അധികംകൂടിയപ്പൊൾ കുറെപേർ മുത്തിയശേഷം നമുക്കു ഉപദ്രവമായെക്കുമെന്നു ശംകിച്ചു അവിടത്തെ പട്ടക്കാരൻ മററുള്ളവരെ വിലക്കി വെറൊരുസമയത്തു ഹാജരാകുവാൻ ആജ്ഞാപിച്ചു. ഏകദേശം 50 വയസ്സുപ്രായം കാണുന്ന ഒരുവൃദ്ധ സ്ത്രീ ഠരം വിരൊധത്തെ കൂട്ടാക്കാതെ വന്നു നമ്മുടെ കൈപിടിച്ചു എട്ടുപത്തു മുത്തി അറബിയിൽ എന്തൊ ശകാ രിക്കുന്നതുകേട്ടു. വിവരം ചോദിച്ചപ്പൊൾ കൈമുത്തു വിരൊധിച്ച പട്ടക്കാ രനൊടു "കർത്താവു നിന്നെ അടിക്കട്ടെ എന്റെ പിതാവിൻെറ കൈ മുത്തു വാൻ നീ വിരോധിച്ചില്ലെ" എന്നു അവൾ വ്യസനപൂർവം പട്ടക്കാരനെ ശകാ രിക്കയായിരുന്നു എന്നഅറിഞ്ഞു. ഠരം കൂട്ടർ നമ്മുടെ സത്യസഹൊദരന്മാർ ആകുന്നു.

ഇഗുപ്തായക്കാരെ കൂടാതെ യവുനായക്കാരും[80] റോമ്മാക്കാരും[81] ഇംഗ്ലീ ഷകാരും[82] ഠരംപട്ടണത്തിൽ ഉണ്ട. അർമ്മനായക്കാരായ ചില വ്യാപാരി കളും ഉണ്ടെങ്കിലും അവർക്കുപള്ളിയില്ല. അരിമുതലായ സാമാനങ്ങൾ ആവശ്യംപൊലെ വാങ്ങിപ്പാൻ ഠരം പട്ടണത്തിൽ ഉണ്ടായിരുന്നതിനാൽ ബൊമ്പയിൽനിന്നും കരുതിയിരുന്ന അരിയും പിന്നീടു കപ്പല്ക്കാരൊടു രണ്ടു രൂപായ്ക്കു വാങ്ങിയതും ചിലവായിപ്പൊയതുകൊണ്ടു ഉണ്ടായിരുന്ന



മനസ്താപം ഇവിടെവച്ചു തീർന്നു.

ഇഗുപ്തായക്കാരുടെ പള്ളിയിൽ ഒരു പള്ളിക്കൂടവും റഫായെൽ സലീബ ശെമ്മാശു[83] എന്നൊരു ഉപദേഷ്ടാവും ഉണ്ടായിരുന്നു. പട്ടക്കാരൻ നമ്മെ അയാളുടെ ഭവനത്തു കൊണ്ടുപൊയി സല്ക്കരിച്ചു. 25-ാംനു ശനിയാഴ്ച സന്ധ്യയ്ക്കു പോർട്ടസായിഡിൽനിന്നു ഞങ്ങൾകപ്പൽകയറി. ഇഗുപ്തായ ക്കാരിൽ ചിലർ ഞങ്ങളുടെകൂടെ വന്നു ഞങ്ങളെ കപ്പലിൽകയററുകയും ടിക്കററുസാമാനങ്ങൾ മുതലായവ വാങ്ങിതരികയും ചെയ്തതു കൂടാതെ ഞങ്ങളെപ്രതിയല്ലെങ്കിലും ചിലർ ഞങ്ങളോടുകൂടെ ഊർശ്ലേമിനു പോരി കയും ചെയ്തു. നാം 2-ാം ക്ലാസിലേക്കും മററുള്ളവർ 3ാം ക്ലാസിലെക്കുമാ യിട്ടാണ ടിക്കററുവാങ്ങിച്ചതു. എങ്കിലും കപ്പലിലെ ഒരുപ്രധാനിയുടെ മർയ്യാദയാലും കപ്പലിൽ ഒരുകൂട്ടുയാത്രക്കാരനായിരുന്ന ഹാബീബ് എന്നൊരു യവുനായക്കാരന്റെ ശുപാർശിയാലും റെമ്പാനെയും മല്പാ നെയും സ്ലീബാ ശെമ്മാച്ചനേയും നമ്മുടെ മുറിയിൽ താമസിപ്പാൻ അനുവ ദിച്ചു. ഇവിടെ നിന്നുള്ള ഞങ്ങളുടെ യാത്ര മദ്ധ്യതരണിയാ[84] സമുദ്ര ത്തിൽകൂടി കിഴക്കോട്ടാകുന്നു. 26-ാനു ഓശാനഞായറാഴ്ച[85]പകൽ പതി നൊന്നുമണിക്കു യോപ്പാ[86] തുറമുഖത്തു കപ്പൽഅടുത്തു. കപ്പലിൽനിന്നുള്ള നോട്ടത്തിൽ യോപ്പാപട്ടണം വളരെ അലങ്കാരമായ കെട്ടിടങ്ങളാൽ നിറഞ്ഞ വയെന്നു തോന്നി. പട്ടണത്തിൻെറ കിടപ്പിൻെറ സ്വഭാവത്തിനു കടലോരം മുതൽ മലവരെയുള്ള കെട്ടിടങ്ങൾ ഒന്നായി കാണാവുന്നതിനാൽ ഇങ്ങനെ തോന്നിപ്പോയതാകുന്നു. കരക്കിറങ്ങിയപ്പോൾ വിചാരിച്ചടത്തോളം അല ങ്കാരം ഇല്ലായിരുന്നു. ലത്തീൻകാർ, യവുനായക്കാർ, ഇഗുപ്തായക്കാർ മുത ലായവരുടെ പള്ളികൾ ദയറാകൾ തുകൽകൊല്ലനായ ശിമൊന്റെവീടു[87] മുത ലായ സ്ഥലങ്ങൾ കപ്പലിൽ നിന്നു കണ്ടതല്ലാതെ കരക്കിറങ്ങിയ ശേഷം കാണ്മാൻ ഇടയായില്ല. അതിനുള്ള കാരണം എന്തെന്നാൽ:-

കപ്പൽ യോപ്പായിൽ നംകൂരം ഇടുന്നതിനു മുമ്പെ ഞങ്ങളുടെ ഒരുകൂട്ടു യാത്രക്കാരൻ ഞങ്ങളുടെഅടുക്കൽവന്നു യോപ്പായിൽ അവനുവളരെ വലിയ വള്ളങ്ങൾ ഉണ്ടെന്നും യാതൊരപകടവും കൂടാതെ ഞങ്ങളേയും സാമാനങ്ങളേയും കരക്കിറക്കാമെന്നും പറഞ്ഞിരുന്നു. ഈ തുറമുഖത്തു കരക്കിറങ്ങുന്നതിൽ വളരെ അപകടം വരത്തക്ക ഒരു തുറമുഖമാണന്നു പല രിൽ നിന്നും ഞങ്ങൾ കേട്ടിരുന്നതിനാൽ ഞങ്ങൾഒന്നുംതീർച്ച പറയാതെ മുൻപേർപറഞ്ഞ സ്നേഹിതൻ ഹാബീബിന്റെ അടുക്കൽ ഇവനെ പറഞ്ഞ യച്ചു. ഹാബീബും ഭാർയ്യയും ഊർശ്ലേമിന്നു പോകുന്ന പുണ്യയാത്രക്കാരാ യിരുന്നു. ഇവർ വളരെ അന്തസ്സിൽ ഇരിക്കുന്നവരും ദയാലുക്കളും ആയിരു ന്നതുകൂടാതെ വിശുദ്ധപട്ടണംവരെ ഞങ്ങളുടെ കാർയ്യങ്ങൾ എല്ലാം അമ്പെ ഷിച്ചുകൊള്ളാമെന്നു വാക്കുതന്നിട്ടും ഉണ്ടായിരുന്നതിനാലത്രെ ഈ മനുഷ്യനെ അങ്ങോട്ടയച്ചതു. ഹാബീബ് ഇവന്റെ അപേക്ഷയെ

അനുവദിക്കുന്നതിനു കുറെ സംശയിച്ച ശേഷം നിർബ്ബന്ധം മൂലം ഒടുവിൽ സമ്മതിച്ചു. നംകൂരം ഇടുന്നതിനു മുമ്പു തന്നെ യോപ്പായിൽനിന്നു വള്ള ങ്ങൾ വന്നു തുടങ്ങി. അവയിൽ ഒന്നു ഞങ്ങളെ കരയ്ക്കിറക്കാമെന്നു കരാർചെയ്ത മനുഷ്യൻെറ സഹോദരൻെറ വള്ളമായിരുന്നു. ഇവർ സാമാ നങ്ങൾഎടുത്തു വള്ളത്തിൽ കയററുവാൻ ആരംഭിച്ചപ്പോൾ വേറൊരു വള്ള ക്കാരൻവന്നു അവൻ സുറിയാനിക്കാരനാണന്നും ഞങ്ങൾ ചെല്ലുമ്പൊൾ കരക്കിറക്കുവാൻ ഊർശ്ലേമിലെ ബാവാ അവനെ ചട്ടംകെട്ടിയിട്ടുണ്ടെന്നും പറഞ്ഞു മററവരുമായി സാമാനങ്ങൾക്കു പിടി തുടങ്ങി. ഞങ്ങൾക്കു ഭാഷ അറിഞ്ഞുകൂടാത്തതിനാൽ പറയുന്നതു മനസ്സിലാകയില്ല. സ്ലീബാശെമ്മാ ച്ചൻ പറഞ്ഞതിൽ അയാളെ അവർ അനുസരിക്കയുമില്ലാതായി. സാമാന ങ്ങൾ ആരും തൊടരുതെന്നു പറഞ്ഞിട്ടു കൂട്ടാക്കാതെ കയ്യിൽ കിട്ടിയവർ ഓരൊസാമാനങ്ങൾ അങ്ങോട്ടുംഇങ്ങോട്ടും കൊണ്ടുപോയി. വള്ളക്കാരിൽ ഓരൊഭാഗത്തു എട്ടുംപത്തും ആളുകൾ ഉണ്ടായിരുന്നതിനാൽ സാമാനങ്ങൾ കൊണ്ടുപോകുന്നവർ ആരാണെന്നുപോലും ഞങ്ങൾക്കു അറിഞ്ഞുകൂടാ. കപ്പലിൽ ഉണ്ടായിരുന്നവർ എല്ലാം അവരവരുടെ സാമാനങ്ങളോടുകൂടെ കരക്കിറങ്ങുവാൻ ശ്രമിക്കുന്ന സമയമായിരുന്നതിനാൽ ഞങ്ങളുടെ സഹാ യത്തിനു ആരും ഉണ്ടായിരുന്നില്ല. ഹാബീബുവന്നു ഞങ്ങൾക്കുവേണ്ടി വളരെ പറഞ്ഞിട്ടും ആരാണ കൂട്ടാക്കുന്നതു. കപ്പിത്താനെ അന്വെഷിച്ച പ്പോൾ അദ്ദേഹംകരക്കിറങ്ങി പോയതായി അറിഞ്ഞു. ഓരോ കോവണി ക്കൽ പലവള്ളങ്ങൾവീതം ഉണ്ടായിരുന്നതിനാൽ ഞങ്ങളുടെ സാമാനങ്ങൾ ഏതുവള്ളങ്ങളിൽ എന്നുപോലും അറിവാൻ കഴിയാതിരുന്നു. ഞങ്ങളുടെ ചെക്കുമുതലായ[88] പണം അടങ്ങിയിരുന്ന കൈപ്പെട്ടി പോലും കൈവിട്ടു പോയി. ഈ സന്ദർഭത്തിൽ ഞങ്ങളുടെവ്യസനം എന്തുമാത്രമെന്നു ഊഹി ക്കാമെല്ലൊ. സാമാനങ്ങൾക്കു അടിപിടി കൂട്ടുകയും ബലവാൻ കരസ്ഥമാ ക്കുകയും ചെയ്തിരുന്നതിനാൽ വള്ളക്കാരൻ ആരെന്നൊ കലഹം ആരെല്ലാം തമ്മിൽ എന്നൊ ഒന്നും തന്നെ ഞങ്ങൾക്കു മനസ്സിലായില്ല.

കടശി[89] സുറിയാനിക്കാരൻ എന്നു പറഞ്ഞവൻവന്നു സാമാനങ്ങൾ എല്ലാം അവൻെറവള്ളത്തിൽ ഉണ്ടെന്നും ഞങ്ങൾ കയറിയാൽ മാത്രംമതി യെന്നും പറഞ്ഞതു കേട്ടു അവന്റെ വള്ളത്തിൽ ചെന്നു നോക്കിയപ്പോൾ സകല സാമാനങ്ങളും അതിൽ ഉണ്ടായിരുന്നു. അപ്പോൾ കുറെ ആശ്വാസം ഞങ്ങൾക്കുണ്ടായി എങ്കിലും ഉടനെ മുമ്പിലത്തേതിൽ അധികം വ്യസന ത്തിനു കാരണംജനിച്ചു. എന്തെന്നാൽ വള്ളത്തിൽ പ്രവേശിച്ചപ്പോൾ ഗീവ റുഗീസു മല്പാനേയും ലൂക്കോസു കോറിയേയും കാണ്മാനില്ലായിരുന്നു. വള്ളങ്ങളിലും കപ്പലിലും എന്നല്ലാ സകല മുറികളിലും മറപ്പുരയിലുംകൂടെ നോക്കിയിട്ടും ഇവരെ കാണ്മാനില്ലായിരുന്നു. കടലിൽ പോയിരിക്കാമെന്ന ല്ലാതെ മറ്റെന്താണ ഈ സമയത്തു ഊഹിക്കേണ്ടതു. ഏതായാലും കരയ്ക്കു ചെന്നുതിരക്കി കണ്ടില്ലെങ്കിൽ ഒരിക്കൽകൂടി കപ്പലിൽ മടങ്ങിവന്നു



നോക്കാമെന്നുവച്ചു വള്ളംനീക്കിച്ചു. ഞങ്ങൾ കരയ്ക്കടുത്തപ്പോൾ മല്പാനും കോറിയും കരയ്ക്കുണ്ടായിരുന്നു. ഇവരെ കണ്ടുകിട്ടിയപ്പൊൾ വളരെസന്തോഷമുണ്ടായി എങ്കിലും പറയാതെപോന്നതിനെക്കുറിച്ചു അവ രുടെമേൽ നമുക്കു വളരെ കോപം ജ്വലിച്ചു. അവർ പറഞ്ഞ സമാധാനം കേൾക്കേണ്ടതു തന്നെ.

വള്ളക്കാർ തമ്മിൽ സാമാനങ്ങൾക്കു പിടിച്ചു കണ്ടവരെല്ലാം കൊണ്ടു പോകുന്നതു കണ്ടപ്പോൾ ഇവർവ്യസനിച്ചു സാമാനങ്ങൾ കയററുന്ന വള്ള ങ്ങളെങ്കിലും കണ്ടിരിക്കാമെന്നു വിചാരിച്ചു ഒരു കോവണിക്കൽ ഇവർ ചെന്നു നോക്കിനില്ക്കുമ്പോൾ വേറൊരു വള്ളക്കാരൻ അവരുടെ വള്ള ത്തിൽ പ്രവേശിക്കണമെന്നു ഇവരോടപേക്ഷിച്ചു. ഞങ്ങളുടെ സാമാനങ്ങൾ കയററിയ വള്ളത്തിൽ മാത്രമെ ഞങ്ങൾ പ്രവേശിക്കയുള്ളു എന്നു ഇവർ ഉത്തരംപറഞ്ഞപ്പോൾ സാമാനങ്ങൾ ആവള്ളത്തിൽ ഉണ്ടെന്നു അവർ മറു പടി പറഞ്ഞു. അതിൻെറ വാസ്തവം അറിവാൻ ഇവർ കോവണി ഇറങ്ങി നോക്കിയപ്പോൾ സാമാനങ്ങൾഒന്നും ഇല്ലന്നുകാണുകയാൽ അവർ വീണ്ടും കപ്പലിലേക്ക് പ്രവേശിക്കുവാൻ ഭാവിച്ച സമയം അവരുടെ സമ്മതം കൂടാതെ ആ വള്ളക്കാർ അവരെ കോരിയെടുത്തു വള്ളത്തിൽഇട്ടു കരയ്ക്കു കൊണ്ടു വന്നതായിരുന്നു. ഇവരെ ബലത്താൽ വള്ളത്തിൽ കയററി പുറപ്പെട്ടപ്പോൾ എന്റെ പിതാവു കഴുതകളെക്കുറിച്ചുള്ള വിചാരം വിട്ടു എന്നെക്കുറിച്ചു വ്യസ നിക്കുമെന്നു ശൌലിനുണ്ടായ വിചാരം[90] ഇവർക്കും ഉണ്ടായി. ഞങ്ങളെ ഗ്രഹിപ്പിക്കുവാൻ ഉച്ചത്തിൽ വിളിക്കുകയും നിലവിളിക്കുകയും ചെയ്തു എന്നും കേൾക്കാഴികയാൽ കരക്കിറങ്ങിയാൽ ഉടൻ കപ്പലിലേക്കു തിരിച്ചു വരണമെന്നു നിശ്ചയിച്ചു ശ്രമിക്കയായിരുന്നുഎന്നും ഇവർപറഞ്ഞു. ഈവള്ള ക്കാർ ഇവരെഇങ്ങനെ ബലത്താൽകൊണ്ടുപോയതിന്റെ ഉദ്ദേശം ഇറക്കു കൂലി കിട്ടുമെന്നുള്ള ആഗ്രഹംമാത്രമായിരുന്നു. കരയ്ക്കിറങ്ങി അവിടെ ഉണ്ടായിരുന്ന ഇംഗ്ലീഷറിയാവുന്ന ചില ഉദ്യോഗസ്ഥന്മാരെകണ്ടു സംഗതി ഗ്രഹിപ്പിച്ചപ്പോൾ അവർ വള്ളക്കാരെ ശാസിക്കയും കൂലികൂടാതെ മല്പാൻ മുതൽപേരെ വീണ്ടും കപ്പലിൽ ആക്കണമെന്നു നിർബ്ബന്ധിക്കയും വള്ള ക്കാർസമ്മതിച്ചു പുറപ്പെടുവാൻ ഭാവിക്കയും ചെയ്തപ്പോൾ ആയിരുന്നു ഞങ്ങൾ ഇവരെ കണ്ടതു.

സുറിയാനിക്കാരൻ എന്നുപറഞ്ഞു ഞങ്ങളെകരക്കിറക്കിയവനും സാക്ഷാൽ ഉപായിയും ഒരു മുസൽമാനും ആയിരുന്നു. ഞങ്ങളെ എതിരേല്പാനായി രണ്ടുദിവസംമുമ്പു ഊർശ്ലേമിലെബാവാ ഒരുറെമ്പാനെ യോപ്പായിലേക്കു അയച്ചിരുന്നതിനാൽ ഞങ്ങളുടെ വരവിനെക്കുറിച്ചു അദ്ദേ ഹത്തിൽനിന്നു കിട്ടിയ അറിവിൻപ്രകാരം ഇവൻ ഞങ്ങളെ ക്ഷണിച്ചു എന്നേ യുള്ളു. യോപ്പാകടൽ പതിവുവിട്ടു ഈ ലഹള സമയം വളരെ ശാന്തമായി രുന്നതു ഒരു വലിയ ആശ്വാസമായിരുന്നു. ഇവിടത്തെ സമ്പ്രദായം

അറിഞ്ഞിരുന്നെങ്കിൽ സാമാനങ്ങൾ കണ്ണിൽകണ്ടവർ എടുത്തുകൊണ്ടുപോ
യതിൽ ഞങ്ങൾക്കു വ്യസനിപ്പാൻ ആവശ്യമില്ലായിരുന്നു. എന്തന്നാൽ ആരു
കൊണ്ടുപോയാലും ഒന്നും മോഷണം പോകയില്ല. ഏതുവള്ളവും
തുറമുഖത്തു ചവുക്കസ്ഥലത്തു അടുത്തു സാമാനങ്ങൾ അവിടെഇറക്കി
വച്ചു പരിശോധിച്ചു ഉടമസ്ഥനെ ഏല്പിക്കണമെന്നു നിർബ്ബന്ധമുള്ളതിനാൽ
വള്ളക്കാർക്കു ഒന്നും പ്രവൃത്തിപ്പാൻ പാടില്ലായിരുന്നു. പോർട്ടസായിഡി
ലെപ്പോലെ ഇവിടെയും ബന്തോവസ്തും[91] പരിശോധനയും വളരെ കണി
ശമാകുന്നു. യവുനായക്കാരൻ ഹാബീബിന്റെ ത്രാണിയും ശുപാർശിയും
കൈക്കൂലിയുംകൊണ്ടു ഇവിടെ ഞങ്ങളുടെ സാമാനങ്ങളെ പ്രത്യേകം
പ്രത്യേകം അഴിച്ചു ശോധനചെയ്‌വാനൊ ഞങ്ങളുടെ പാസ്പോർട്ടു പരി
ശോധിപ്പാനൊ ആവശ്യപ്പെട്ടില്ല. ഊർശ്ലേംവരെ ഹാബീബ് ഞങ്ങളുടെ
സകലകാർയ്യങ്ങളും അന്വെഷിച്ചു. ഇവൻ ഒരുവിശ്വസ്ഥനായിത്തന്നെ
ഞങ്ങൾക്കു കാണപ്പെട്ടു.

യോപ്പാതുറമുഖത്തു കപ്പലിൽവച്ചുണ്ടായ വ്യസനംപോലെതന്നെ
കരയ്ക്കുവച്ചും ഒരുവ്യസനത്തിനു ഹെതുവുണ്ടായി. ചവുക്ക സ്ഥലത്തു
നിന്നും സാമാനങ്ങൾ എടുത്തു തീവണ്ടി സ്റ്റേഷ്യനിലേക്കു കൊണ്ടുപോകു
വാൻ വന്ന ചുമട്ടുകാർ പലവഴിയായും പലസമയത്തായും ഇവയെ എടുത്തു
കൊണ്ടുപോകുവാൻ ആരംഭിച്ചു. ഇവരുടെ പോക്കും ഭാവവും കണ്ടിട്ടു
ഞങ്ങൾക്കു ഇവരെക്കുറിച്ചു വിശ്വാസമില്ലാതായി. എന്നാൽ അവരൊ പൂർണ്ണ
വിശ്വസ്ഥന്മാർ എന്നപോലെ ഭാവിച്ചു. ഇവർ പലവഴിയായി പോകുന്നതി
നാൽ ഞങ്ങളിൽ ഓരോരുത്തർ ഓരൊ ചുമട്ടുകാരൻെറ പിന്നാലെ
പോകേണ്ടിവന്നു. എന്നിട്ടും എല്ലാവരേയും പിന്തുടരുവാൻ ഞങ്ങളുടെ
സംഖ്യ മതിയായിരുന്നില്ല. ഈസംഭവങ്ങളാൽ ഞങ്ങൾ മുമ്പിൽകൂട്ടി കരു
തിയിരുന്നതുപോലെ പട്ടണമാകട്ടെ തുകൽകൊല്ലനായ ശീമോൻെറ ഭവന
മാകട്ടെ ദർശിപ്പാൻ കഴിഞ്ഞില്ല. തീവണ്ടി പുറപ്പെട്ടതു അന്നുപകൽ രണ്ടു
മണിക്കായിരുന്നു. വഴിനേരെ കിഴക്കോട്ടാകുന്നു. അഞ്ചര മണിക്കു ഊർശ്ലേം
സ്റ്റേഷ്യനിൽ ഞങ്ങൾ എത്തി. യോപ്പാമുതൽ കുറെ ഇട തീൻനാരകം, ചെറു
നാരകം, മുന്തിരി ഇവകളുടെ തോട്ടങ്ങളും വളരെവിസ്താരവും ഫലവത്തു
മുള്ള ഒരു മൈതാനവും കണ്ടു. ഷാറോൻസമഭൂമിയാണന്നാണ്[92] ഇതിനെ
ക്കുറിച്ചു കിട്ടിയഅറിവു. ഇവിടെ യവം, കോതമ്പു ഈകൃഷികൾ ധാരാളം
ഉണ്ടായിരുന്നു. ഈ വഴിമേൽ ഉള്ള സ്ഥലങ്ങളെക്കുറിച്ചു സ്ലീബാശെമ്മാച്ച
നിൽ നിന്നു കിട്ടാവുന്ന അല്പം അറിവല്ലാതെ വിവരമായവസ്തുത മനസ്സി
ലാക്കുവാൻ ആരും ഇല്ലായിരുന്നു. ഈ സമഭൂമികഴിഞ്ഞാൽ പല താഴ്‌വര
കളും പർവതനിരകളും ഉണ്ടു. താഴ്‌വരകളിൽഒന്നു വേദത്തിൽ പറയുന്ന
അയാലോൻ താഴ്‌വരയും[93] പർവതങ്ങൾ യെഹൂദായിലെ പർവതങ്ങളും
ആയിരിക്കാം. വിശുദ്ധ പട്ടണത്തോടു അടുക്കുന്തോറും പർവതങ്ങൾ കൂടി
ക്കൂടിവന്നു. അവമിക്കവാറും കിഴുക്കാംതൂക്കവും കുമ്മായകല്ലുകളാൽ



നിറഞ്ഞവയും ചിലതു പാഴുഭൂമികളും ആയിരുന്നു. ചിലതിൻെറ ഇറക്കങ്ങ
ളിൽ സൈത്തു (ഒലിവു) വൃക്ഷങ്ങളും അടിവാരങ്ങളിൽ മുന്തിരിത്തോട്ട
ങ്ങളും ഉണ്ടായിരുന്നു. ഞങ്ങളുടെ യാത്രാസമയം വൃക്ഷങ്ങളുടെ ഫലകാ
ലമല്ലായിരുന്നതിനാൽ മുന്തിരിതോട്ടങ്ങളുടെ ഭംഗി കാണ്മാൻ കഴിഞ്ഞില്ല.
ചില വൃക്ഷങ്ങൾ തിളിർത്തും ചിലതു പുഷ്പിച്ചും ചിലതു ഇളങ്കാകളോടു
കൂടിയും ഇരുന്നു. പ്രധാന വൃക്ഷം സൈത്താണ. അതും നമ്മുടെ കേരള
ത്തിലെ വൃക്ഷങ്ങൾപോലെ അത്ര വലിപ്പമാകുന്നവയല്ല. ദെക്ലാവൃക്ഷം
യോപ്പായിൽ ഉണ്ടു. ഊർശ്ലേമിൽ തീത്താ, തൂത്താ, ലൂസാ, ഹാറൂബാ മുത
ലായ ചില വൃക്ഷങ്ങൾ സൈത്തുകൾ പോലെ ഇല്ലങ്കിലും അപൂർവമല്ല.
പർവ്വതങ്ങൾ കാഴ്ചയ്ക്കു പാഴുഭൂമികൾ എന്നു തോന്നിയാലും
തക്കകാലത്തു കോതമ്പുണ്ടാകുമത്രെ. യോപ്പായിൽ നിന്നുള്ള വഴിയിൽ
ചിലചെറിയ ഗ്രാമങ്ങൾ ഉണ്ടെങ്കിലും 20 മുതൽ 40 വരെ ഭവനങ്ങളിൽ
അധികം ഒന്നിലുംഇല്ല. അവ ദരിദ്രന്മാരുടെ ഭവനങ്ങൾ എന്നുതോന്നുന്നു.
എല്ലാം മട്ടുപ്പാവു പണികളാണ. വഴിയിൽ ഗുഹകൾ വളരെ കാണ്മാനുണ്ടു.
അവയിൽഒന്നു അനേകനാഴിക വിസ്താരമുള്ളതാണെന്നു പറഞ്ഞു കേട്ടു.

തീവണ്ടി വളരെ വളവും ഏററമിറക്കവും ഉള്ള വഴിയിൽകൂടിയാകയാൽ
ഓട്ടം സാവധാനവും അഞ്ചാറു ട്രെയിനിൽ അധികം കൂട്ടിചേർക്കപ്പെടാ
ത്തതും ആകുന്നു. ഊർശ്ലേമിലെ തീവണ്ടിസ്റ്റേഷ്യൻ പട്ടണത്തിനുപുറത്തു
ഏകദേശം ഒരു നാഴിക തെക്കുപടിഞ്ഞാറാകുന്നു. ഞങ്ങൾ യോപ്പായിൽ
നിന്നു പുറപ്പെടുന്ന സമയം പത്രോസ അഫണ്ടി എന്നൊരു സുറിയാനിക്കാ
രൻ മുൻശട്ടംകെട്ടനുസരിച്ചു ഊർശ്ലേമിലെ ബാവായ്ക്കു കമ്പി അടിച്ചിട്ടു
ണ്ടായിരുന്നതിനാൽ ഊർശ്ലേം സ്റ്റേഷ്യനിൽ ഞങ്ങൾ എത്തിയപ്പോൾ റെമ്പാ
ന്മാർ, ശെമ്മാശന്മാർ, അമ്മേനികൾ[94] ഉൾപ്പെട്ട സുറിയാനിക്കാരുടെ ഒരു
വലിയസംഘം കുതിര വണ്ടികളോടു കൂടി ഞങ്ങളെ എതിരേല്പാൻ
സ്റ്റേഷ്യനിൽ ഹാജരുണ്ടായിരുന്നു. ഇവരിൽപലരും ആമ്മീദ, മർദ്ദേൻ, തുറ
ബ്ദീൻ[95] മുതലായസ്ഥലങ്ങളിൽനിന്നും വിശുദ്ധ കബറുങ്കൽ വന്ദിപ്പാൻ
വന്നിരുന്ന ഭക്തന്മാർ ആയിരുന്നു.

വണ്ടിയിൽവച്ചു യൌനായക്കാരൻ ഹാബീബിനോടു യാത്രപറഞ്ഞു. ആ
മനുഷ്യൻ അടുത്തദിവസം ഞങ്ങളെ കാണ്മാൻ വരാമെന്നു പറഞ്ഞിരുന്നു
എങ്കിലും പിന്നീടു വരികയുണ്ടായില്ല.

ഞങ്ങൾ എല്ലാവരും വണ്ടികളിൽ പ്രവേശിച്ചു സുറിയാനിക്കാരുടെ
സംഘത്തോടുകൂടി പട്ടണത്തിൻെറ പടിഞ്ഞാറെ കോട്ടവാതിലിൽ വന്നു.
ഇവിടെനിന്നു കാൽനടയായി പുറപ്പെട്ടു സെഹ്യോൻ മാളിക എന്നുകൂടി
വിളിക്കപ്പെടുന്ന മർക്കോസിൻെറ ഭവനമാകുന്ന സുറിയാനിക്കാരുടെ ദയ
റായിൽ[96] എത്തിയപ്പോൾ മാർ ഗ്രീഗോറിയോസ ബാവാവന്നു ഞങ്ങളെ
എതിരേററു നമ്മെ ചുംബിക്കയും നമ്മെയും കൂടെയുണ്ടായിരുന്ന

റെമ്പാനെയും പട്ടക്കാരെയും കസവുകാപ്പകൾ[97] ധരിപ്പിച്ചും അവിടെ ഉണ്ടായിരുന്ന വൈദീകഗണങ്ങൾഎല്ലാം മെഴുകുതിരികൾ പിടിച്ചും സംഗീതങ്ങൾ പാടിക്കൊണ്ടു പള്ളിയകത്തേക്കു പ്രവേശിപ്പിക്കയുംചെയ്തു. പതിവുപോലെയുള്ള ലുത്തനിയാ[98] കഴിഞ്ഞശേഷം ബാവാ ഞങ്ങളുടെ വരവിനെക്കുറിച്ചു ചുരുക്കത്തിൽ കൃതാർത്ഥസൂചകമായ ഒരുപ്രസംഗം പറഞ്ഞു. അനന്തരം പള്ളിയകത്തുള്ള ഒരു വിശുദ്ധസ്ഥലം ഞങ്ങളെ കാണിച്ചശേഷം അലങ്കാരത്തൊടുകൂടി ദയറായുടെ മേൽനിലയിൽഉള്ള കൂടിക്കാഴ്ചമുറിയിലേക്കു ഞങ്ങളെ കൊണ്ടുപോകയും ഇവിടെ വച്ചും ബാവാ ഒരുചുരുങ്ങിയ പ്രസംഗത്തോടുകൂടി എല്ലാവരെയും അനുഗ്രഹിക്കയും ദേശാചാരപ്രകാരമുള്ള സ്നേഹപാനീയങ്ങളാൽ ഞങ്ങളെ സൽക്കരിക്കയും ചെയ്തു.

27–ാംനു മുതൽ കഷ്ടാനുഭവ ആഴ്ചയായിരുന്നതു കൊണ്ടു വിശുദ്ധ കബറിടം മുതലായ ക്യംന്തായിലെ[99] സ്ഥലങ്ങൾ അല്ലാതെ വേറെസ്ഥലങ്ങളെ കാണ്മാൻ ഉത്സാഹിച്ചില്ല.

മർക്കോസിൻെറ ഭവനമെന്നുപറയുന്നതു പൂർവകാലംമുതലെ സുറിയാനിക്കാരുടെ കൈവശം ഇരിക്കുന്നു. ഇതു ഏകദേശം പട്ടണമദ്ധ്യത്തിൽ അല്പം തെക്കുപടിഞ്ഞാറു മാറി ഉദ്ദേശം 50 കോൽനീളവും, 40 കോൽ വീതിയുമുള്ള ഒരുവലിയ കെട്ടിടമാകുന്നു. ഒന്നും രണ്ടും മൂന്നും നിലകൾഉള്ള വെണ്മാടപ്പണിയാകുന്നു. മുഴുവനും കരിങ്കല്ലുപോലെ ബലമുള്ള ഒരുവക വെള്ളക്കല്ലിനാൽ പണിയപ്പെട്ടിരിക്കുന്നു. ഈ കല്ലു മിനുക്കിയാൽ മാർബിൾ പോലെ തോന്നിക്കും. ഊർശ്ലേമിലെ കെട്ടിടങ്ങൾ മിക്കവാറും ഈ തരം കല്ലുകൾകൊണ്ടു പണിയപ്പെട്ടിരിക്കുന്നു.

ദയറായുടെ തെക്കുംവടക്കും ഭാഗങ്ങളിലുള്ള രണ്ടുകെട്ടുകൾ കിഴക്കു മുതൽ പടിഞ്ഞാട്ടു മുക്കാൽഭാഗവും മൂന്നു നിലയാകുന്നു. നടുവിൽ വിലങ്ങെ മൂന്നുനിലയുള്ള ഒരുകെട്ടിനാൽ ഈ രണ്ടു കെട്ടുകളെയും തമ്മിൽ യൊജിപ്പിച്ചിരിക്കുന്നു. വിലങ്ങയുള്ളകെട്ടിൻെറ പടിഞ്ഞാറെഭാഗത്തുള്ള ശേഷം കെട്ടിടങ്ങൾ രണ്ടു നിലയും കിഴക്കുവശത്തുള്ളവ ഒററ നിലയും ആകുന്നു. തെക്കുവശത്തു കിഴക്കു പടിഞ്ഞാറുള്ള വലിയ കെട്ടിടത്തിൻെറ മദ്ധ്യഭാഗമാണ സെഹ്യോൻമാളികയെന്നു വിളിക്കപ്പെടുന്ന മർക്കോസിൻെറ ഭവനം. ഇതുഇപ്പോൾ ഒററനിലയിൽ പള്ളിയായി ഉപയോഗിച്ചുവരുന്ന ഒരു വലിയമുറിയാകുന്നു. നമ്മുടെ കർത്താവു യെഹൂദപെസഹായെ ആചരിച്ചു ക്രിസ്തീയ പെസഹായാകുന്ന ശുദ്ധ: കുർബ്ബാനയെ സ്ഥാപിച്ചതും[100] ശുദ്ധശ്ലീഹന്മാരുടെമേൽ തീനാമ്പിൻെറ സാദൃശത്തിൽ പാറക്ലീത്താ[101] ഇറങ്ങിയതും ഉയർപ്പിൻെറശെഷം താൻ ശ്ലീഹന്മാർക്കു കാണപ്പെട്ടതും[102] മാർയാക്കോബുശ്ലീഹാ ആദ്യംകുർബ്ബാനചൊല്ലിയതും[103] ബന്ധനത്തിൽനിന്നു മാലാകായാൽ വിടപ്പെട്ടശെഷം ശുദ്ധ:പത്രൊസ വന്നുപ്രവെശിച്ചതും[104] കന്യാസ്ത്രി അമ്മയെ ജ്ഞാനസ്നാനപ്പെടുത്തിയതുമായി[105]



രക്ഷയ്ക്കടുത്ത അനേകം അതിശയപ്രവൃത്തികൾ നടന്ന ശുദ്ധസ്ഥലം ഇതാകുന്നു. ഈപള്ളി ദൈവമാതാവിൻെറ നാമത്തിൽ വിളിക്കപ്പെട്ടിരിക്കുന്നു.[106] വെള്ളിവിളക്കുകൾ മുതലായവകളാലും ക്ദൊശ്കുദിശായൊടുകൂടി[107] തങ്കവേലയാലും അലങ്കരിക്കപ്പെട്ടിരിക്കുന്നു. മദുബഹായുടെ വടക്കെഅരികിൽ ഒരു പഴയകസേര സ്ഥാപിച്ചിരിക്കുന്നതു മാർയാക്കോബുശ്ലീഹായുടെ സിംഹാസനമെന്നാണ വിശ്വസിച്ചുവരുന്നതു.[108] കസേര വളരെപഴക്കവും കാഴ്ചയ്ക്കു അത്രഭംഗിയില്ലാത്തതും ആകുന്നു. എങ്കിലും അപ്പസ്തോല ശിഷ്യമെന്നുള്ള ഭക്തികൊണ്ടു പുറമെ പുതുതായി പലഅലങ്കാരപ്പണികളും തങ്കവേലകളും അതോടുചേർത്തു ഭംഗിയാക്കീട്ടുണ്ടു. മർക്കൊസിൻെറ ഭവനം ഈദയറായിൽ[109] ആണെന്നുള്ളതിനെപ്പററി അന്യമതക്കാരായ ക്രിസ്ത്യാനികളും തർക്കിക്കുന്നില്ല.

മദുബഹായുടെ കിഴക്കു ഭാഗത്തു ക്ദൊശ്ക്കുദിശായുടെ മീതെ പൈതലായ യേശുവിൻെറയും തന്റെ മാതാവിൻെറയും ഒരു ചിത്രം പസ്ക്കി[110] കൂട്ടി വച്ചിരിക്കുന്നു. ഇതു ലൂക്കോസ ഏവൻഗേലിസ്തായാൽ എഴുതപ്പെട്ടതെന്നാണ പാരമ്പർയ്യമായി വിശ്വസിച്ചുവരുന്നതു.[111] ചിത്രം കാഴ്ചയ്ക്കു വളരെ പഴക്കം തോന്നിക്കുന്നു. പസ്ക്കിമേൽ പുതിയ തങ്കപ്പണികളും അലങ്കാരങ്ങളുംവളരെചെയ്തിട്ടുണ്ടു. ഹൈക്കലായുടെ മദ്ധ്യത്തിൽ തെക്കെ ഭിത്തിയോടു ചെർന്നു ഒരു ത്രൊണൊസും അലംകൃതമായ ഒരു ക്ദൊശ്ക്കുദിശായും ഉണ്ടു. ത്രൊണൊസിൻെറ മുകൾഭാഗം വെള്ളകല്ലിൽ ഉള്ള മാമോദീസാക്കല്ലാകുന്നു.[112] ഇതിൻെറ കുഴി ചിത്രവേലകളൊടുകൂടിയ വെള്ളിപ്പലകകൊണ്ടു മൂടിയിരിക്കുന്നു. ഇതു ദൈവമാതാവിനെയും ലാസറിനെയും അവൻെറ സഹൊദരിമാരെയും മററുപല പരിശുദ്ധന്മാരെയും ജ്ഞാനസ്നാനപ്പെടുത്തിയ കല്ലാകുന്നു. ഈ ത്രൊണോസിലും കുർബ്ബാനചൊല്ലുക പതിവുണ്ടു. അഴിക്കകത്തുതെക്കെഭിത്തിയിൽ അനേകം പരിശുദ്ധന്മാരുടെ അസ്ഥികളും കർത്താവിൻെറ വിശുദ്ധ കുരിശിന്റെ തുലൊം ലഘുവായ ഒരംശവും പ്രത്യെകം പ്രത്യെകം മേലെഴുത്തൊടു കൂടെ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ പ്രത്യെക അപേക്ഷയാൽ അവയിൽ ചിലതു ബാവാ നമുക്കു തന്നു.[113]

ഹൈക്കലായുടെകീഴു ആഴം കുറഞ്ഞതെങ്കിലും വിസ്താരമുള്ളതും ദൈവമാതാവിൻെറ പേർവിളിക്കപ്പെടുന്നതുമായ ഒരു കിണർ ഉണ്ടു. ഇതു കൂടാതെ ദയറായുടെ മററുമുറികളുടെ കീഴായി വെറെ മൂന്നു കിണറുകളും ഉണ്ടു. ഇവയിലെവെള്ളം ഉറവവെള്ളമല്ല. മട്ടുപ്പാവുകൾ വെടിപ്പായിസൂക്ഷിക്കയും അവയിൽ വീഴുന്ന മഴവെള്ളം കുഴൽവഴിയായി ഈ കിണറുകളിൽ വരികയുംചെയ്യുന്നു. കിണറുകൾക്കു കതകുംപൂട്ടും ഉണ്ടു. ഊർശ്ലേമിൽ മിക്ക സ്ഥലങ്ങളിലും വെള്ളം സൂക്ഷിക്കുന്നതു ഇപ്രകാരമാകുന്നു. ഉറവകളും ചില സ്ഥലങ്ങളിൽ ഇല്ലന്നില്ല. പള്ളിയുടെ പടിഞ്ഞാറെ ഭാഗത്തു താഴത്തെ

നിലയിൽ ഉള്ളഒരുമുറിയിൽ മാർ ബെഹനാൻ സഹദായുടെ നാമത്തിൽ ഒരു ത്രൊണൊസുണ്ടു. ഇവിടെയും കുർബ്ബാനചൊല്ലുക പതിവാണ. ഈദയറായിൽ എല്ലാ നിലകളിലുംകൂടി നാല്പതുമുറികളൊളം ഉണ്ടു. കഷ്ടാനുഭവ ആഴ്ചയിൽ മർദ്ദീൻ, തൂറബ്ദീൻ, ആമ്മീദ, മൂസൽ മുതലായി 20 മുതൽ 30 വരെ ദിവസങ്ങളുടെ വഴിദൂരമുള്ള സ്ഥലങ്ങളിൽനിന്നു വരുന്ന സുറിയാനിക്കാർഎല്ലാം താമസിക്കുന്നതു ഈ ദയറായിൽ ആകുന്നു. ഈ കൊല്ലം ദൂരദെശക്കാരായി നൂറിൽപരം സുറിയാനിക്കാർ വന്നിരുന്നു. അവരിൽ തൂറബ്ദീനിൽ നിന്നും കഴിഞ്ഞുപൊയ മലങ്കരമെത്രാൻ മാർകൂറിലൊസ യൊയാക്കീംബാവായുടെ[114] ചാർച്ചക്കാരനായി റെമ്പാൻ[115] ആഹൊ എന്നും ദർമ്മസൊക്കിൽനിന്നു റമ്പാൻ മല്ക്കെ എന്നും രണ്ടു റമ്പാന്മാർ വന്നിട്ടുണ്ടായിരുന്നു.

ദയറായൊടു ഒട്ടുചെർന്നു പടിഞ്ഞാറുഭാഗത്തുദയറാവകയായി ഒരു കെട്ടിടം ഉള്ളതു ഇപ്പൊൾ ആസ്പത്രിക്കു വാടകയ്ക്കു കൊടുത്തിരിക്കുന്നു. ദയറാ വകയായി കോട്ടയ്ക്കുപുറത്തു രണ്ടു മുന്തിരി തോട്ടങ്ങളും വലിയതും ചെറിയതുമായി അഞ്ചുകെട്ടിടങ്ങളുംഉണ്ടു. ഒന്നു സാമാന്യം വലിപ്പവും ഭംഗിയും ഉള്ളതു തന്നെ. അതു അമ്മെറിക്കാ[116] കൊൻസൽ ആണ്ടിൽ 90 പവൻ വാടകയ്ക്കു എടുത്തു താമസിച്ചുവരുന്നു. ശെഷം കെട്ടിടങ്ങളും കൂലിക്കു കൊടുത്തിരിക്കയാണ. വഴിപാടുകളും നെർച്ചകളും കൂടാതെ ദയറായിക്കുള്ള സ്ഥിരവരവു കെട്ടിടങ്ങളുടെ കൂലിയും മുന്തിരിത്തൊട്ടങ്ങളുടെ പാവുമാകുന്നു. ഈ രണ്ടു ഇനങ്ങളിൽ ആണ്ടിൽ 250 പ്രെഞ്ചുപവനിൽ കുറയാതെ മുതലെടുപ്പുണ്ടു. ഒരുപ്രെഞ്ചുപവനു 109 ക്രൂശും ഇംഗ്ലീഷ പവനു 137 ക്രൂശുമാണ ഇവിടത്തെ വില. ദയറാപള്ളിക്കു കസവുകാപ്പകൾ, കാസാ, പീലാസാ,[117] ധൂപക്കുററി, മെഴുകുതിരിക്കാലുകൾ മുതലായി പൊന്നും വെള്ളിയും കൊണ്ടുള്ള പള്ളിസാമാനങ്ങൾ വളരെയുണ്ടു. ഒരുകസവുശീല മുടി[118]ഞങ്ങളുടെ കണ്ണിനു വളരെ കൌതുകമായിരുന്നു എന്നു ബാവാകണ്ടപ്പൊൾ അദ്ദേഹം അതുഎടുത്തു നമുക്കു സമ്മാനമായിതന്നു. ദയറാവക സമ്മാനം വാങ്ങുന്നതു യുക്തമല്ലന്നു വിചാരിച്ചു വില വാങ്ങെണമെന്നു നാം വളരെ സിദ്ധാന്തിച്ചിട്ടും ബാവാസമ്മതിച്ചില്ല. മററുള്ളവരിൽനിന്നും അതിൻെറ ഉദ്ദെശവില ചോദിച്ചറിഞ്ഞു, ആ സംഖ്യ ബാവായെ ഏല്പിക്കുവാൻ അബ്ദള്ളാ റമ്പാൻവശം നാം പോന്നപ്പൊൾ കൊടുത്തു.

ഈ ദയറായിൽ സ്ഥിരവാസികളായി ഇപ്പൊൾ മാർ ഗ്രീഗൊറിയൊസ് ഗീവറുഗിസു ബാവായും നാലു റമ്പാന്മാരും ഒരു ശർബായ[119] റമ്പാനും ആറു ശെമ്മാശന്മാരും വേലക്കാരായി മൂന്നു പുരുഷന്മാരും വൃദ്ധകളായി രണ്ടു സ്ത്രീകളുമുണ്ടു. ഇവരെല്ലാവരും ദയറായിൽ നിന്നു ഉപജീവിക്കുന്നു. ഇവരെ കൂടാതെ ശമ്പളത്തൊടുകൂടിയ ഒരുമുസൽമാൻ ശിപായിയുണ്ടു. ബാവായൊ നാമൊ ദയറായിൽനിന്നു പുറത്തുനടപ്പാൻ ഇറങ്ങിയാൽ ഈശിപായി അരയിൽ വാളുകെട്ടിയും ഒരുതരം വില്ലാധരിച്ചും വെള്ളികെട്ടിയ ഒരു അധികാര വടികൊണ്ട നിലത്തു ഉച്ചത്തിൽ ഇടിച്ചും മുമ്പിൽ നടക്കുക പതിവായിരുന്നു. ബാവായ്ക്കു ഇപ്പൊൾ 70 വയസ്സു പ്രായമുണ്ടു. ദേഹം ശോഷിച്ച ആൾ ആണ. വളരെ സൌമ്യനും ഭക്തനും ജനസമ്മതനും തന്നെ. ഇത്രയും പ്രായമായിട്ടും കഷ്ടാനുഭവ ആഴ്ചയിൽ യാതൊന്നും ഭക്ഷിക്കാതെ സന്ധ്യ വരെ ഉപവസിക്കയായിരുന്നു. ഊർശ്ലേമിൽ ഉള്ള മററു ജാതിക്കാരായ വൈദീകന്മാരുടെയും സർക്കാരുദ്യോഗസ്ഥന്മാരുടെയും പരദെശ കോയ്മ പ്രതിനിധികളുടെയും[120] ഇടയിൽ ബാവാ ഒരുമാന്യനും സമ്മതനുമായി ശോഭിക്കുന്നു. ഈ മഹാന്മാർ ഒക്കെയും ദയറായിൽവന്നു ബാവായെ കാണുകയും ബാവാ അവരെ കാണുകയും പതിവുണ്ടു. റമ്പാന്മാരിൽ പ്രധാനി 70-നു മേൽ പ്രായമുള്ള അബ്ദള്ളാ റെമ്പാൻ ആകുന്നു. 1032-ാമാണ്ടിടക്കു മലയാളത്തുവന്ന ഊർശ്ലെമിൻെറ മാർ ഗ്രീഗൊറിയൊസ അബ്ദൽനൂർ ബാവായുടെ[121] കൂടെ ഈനാട്ടിൽവന്ന ആളാകകൊണ്ടു ഈ റെമ്പാച്ചനെ കണ്ടറിയുന്ന വൃദ്ധന്മാർ മലയാള സുറിയാനിക്കാരിൽ ധാരാളം ഉണ്ടായിരിക്കണം. അന്നുമലയാളത്തുനിന്നുപിരിഞ്ഞുകിട്ടിയ വഴിപാടുകളും സൂറിയായിൽ[122] നിന്നു പിരിച്ച വഴിപാടുകളും കൊണ്ടു ദയറായിൽ ചിലകെട്ടിടങ്ങൾ പണിയിക്കയും പള്ളിയിൽ ചിലതങ്കപ്പണികൾ നടത്തുകയും ചെയ്തിട്ടുണ്ടു. മലയാളത്തെയും സൂറിയായിലെയും പിരിവുകൊണ്ടു ഇന്നാരാൽഇന്നകാലത്തു ഇന്നതു പണിയിക്കപ്പെട്ടു എന്നു വെള്ളക്കല്ലിൽ കൊത്തി കെട്ടിടങ്ങളുടെ ഭിത്തികളിലും ത്രൊണൊസിന്മെലും വച്ചിട്ടുണ്ടു. ദയറായിലെ സ്ഥിരവാസികളായ ശെഷം റെമ്പാന്മാർ അപ്രെം, സൊഹദൊ, ഗബ്രിയെൽ എന്നിവരും ശർബ്ബായറമ്പാൻ ബർസൌമ്മായുമാകുന്നു. ശെമ്മാശന്മാർ, യാക്കോബ, ഇസ്ഹാക്ക, ഗബ്രിയേൽ, മികായെൽ, ബർസൌമ്മാ, ശെമഓൻ ഇവർ ആകുന്നു. സൊഹദൊ റമ്പാനും ഗബ്രിയെൽ റമ്പാനും ബർസൌമ്മാ ശെമ്മാശും ശെമഓൻ ശെമ്മാശും ധർമ്മശെഖരപിരിവിനായി മിസ്രെൻ കൂശു മുതലായ സ്ഥലങ്ങളിലെക്കു പൊയിരുന്നതിനാൽ ഇവരെ കാണ്മാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. ആലക്കുസന്ത്രിയ സിംഹാസനവും അന്ത്യൊഖ്യാ സിംഹാസനവുംതമ്മിൽ പൂർണ്ണസ്നെഹത്തിലും വിശ്വാസ വിപരീതം കൂടാതെയും ഇരിക്കുന്നതിനാൽ രണ്ടുകൂട്ടരും പരസ്പരം ധർമ്മശെഖരം പിരിക്കയും കൊടുക്കയും അവിടങ്ങളിൽ സഹജമാണ.[123]



വേദം പറയുന്നതുപൊലെ ഊർശ്ലെം പർവതങ്ങളാൽ ചുററപ്പെട്ടിരിക്കുന്നു.[124] കൊട്ടയ്ക്കുപുറത്തുള്ള കെട്ടിടങ്ങൾ പുതുതായി പണിയപ്പെട്ടവയാകയാൽ കൊട്ടയ്ക്കുള്ളിലെ കെട്ടിടങ്ങളെക്കാൾ ഭംഗിയും വലിപ്പവുമുണ്ട. പുറത്തുള്ള തെരുവുകൾ വിസ്താരമുള്ളതും വണ്ടിസഞ്ചാരമുള്ളതുമാകുന്നു. നെരെമറിച്ചു കൊട്ടയ്ക്കുള്ളിൽവഴികൾ ഇടുക്കും കയററമിറക്കമായി കല്പടകൾ വച്ചിട്ടുള്ളതും ആകുന്നതിനാൽ വണ്ടിഓട്ടം തീരെയില്ല. ഈവഴികളെല്ലാം വെള്ളക്കല്ലുകളാൽ തളിരം ഇടപ്പെട്ടിരിക്കുന്നു. ചില

കമ്പൊളങ്ങൾ മുഴുവൻ വെണ്മാടമായി വളച്ചിരിക്കുന്നതിനാൽ തുരങ്കങ്ങൾ പൊലെ തൊന്നിക്കും. വെളിച്ചത്തിനായി മുകളിൽ ദ്വാരങ്ങൾ വച്ചിട്ടുണ്ട. തുരങ്കങ്ങൾ പൊലയുള്ള തെരുവുകളിൽ ഇരുപുറവുമുള്ള ഷാപ്പുകൾ ഭിത്തിയിൽ തുരന്നുണ്ടാക്കിയ അളകൾ എന്നപൊലെ തോന്നും.

കോട്ടയ്ക്കു ഏകദേശം മൂന്നുനാഴിക ചുററളവു കാണും. ഇതു വളരെ കനമുള്ളതും 10– 12– കോൽ ഉയരമുള്ളതും വലിയകല്ലുകളാൽ പണിയപ്പെട്ടതും ആകുന്നു. ചില ഭാഗങ്ങൾ പുതുപ്പണിയാണങ്കിലും പഴയ കോട്ടയുടെ ശിഷ്ടങ്ങൾ ചില സ്ഥലങ്ങളിലുണ്ടു. കോട്ടയിൽനിന്നും നാലുഭാഗത്തെക്കും ഓരൊ കോട്ടവാതിൽ ഉണ്ടു. പടിഞ്ഞാറേതു യോപ്പാ വാതിൽ എന്നും കിഴക്കേതു എസ്തപ്പാനോസ വാതിൽ എന്നും തെക്കേതു സീയോൻ വാതിൽ എന്നും വടക്കേതു ബാബേൽ ആമ്മൂദ് അല്ലെങ്കിൽ ദർമ്മസോക്ക് വാതിൽ എന്നും പറയപ്പെടുന്നു.[125] പലഗോപുരങ്ങൾ ഉള്ളതിൽ യോപ്പാ വാതലിനോടു അടുത്തുള്ളതിനു ദാവീദിൻെറ ഗോപുരം എന്നു പേർപറകയും ദാവീദിനാൽ പണിയപ്പെട്ടതെന്നു വിശ്വസിക്കയും ചെയ്യുന്നു. ഇതിന്മെൽ ഞങ്ങൾ കയറി. വളരെ ബലവും ഉയരവും ഉള്ള ഒരു പഴയ പണിയാകുന്നു. ചുററും കിടങ്ങുകളും കാണ്മാനുണ്ടു. ഇതു ഇപ്പൊൾ തുർക്കിപട്ടാളത്തിൻെറ ആയുധശാലയാകുന്നു. വീരങ്കികൾ ഇതിൻെറ ഉയരത്തിൽ സ്ഥാപിച്ചിട്ടുണ്ടു.

കോട്ടയ്ക്കുള്ളിലുള്ള കെട്ടിടങ്ങളും തെരുവുകളും പുറമെയുള്ള പുതിയ പണികളൊളം കാഴ്ചയ്ക്കു ഭംഗിയും അലങ്കാരവും ഉള്ളവയല്ലെങ്കിലും വിശുദ്ധ കബർ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ക്യൊംന്താ പള്ളിയും ശ്ലേമ്മൊൻെറ[126] ആലയം ഇരുന്നസ്ഥലത്തു ഇപ്പൊൾ ഉള്ള മുഹമ്മദീയ പള്ളിയും അതൊടു സമീപിച്ചിരിക്കുന്ന അക്സാ[127] എന്ന കെട്ടിടവും യൌനായക്കാർ സുറിയാനിക്കാർ അർമ്മനായക്കാർ ലത്തീൻകാർ ഇഗുപ്തായക്കാർ ഈ ക്രിസ്തീയസമുദായങ്ങളുടെ പള്ളികൾ ദയറാകൾ മുതലായവയും യൂദപള്ളിയും വലിപ്പത്തിലും ഭംഗിയിലും അലങ്കാരത്തിലും ഏററവും പ്രശംസനീയങ്ങളാകയാൽ ഇവ കോട്ടയ്ക്കകത്തുള്ള കെട്ടിടങ്ങളുടെ ന്യൂനതകളെ മൂടിക്കളയുന്നു എന്നു പറയാം.

ഇവയിൽ കർത്താവിൻെറ ശുദ്ധ കബർ ഇരിക്കുന്ന ക്യൊംന്താ എന്ന കെട്ടിടം[128] ഇപ്പൊഴത്തെ കോട്ടയ്ക്കകത്തു ശുദ്ധ മർക്കൊസിൻെറ ദയറായ്ക്കുവടക്കുഭാഗത്താകുന്നു. ഊർശ്ലെമിലുള്ള സകലകെട്ടിടങ്ങളെക്കാൾ ഇതു വലിപ്പവും ഏററം അലങ്കരിക്കപ്പെട്ടതും തന്നെ. എല്ലാക്രിസ്ത്യാനിശാഖകളും ഇതിനെ ഭക്തിപൂർവംബഹുമാനിച്ചുവരുന്നു. ഇതിലെക്കുള്ള പ്രവേശനം തെക്കുവശത്തുനിന്നുള്ള ഒരുപ്രധാനവാതിലിൽകൂടിയാകുന്നു. യൌനായക്കാർക്കും അർമ്മനായക്കാർക്കും സുറിയാനിക്കാർക്കും ലത്തീൻകാർക്കും ഇഗുപ്തായക്കാർക്കും പള്ളികളും മുറികളും ഇതിനുള്ളിൽ ഉണ്ട.[129] വിശുദ്ധകബറിടം, ഗൊഗുൽത്തൊ,[130] ഹെലനിരാജ്ഞി വിശുദ്ധ



കുരിശിനെ കണ്ടെടുത്ത സ്ഥലം[131] മുതലായവയെല്ലാം ഇതിനുള്ളിൽ ആകുന്നു. മുൻപറഞ്ഞപ്രധാന വാതലിൽ തുർക്കിപട്ടാളം എപ്പൊളും കാവലുള്ളതും താക്കൊൽ അവരുടെ കൈവശവും ആകുന്നു.[132] എന്നാലും ആർക്കും എപ്പൊഴും ഇതിൽപ്രവെശിച്ചു ആരാധന കഴിപ്പാൻ തക്കവാറു സ്വാതന്ത്ര്യത്തിൽ എപ്പൊഴും തുറന്നിരിക്കുന്നു. ഈ വലിയ വാതലിനു മുമ്പിൽ ഒരു മുററവും ഉണ്ടു. ഇവിടെയും എപ്പൊഴും പട്ടാളക്കാരുടെ കാവൽ ഉണ്ടു. അനേകം കെട്ടിടങ്ങൾ ഒരിക്കൽ ഒരാളാൽ പണിയപ്പെട്ടവയെന്ന പൊലെ ഒന്നിക്കപ്പെട്ടിരിക്കുന്ന ഈ കെട്ടിടങ്ങൾക്കു ഒട്ടുക്കു ക്യൊംന്താ (ഉയർപ്പ) എന്നാണ പേർ വിളിക്കപ്പെടുന്നതു. എങ്കിലും ആനാമം പ്രധാനമായി പ്രയൊഗിക്കുന്നതു ഇതിൽ പടിഞ്ഞാറു അടുത്തു മദ്ധ്യഭാഗത്തു വളരെ ഉയരത്തിൽ ഉള്ള വൃത്തകൂടാരമായ വലിയ കൂടാരത്തിനാകുന്നു. അതെ ക്യൊംന്തായിലെ പല കെട്ടിടങ്ങളിൽവച്ചു അത്യുത്തമമായിരിക്കുന്നതും ഇതു തന്നെ. ഇതിൻെറ ഉള്ളു 100 കോലിൽമേൽ ചുററളവും 70 കോലിൽ മേൽ ഉയരവും കാണും. ഇതിലെ വളവുവാതിലുകളും തങ്കവേലകളും അലങ്കാരങ്ങളും കണ്ടാൽ സ്വർഗ്ഗലോകമൊ എന്നു സംശയിച്ചുപോകും. ഭക്തന്മാരായിരുന്ന ഓരൊ മഹാരാജാക്കന്മാരാൽ പല കാലങ്ങളിൽ ചെയ്യപ്പെട്ട വേലകളുടെയും അലങ്കാരങ്ങളുടെയും പ്രഥിമയാണ ഇവിടെ കാണ്മാനുള്ള വിശേഷങ്ങൾ. ശുദ്ധ സ്വർണ്ണവും വെള്ളിയുംകോണ്ടുതന്നെ ഉണ്ടാക്കപ്പെട്ട വിളക്കുകൾ അണിയണിയായി തൂക്കപ്പെട്ടിരിക്കുന്നതും അവ സ്വർണ്ണ തുടലുകളിലും വെള്ളി തുടലുകളിലും തൂങ്ങിപ്രകാശിക്കുന്നതും കണ്ടാൽ കണ്ണു മഞ്ചുമെന്നല്ലാതെ ഒന്നും പറവാനില്ല. ഇതിൽ രാവും പകലും കത്തിക്കൊണ്ടിരിക്കുന്ന അനേകം മെഴുകുതിരികളുടെയും വിളക്കുകളുടെയും പ്രകാശം സൂർയ്യനെ തോല്പിക്കുമൊ എന്നു തോന്നിപ്പോകും. കൂടാരത്തിൻെറ മേൽഭാഗത്തുള്ള മദ്ധ്യം ഒരു വലിയ വീച്ചുവലയുടെ വൃത്തം കണ്ണാടികൊണ്ടു മൂടപ്പെട്ടിരിക്കുന്നതിനാൽ പുറത്തുനിന്നു സൂർയ്യൻെറ രശ്മിയും അകമെനിന്നു അനേകായിരം ദീപങ്ങളുടെ പ്രകാശവും ഈ കണ്ണാടിയിൽ അടിക്കുമ്പൊൾ ഉള്ള ഭംഗി അവർണ്ണനീയമാകുന്നു. ഈ കൂടാരം എല്ലാ ക്രിസ്ത്യാനികൾക്കും പൊതുപ്പെട്ട ഒരു കെട്ടിടമാകുന്നു.[133] ഇതൊടു ചേർന്നു നാലുവശത്തൊട്ടുമാണ ഓരൊ സമുദായങ്ങളുടെ പള്ളികൾ നില്ക്കുന്നതു. നേരെ കിഴക്കുവശം യൌനായക്കാരുടെ അലങ്കാരമേറിയ പള്ളിയും വടക്കു ലത്തീൻകാരുടെയും പടിഞ്ഞാറു സുറിയാനിക്കാരുടെയും തെക്കുവശത്തുള്ള കെട്ടിടത്തിൻെറ രണ്ടാംനിലയിൽ അർമ്മനായക്കാരുടെയും പള്ളികൾ ആകുന്നു. ഓരൊ കൂട്ടരുടെ പള്ളികളൊടു അടുത്തു മേലും താഴയുമായി മുറികളും ഉണ്ടു.

പ്രധാന ക്യൊംന്താ എന്ന പറയപ്പെടുന്ന വൃത്ത കൂടാരത്തിൻെറ നടുവിൽ കിഴക്കുപടിഞ്ഞാറായി ഏകദേശം 14 കോൽ നീളവും 4 കോൽ വീതിയും അകമെയും പുറമെയും അലങ്കാരവും ഉള്ള ഒരു ചെറിയ കെട്ടിടം

ഉണ്ടു. ഇതും സാദാനേരവും വിളക്കുകളാലും മെഴുകുതിരികളാലും പ്രകാശിക്കപ്പെട്ടിരിക്കുന്നു. ഈ കെട്ടിടം രണ്ടു മുറികളായി തിരിക്കപ്പെട്ടിരിക്കുന്നു. പടിഞ്ഞാറെ ചെറിയമുറിയിൽ വടക്കരികിൽ കിഴക്കു പടിഞ്ഞാറായിട്ടാണ വിശുദ്ധ കബർ ഇരിക്കുന്നതു. കബറിൻമുറികൾ മാർബ്ബിൾകല്ലുകൊണ്ടു മൂടപ്പെട്ടിരിക്കുന്നു. എല്ലാവരും കർത്താവിനെ വിളിക്കയും പ്രാർത്ഥിക്കയും ചെയ്യുന്നതു ഈ സ്ഥലത്താകുന്നു. ഇതിലെക്കു പ്രവെശിക്കുവാൻ കിഴക്കെ മുറിയിൽനിന്ന ഒരുചെറിയവാതിലും കിഴക്കെമുറിക്കു ക്യൊംന്താകൂടാരത്തിൽ നിന്നു പ്രവേശിക്കുവാൻ കിഴക്കുവശത്തു ഒരുവാതിലും ഉണ്ടു. ഈ കിഴക്കെമുറിയിൽ ഒരു വെള്ളക്കല്ലുള്ളതു കർത്താവിൻെറ കബറിൻ വാതുക്കൽ വച്ചിരുന്നതും ദൈവദൂതന്മാർ ഇരുന്നതുമായ ആകല്ലാകുന്നു.[134] ഈ മുറികൾ രണ്ടും മാർബ്ബിൾ കല്ലുകൊണ്ടു പണിയപ്പെട്ടിരിക്കുന്നു. ക്യൊംന്തായിൽ ഇഗുപ്തായക്കാർക്ക പള്ളിയെന്ന പറയപ്പെടാവുന്ന ഒരു പ്രത്യേക കെട്ടിടം ഇല്ലങ്കിലും വൃത്തകൂടാരത്തിൽ വിശുദ്ധ കബറിൻമുറിയുടെ പടിഞ്ഞാറെ ഭിത്തിയൊടുചേർത്തു ക്ദൊശ്കുദിശാ എന്നപണികളൊടുകൂടിയ ഒരു ത്രൊണൊസു മാത്രം ഉണ്ടു.

ക്യൊംന്തായുടെ പടിഞ്ഞാറുവശത്തുള്ള പള്ളിയും അതൊടു ചേർന്നു മേലും താഴയും ഉള്ള മുറികളും സുറിയാനിക്കാരായ നമ്മുടെ വകയും ഇപ്പൊഴും നമ്മുടെ കൈവശം ഇരിക്കുന്നതും ആകുന്നു.[135] കുറച്ചുകാലം മുമ്പു കുറെനാളെക്കു ഈ സ്ഥലം അർമ്മനായക്കാർക്കു ശുശ്രൂഷ ചെയ്വാൻ വിട്ടുകൊടുത്തിരുന്ന അവകാശംപറഞ്ഞു അതു അവരുടെതാണന്നു വാദിക്കുന്നുണ്ടങ്കിലും വ്യവഹാരം സുറിയാനിക്കാർക്കു അനുകൂലമായിരിക്കുന്നതുമാത്രമല്ല ഇപ്പൊഴും നമ്മുടെ കൈവശവും ആകുന്നു.[136] ഈ പള്ളിയുടെ തെക്കെ ഭിത്തിമേൽ ഉള്ള ഒരു വാതിൽ തുറന്നാൽ ഒരുഗുഹയും അതിൽ രണ്ടു കല്ലറകളും ഒന്നുരണ്ടു കുഴികളും കാണാം. കല്ലറകളിൽ ഒന്നു നീക്കൊദീമൂസിൻെറയും മറേറതു അറിമതിയാക്കാരൻയൌസെപ്പിൻെറയും കബറുകൾ ആകുന്നു.[137] പ്രധാന ക്യൊംന്തായിലേക്കുള്ള തെക്കെ വലിയ വാതിൽകടന്നു അകത്തേക്കു പ്രവേശിക്കുന്ന സ്ഥലത്തു ഒരു വെള്ളക്കല്ലുണ്ടു. അതു കർത്താവിനെ കുരിശിൽനിന്നിറക്കിവച്ചു കുളിപ്പിച്ച കല്ലാകുന്നു. കർത്താവിനെ കുളിപ്പിച്ച സമയം കന്യാസ്ത്രീ അമ്മ കരഞ്ഞുകൊണ്ടിരുന്ന സ്ഥലം ഇതിനു പടിഞ്ഞാറു വശത്താകുന്നു. കർത്താവിനെ കുരിശിൽ തൂക്കിയ ഗോഗുൽത്തൊ പള്ളി അർമ്മനായക്കാരുടെ മുൻപറഞ്ഞ പള്ളിയുടെ നേരെ കിഴക്കുവശത്താകുന്നു. ഇതുക്യൊംന്തായുടെ തറനിരപ്പിൽനിന്നു എട്ടുപത്തു കോൽ ഉയർന്നാകുന്നു. ഇതിൽ വടക്കുകിഴക്കെഅരികിൽ ഉള്ള ത്രൊണൊസിൻെറകീഴു ഒരുമാർബ്ബിൾകല്ലും അതിൻെറ നടുവിൽ കീഴോട്ടു ഒരു ദ്വാരവും ഉണ്ടു. കർത്താവിൻെറ കുരിശുനാട്ടിയ കല്ലും അതിൻെറ ദ്വാരവും ഈ മാർബ്ബിളിൽ നേരെ കീഴാകുന്നു. ആവിശുദ്ധ സ്ഥലത്തിൻെറ ബഹുമാനത്തിനുവേണ്ടി മാർബ്ബിൾകൊണ്ടു മൂടിവച്ചിരിക്കുന്നതാണ. കുരിശുനാട്ടിയ ദ്വാരം വെള്ളിഅടപ്പുകൊണ്ടു അടച്ചിരിക്കുന്നു.



ഈ അടപ്പു തുറന്നു കയ്യിട്ടുനോക്കുന്നതിനും വിരൊധമില്ല. ഇതിനു തെക്കു വശത്തു കുരിശുമരണസമയത്തു അത്ഭുതമായിപിളർന്ന പാറയും അതിൻെറ വിടവും കാണ്മാനുണ്ടു.[138] ഇതും ബഹുമാനത്തിനായി വിടവുള്ള ഒരു മാർബ്ബിൾ കല്ലിനാലും വിടവു പിത്തളതകിടിനാലും മൂടപ്പെട്ടിരിക്കുന്നു. തകിടു നീക്കിനോക്കിയാൽ സാക്ഷാൽ പാറ പിളർന്നിരിക്കുന്നതു ധാരാളം കാണാം. ഈ പാറയുടെ അടിയിൽ ഒരു കല്ലടാവു പള്ളിയുണ്ടു. അതിൽ ഇറങ്ങി മേല്പട്ടു നോക്കിയാൽ ഈ പാറയുടെ അടിവരെ എത്തിയിരിക്കുന്നതു സ്പഷ്ടമായി കാണാവുന്നതാണ.

ഈ കല്ലടാവു പള്ളിയിലെ ത്രൊണൊസിൻെറ കിഴക്കെ ഭിത്തിയാകുന്ന പാറയിൽ ആദാമിൻെറ തലയോടു വച്ചിരുന്നു എന്നും മല്ക്കിസ്ദെക്കു അവിടെ അപ്പവും വീഞ്ഞും കൊണ്ടു ബലി കഴിച്ചിരുന്നു[139] എന്നും മനുഷ്യവർഗ്ഗത്തിൻെറ രക്ഷയ്ക്കായി കർത്താവിൻെറ വിലാവിൽനിന്നു ഒഴുകിയ രക്തം പാറപിളർന്ന വിടവിൽകൂടി ഒഴുകി മനുഷ്യജാതിയുടെ പിതാവായ ആദാമിൻെറശിരസ്സിൽ വീണു എന്നും പ്രാചീന ക്രിസ്തീയ പാരമ്പര്യം പഠിപ്പിക്കുന്നു.

പിളർന്ന പാറമേൽ സ്ഥാപിച്ചിരിക്കുന്ന മേല്പറഞ്ഞ മാർബ്ബിൾ കല്ലിനു തെക്കുവശത്തു ഒരു ത്രൊണൊസും അതിന്മെൽ മാർബളിൽ കൊത്തിയുണ്ടാക്കിയ ദൈവമാതാവിൻെറ ഒരുരൂപവും ഉണ്ടു. ഈ രൂപം വിലയേറിയ രത്നങ്ങളാൽ അലങ്കരിക്കപ്പെട്ടിരിക്കുന്നു. ഇതിനും തെക്കു ദൈവമാതാവിൻെറ നാമത്തിൽ ഒരു ത്രൊണൊസുണ്ടു. കുരിശുമരണത്തുങ്കൽ മാതാവും യോഹന്നാൻ ഏവൻഗെലിസ്ഥായും[140] നിന്നിരുന്നതു ഈ സ്ഥലത്തായിരുന്നു എന്നു പറയുന്നു.

യൌനായപള്ളിയുടെ കിഴക്കുവശത്തു ക്യൊംന്തായുടെ തറനിരപ്പിൽനിന്നു എട്ടുപത്തു കോൽ താണ ഹെലനി രാജ്ഞിയുടെതെന്നു പറയപ്പെടുന്ന പള്ളിയും അതിനു തെക്കു കിഴക്കായി 8. 10. കോൽ താഴ്ചയിൽ ശുദ്ധകുരിശു കണ്ടെത്തിയ ഗുഹ എന്നു പറയപ്പെടുന്ന പള്ളിയും നില്ക്കുന്നു. ഇവിടെയുള്ള ത്രൊണൊസിന്മേൽ ഹെലെനി ശുദ്ധ കുരിശു പിടിച്ചുകൊണ്ടു നില്ക്കുന്ന ഒരു രൂപം മാർബിളിൽ കൊത്തി വച്ചിട്ടുണ്ടു. ഉയർപ്പിൻെറശേഷം കർത്താവു മറിയംമഗ്ദലൈത്തായ്ക്കു കാണപ്പെട്ട സ്ഥലം[141] പ്രധാന ക്യൊംന്തായ്ക്കും ലത്തീൻപള്ളിയ്ക്കും ഇടയിൽ ആകുന്നു. ലത്തീൻ പള്ളിയിൽഉള്ള ഒരു ത്രൊണൊസിൻെറ ഒരുഭാഗത്തു ഒരുകൽതൂണുണ്ടു. ഇതു കഷ്ടാനുഭവബുധനാഴ്ചമാത്രമെ തുറക്കപ്പെടുകയുള്ളു. അടച്ചിരിക്കുമ്പൊഴും ഒരു ദ്വാരത്തിൽ കൂടി കാണാവുന്നതും ആ ദ്വാരത്തിൽ ഒരുകോൽ ഇട്ടിരിപ്പുള്ളതും ആകുന്നു. കർത്താവിനെ കെട്ടിയതൂൺ എന്നു ഇതിനെക്കുറിച്ചു പറയപ്പെടുന്നു. ശതാധിപനായ

ലൊഞ്ചീനോസിനെ ശിരഛേദനം ചെയ്ത സ്ഥലം, കർത്താവിൻെറ വസ്ത്രം ചിട്ടിയിട്ടസ്ഥലംമുതലായി[142] പലതും കുറിക്കുന്ന മുറികൾ യവുനായ പള്ളിക്കും ലത്തീൻപള്ളിക്കും ഇടയിൽആകുന്നു. ഇവയിൽ ഓരൊത്രൊണോസും ഉണ്ടു. ഈ പറഞ്ഞ കെട്ടിടങ്ങളെല്ലാം ക്യൊംന്താ എന്ന പൊതുപ്പേരിൽ ഉൾപ്പെട്ട ബ്രഹ്മാണ്ഡ കെട്ടിടങ്ങളിൽ ഉൾപ്പെട്ടവയാകുന്നു. വിശുദ്ധ കബറും ഗോഗുൽത്തായും ഇപ്പോൾ യവുനായക്കാർ, അർമ്മനായക്കാർ, സുറിയാനിക്കാർ, ലത്തീൻകാർ, ഇഗുപ്തായക്കാർ ഈ സമൂഹങ്ങൾക്കു കർമ്മം കഴിപ്പാൻ തുല്യഅവകാശമുള്ള പൊതുസ്ഥലങ്ങൾ ആകുന്നു. മാറോനായക്കാർക്കും[143] നെസ്തോർകാർക്കും[144] ക്യൊംന്തായിൽ ചില അവകാശങ്ങളും സ്ഥലങ്ങളും മുൻകാലങ്ങളിൽ ഉണ്ടായിരുന്നു. ഇപ്പോൾ അവർക്കും ഇംഗ്ലീഷകാർക്കും ഒരു സംബന്ധവും അവകാശവുമില്ല. ഇംഗ്ലീഷകാർക്കു സീയോനിലും മററും ചില മിഷ്യൻപള്ളികളും സ്കൂളുകളുമുണ്ടു. ക്യൊംന്തായിക്കു പുറത്തെങ്കിലും അധികം അകലമല്ലാതെ യൌനായക്കാർക്കും ലത്തീൻകാർക്കും ഇഗുപ്തായക്കാർക്കും അർമ്മനായക്കാർക്കും വലിയ പള്ളികളും ദയറാകളും വേറെയും ഉണ്ടു.

ഇഗുപ്തായക്കാരുടെ ദയറായുടെ മുൻവശത്തു ഒരു സൈത്തുവൃക്ഷം കാണ്മാനുള്ളതു അബ്രഹാം ഇസ്ഹാക്കിനെ ബലികഴിപ്പാൻ ഭാവിച്ചപ്പോൾ ആട്ടുകൊററൻ ബന്ധിക്കപ്പെട്ടതായികണ്ട ആവൃക്ഷമാണന്നു പറയുന്നു.[145] ഇപ്പോൾകാണ്മാനുള്ളതു ആ വൃക്ഷമെന്നല്ല ഒരു പഴയ വൃക്ഷത്തിൻെറ മൂട്ടിൽ കിളിർത്തുവന്ന വലിയതും ചെറിയതുമായ പലവൃക്ഷങ്ങളുടെ ശേഖരമായിട്ടത്രെഇപ്പോൾ കാണുന്നതു. ഇതിൻെറ ശിഖരങ്ങളിൽ ചിലതു നാം ഒടിച്ചെടുത്തു.

ശ്ലേമ്മോൻെറ ദേവാലയം പട്ടണത്തിൻെറ തെക്കു കിഴക്കെ കോണിൽ മോറിയാ മലമേൽ ആയിരുന്നു. ഈ സ്ഥലത്തു ഇപ്പോൾ ഒരു വലിയ മതിൽകെട്ടും ഉള്ളിൽ മഹമ്മദു പള്ളിയും നില്ക്കുന്നു. കിഴക്കും തെക്കുമുള്ള മതിൽ കോട്ട തന്നെയാകുന്നു. കിഴക്കോട്ടുബാബേൽദ്ഹറിയൊ (എന്നേക്കുമുള്ള വാതിൽ) എന്നുപറയപ്പെടുന്ന ഒരുവലിയ വാതിൽ ഉണ്ടായിരുന്നതു ഇപ്പോൾ കെട്ടി അടച്ചിരിക്കുന്നു.[146] കർത്താവു കഴുതമേൽ വാഹനമേറി ദൈവാലയത്തിലേക്കു എഴുന്നെള്ളിയതു ഈ വാതിൽ വഴിയായിരുന്നു എന്നു പറയുന്നു.[147] ഇസ്രായേലിൻെറ പ്രധാന ദൈവാരാധന സ്ഥലവും കർത്താവിനെ കാഴ്ചവച്ചതും താൻ പലപ്പോഴും ഇരുന്നു പഠിപ്പിച്ചതുമായ ആ ദേവാലയം ഇരുന്നസ്ഥലത്തു ഇപ്പോൾ നില്ക്കുന്ന മഹമ്മദു പള്ളി എട്ടു പട്ടത്തിൽ വിശേഷമായി തീർക്കപ്പെട്ട ഒരു വെണ്മാടകെട്ടിടമാകുന്നു.[148] ഓരൊ പട്ടത്തിനു 30 – 40 കോൽനീളംകാണും. ഇതിൻെറ ഉൾഭാഗം രണ്ടുപന്തി തൂണുകളാൽ വൃത്തമായി തിരിക്കപ്പെട്ടിരിക്കുന്ന രണ്ടുഉൾഭാഗങ്ങളും അതിനുള്ളു 60 കോലിൽ കുറയാതെ ഉയരമുള്ള ഒരുവൃത്തകൂടാരവും



ആകുന്നു. ഇതിനുള്ളിൽ തറനിരപ്പിൽനിന്നു ഏകദേശം കഴുത്തോളം ഉയരത്തിൽ ഒരുവലിയ പാറയുള്ളതിനെക്കുറിച്ചു മഹമ്മദു സ്വർഗ്ഗാരോഹണം ചെയ്തപ്പോൾ ഈ പാറയും മേല്പോട്ടു ഉയർന്നുഎന്നും ഗബ്രിയേൽ മലുക്കു[149] പിടിച്ചുനിർത്തി വളരെകാലത്തോളം നിലംതൊടാതെ നിന്നു എന്നും പിന്നീടു കീഴെ ഭിത്തികെട്ടി ഉറപ്പിച്ചതാണന്നും മഹമ്മദുകാർ ഒരു വ്യാജപ്പഴമ പറക പതിവുള്ളതു നമ്മോടും പറഞ്ഞു.[150] ഗബ്രിയേൽ പിടിച്ചപ്പോൾ പതിഞ്ഞതെന്നുപറയുന്ന കൈവിരലുകളുടെ അടയാളവും ഇതിന്മേൽ രേഖപ്പെടുത്തിയിട്ടുണ്ടു. ഈ പാറയുടെകീഴു ഒരുഗുഹയുള്ളതു നിബിമാരുടെ[151] പ്രാർത്ഥനസ്ഥലമായിരുന്നു പോലും. ഗുഹയുടെ മദ്ധ്യത്തിൽ വാതിൽ അടച്ചിരിക്കുന്ന ഒരു കിണർ ഉണ്ടു. ഇസ്രായേൽ ബലികഴിച്ചതു ഈപാറമേൽ ആയിരുന്നു എന്നും മൃഗങ്ങളുടെ രക്തം ഒലിച്ചു ഈ കിണററിലേക്കു വീണിരുന്നുഎന്നും മഹമ്മദുകാർ പറയുന്നു. ഈ പള്ളിയുടെതെക്കു ഈമതിൽകെട്ടിൽതന്നെ കോട്ടയോടുചേർത്തു അക്സാപള്ളി[152] എന്നുപറയപ്പെടുന്നഒരു വലിയ കെട്ടിടം ഉണ്ടു. മിശിഹായുടെ കാല്പാദം പതിഞ്ഞ പാറ, ഓമ്മാറു[153] ഊർശ്ലേമിലേക്കു പ്രവേശിച്ചപ്പോൾ ആദ്യംഇരുന്നു പ്രാർത്ഥിച്ചസ്ഥലം മുതലായവ ഞങ്ങളെ കാണിച്ചു. അനന്തരം ഇതിനു കീഴുള്ള ഒരു മുറിയിലേക്കും അവിടെ നിന്നു കൽത്തൂൺ നിരകളാൽ നിറഞ്ഞ ഒരു വലിയ പാതാളമുറിയിലേക്കും അവർഞങ്ങളെ കൊണ്ടുപോയി കാണിച്ചു. തൂണുകളുടെചുവട്ടിൽ ഓരൊ ദ്വാരം ഉള്ളതു കുരിശുയുദ്ധക്കാർ[154] കുതിരകളെ കെട്ടിയതാണന്നുപറയുന്നു. ഇപ്പോൾ മുന്നൂറിൽകുറയാതെതൂണുകൾ ഉണ്ടു. മുമ്പു മൂവായിരം ഉണ്ടായിരുന്നു പോലും. ഇതിനു വടക്കുഭാഗത്തു വെള്ളം സൂക്ഷിക്കുന്ന കിണറുകൾ വളരെ ഉണ്ടന്നും പാതാളമുറി ശ്ലേമ്മോൻതന്നെ പണിയിച്ചതാണന്നും പറച്ചിൽഉണ്ടു. ഇതുകൂടാതെ മതിലകത്തു വടക്കടുത്തു കിഴക്കെ കോട്ടയോടുചേർന്നു ഒരുചെറിയ കെട്ടിടം ഉള്ളതു ശ്ലേമ്മോൻെറ ഇരിപ്പിടമായിരുന്നുഎന്നും സുഭാഷിതങ്ങൾ[155] എഴുതിയ്തു ഇവിടെവച്ചായിരുന്നു എന്നുംപറയുന്നു.

സീയോൻ വാതിൽ എന്നു വിളിക്കപ്പെടുന്ന തെക്കെ കോട്ടവാതലിനോടടുത്തു തെക്കുവശത്തു കയ്യാപ്പായുടെ വീടു[156] എന്നു പറയപ്പെടുന്നതു അർമ്മനായക്കാരുടെ കൈവശമിരിക്കുന്നു. അവരുടെ ഒരു പള്ളിയും ചില റമ്പാന്മാരുടെ താമസവും ഇവിടെഉണ്ട. കർത്താവിനെ കാരാഗ്രഹത്തിൽ ഇട്ടസ്ഥലം ഇവിടെയാകുന്നു. അർമ്മനായക്കാർ, ഇഗുപ്തായക്കാർ, സുറിയാനിക്കാർ എന്നിവരുടെ ശ്മശാനസ്ഥലങ്ങൾ ഇതിനു പടിഞ്ഞാറാകുന്നു. അതിനപ്പുറം യവുനായക്കാരുടെ ശ്മശാനമാകുന്നു. കയ്യാപ്പായുടെ വീട്ടിൽ അർമ്മനായ പാത്രിയർക്കീസന്മാരുടെ[157] വളരെ കബറുകൾ ഉണ്ടു. അവമിക്കതും മാർബിൾകല്ലുകളാൽ അലങ്കരിക്കപ്പെട്ടിരിക്കുന്നു. കയ്യാപ്പായുടെവീടിനു അല്പംതെക്കാണ ദാവീദിൻെറ കല്ലറ. ഇവിടെ രണ്ടുനിലയിൽ ഒരുകെട്ടിടംഉണ്ട. കൈവശംമുസൽമാന്മാർക്കാണ. അവർ പ്രാർത്ഥന

സ്ഥലമായി ഉപയോഗിച്ചുവരുന്നു. ദാവീദിൻെറ കല്ലറ (കബർ) അഞ്ചുകോൽ നീളം കാണുന്നതും മുകൾ ഉരുണ്ടതുമാകുന്നു. ശ്ലൊമ്മോൻെറ ദൈവാലയ സ്ഥലത്തെ മുഹമ്മദുപള്ളിയും ദാവീദിൻെറ കബറും കാണുന്നതിനു ഞങ്ങൾക്കു ഒരുപവൻ ചിലവുണ്ടായി. മററുള്ള സ്ഥലങ്ങൾ കാണുന്നതിനു ഇന്നതു കൊടുക്കണമെന്നില്ല. മനസ്സുപോലെ വഴിപാടും വാതിൽ കാവൽക്കാർക്കു ചുരുങ്ങിയ സമ്മാനവും കൊടുത്തതെഉള്ളു. ശ്ലേമ്മോൻെറ ദേവാലയത്തിൻെറ വടക്കെ മതിൽകെട്ടിനു പുറത്തു പീലാത്തോസിൻെറ[158] വീടിനു വടക്കുകിഴക്കു ഒരു കുളം ഉണ്ട. ഇതാണ അത്ഭുതകരമായ രോഗ ശാന്തി നടത്തി വന്നിരുന്ന ബെതസൈദാകുളം.[159] ഇപ്പോൾ ഇതു ലത്തീൻ കാരുടെ കൈവശമത്രെ. ഞങ്ങൾ ഇതിൽ ഇറങ്ങി വെള്ളം കുടിക്കയും മുഖം കഴുകുകയും ചെയ്തു. ഈ കുളത്തിനു ഏകദേശം 15. കോൽ കുഴികാണും. ഇതിലേക്കു ഇറങ്ങുന്നതു രണ്ടാളുകൾക്കു ഒരുമിച്ചു കഷ്ടിച്ചു ഇറങ്ങുവാൻ തക്കവണ്ണം ഇടുക്കായി വളച്ചും ചായിച്ചും വെട്ടിക്കുഴിച്ചു ദ്വാരങ്ങൾ പോലെ യുള്ള മാർഗ്ഗേണ കൈപ്പടകളിൽ കൂടിയാകുന്നു. മെഴുകുതിരി കത്തിച്ചു പിടിച്ചുംകൊണ്ടു ഇറങ്ങിയില്ലങ്കിൽ ഉള്ളിൽ പ്രകാശം കാണുകയില്ല. കുള ത്തിനു മീതെയും ചുററിലും കുത്തിവളവുകളായി പഴക്കമുള്ള പലപണി കൾ ഉണ്ടു. കുളത്തിൻെറ ആദ്യാവസ്ഥഅറിവാൻ പാടില്ലാത്തവണ്ണം മുഴു വൻ തെളിക്കാതെ കിടക്കുന്നു. ഇപ്പോൾവെള്ളം കിടക്കുന്ന സ്ഥലത്തു എത്തുവാൻ തക്കവണ്ണം ഒരുവഴി ഉണ്ടാക്കിയിട്ടുണ്ടെന്നു മാത്രമെ ഉള്ളു.

ഇതോടടുത്തു കിഴക്കു വശത്തു ലത്തീൻകാർക്കു ഒരു പള്ളിയുള്ളതു തുർക്കി സുൽത്താൻ നാപ്പോലിയാനു[160] ദാനമായി കൊടുത്തതാണത്രെ. ഈപള്ളിയുടെ മദുബഹായ്ക്കു കീഴു ഒരു ഗുഹയുണ്ടു. അതു കന്യാസ്ത്രീ മറിയത്തിൻെറ മാതാപിതാക്കന്മാരായ ഹന്നായുടെയും യൂയാക്കിമിൻെറയും വാസസ്ഥലം ആയിരുന്നു എന്നു പറയുന്നു. സുവിശേഷത്തിൽ പറഞ്ഞിരി ക്കുന്ന ധനവാൻെറയും ലാസറിൻെറയും ഉപമ[161] സാക്ഷാൽ ഒരു സംഭവ മാണന്നു പല മഹാന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളതിനു അനുരൂപമായി ആധന വാൻെറ പടിവാതിലും ദരിദ്രനായ ലാസർ ഇരുന്നകല്ലും പട്ടണത്തിൻെറ ഉള്ളിൽ വേറൊരുസ്ഥലത്തു ഞങ്ങൾക്കു കാണിച്ചുതന്നു.

കിഴക്കെ കോട്ടവാതിലിനു സ്തേപ്പാനോസിൻെറ വാതിലെന്നു പേർപറ യുന്നപ്രകാരം മുമ്പെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇതിനുപടിഞ്ഞാറും ശ്ലേമ്മോൻെറ ആലയസ്ഥലത്തിൻെറ വടക്കെമതിലിനു പുറത്തു പടിഞ്ഞാറു മാറിയും ഉള്ള ഒരു സ്ഥലം പീലാത്തോസിൻെറഭവനം എന്നു വിളിക്കപ്പെ ടുന്നു. ആ നാടുവാഴി നമ്മുടെ രക്ഷകനെ വിസ്തരിച്ചപ്പോൾ കർത്താവു നിന്ന സ്ഥലവും ഞങ്ങൾകണ്ടു. ഈ കെട്ടിടം ഇപ്പോൾ തുർക്കി പട്ടാള ത്തിൻെറ പാളയമാകുന്നു. ലോകസൃഷ്ടാവിനെ വിസ്തരിച്ചസ്ഥലം ലോക ത്തിലേക്കും കശ്മലന്മാരായ പട്ടാളത്തിൻെറ പാളയമാക്കി തീർത്തിരി



ക്കുന്നതു എന്തൊ ഒരു ദൈവവിചാരണയാണന്നു തോന്നിപ്പോകുന്നു. കോട്ട യുടെ കിഴക്കും തെക്കും പടിഞ്ഞാറും ഭാഗങ്ങൾ വലിയ ചരിവുകൾ ആകുന്നു. കിഴക്കെ താഴ്വര യഹോശാപ്പാത്തു താഴ്വരഎന്നും[162] തെക്കേതു ഹിന്നോൻ താഴ്വരഎന്നും പടിഞ്ഞാറേതു ഗീഹോൻതാഴ്വര എന്നും വിളി ക്കപ്പെടുന്നു. യഹോശാപ്പാത്തിൻെറ ഒരുഭാഗത്താണ കിദ്രോൻ തോടു[163] കിടക്കുന്നതു. നമ്മുടെ കർത്താവു കുരുടൻെറ കണ്ണിൽ കളിമണ്ണു തേച്ചു നീ പോയി കഴുകുക എന്നു പറഞ്ഞ[164] ശീലോഹാമെന്ന കുളം ഹിന്നോം താഴ്വരയിൽ ആകുന്നു. ഞങ്ങൾ ഈ കുളത്തിലും ഇറങ്ങി വെള്ളം കോരി കുടിക്കയും മുഖം കഴുകുകയുംചെയ്തു. ഇതിൻെറ ആഴവും ഇതിലേക്കു ഇറങ്ങുന്ന വഴിയും മിക്കവാറും ബെതസൈദാ കുളം പോലെയാകുന്നു.

സ്തേപ്പാനോസു കോട്ട വാതിൽ കടന്നു കിഴക്കോട്ടു യഹോശാപ്പാത്തു താഴ്വരയിലേക്കുള്ള ഇറക്കത്തിൽ വഴിയുടെ വലത്തു ഭാഗത്തു രണ്ടുഭാഗവും അത്രഉയർച്ചയില്ലാത്ത പാറകളാൽ ചുററപ്പെട്ട ഒരുസ്ഥലംഉണ്ടു. സഹദേ ന്മാരുടെ ആദ്യജാതനായ മാർ സ്തേപ്പാനോസിനെകല്ലെറിഞ്ഞതു ഇവിടെ വച്ചായിരുന്നു.[165] ഏറുകാരുടെവസ്ത്രങ്ങളെ സൂക്ഷിച്ചുകൊണ്ടു ശൌൽ[166] നിന്ന സ്ഥലം ഇവിടെ തെക്കുകിഴക്കുമാറിയാകുന്നു. ഈ താഴ്വരയിൽനിന്നു ഒലിവുപർവതത്തിലേക്കു കരേറുന്ന വഴിയുടെ വടക്കുഭാഗത്തുള്ള ഒരുകല്ല ടാവിൽ അത്രെ പരിശുദ്ധ കന്യാസ്ത്രീ അമ്മയുടെ തിരുശരീരം അടക്കി യതു. ഇതുഇപ്പോൾ ഒരുവലിയ പള്ളിയാക്കിയിരിക്കുന്നു. ഇതിലേക്കു ഇറ ങ്ങുവാൻ 48 കല്പടകൾ ഉണ്ടെന്നു പറയുമ്പൊൾ നിലനിരപ്പിൽനിന്നുള്ള താഴ്ച ഏകദേശം ഊഹിക്കാമല്ലൊ. ഏതാനും കല്പടകൾ ഇറങ്ങുമ്പോൾ കിഴക്കരികിൽ യൂയാക്കിമിൻെറയും ഹന്നായുടെയും കബറുകളും കുറെകൂടെ ഇറങ്ങുമ്പോൾ പടിഞ്ഞാറുഭാഗത്തു നീതിമാനായ യൌസേപ്പിൻെറ കബറും കാണാം.[167] അടിയിൽ പള്ളിയുടെ കിഴക്കെ അരികിൽ യൌനായക്കാർക്കു തനിച്ചു ഒരു ത്രൊണൊസുണ്ടു. അതിനുപടിഞ്ഞാറുമാറി ദൈവമാതാവിൻെറ കബറും അതിനുമേലായി ഒരു ചെറിയ വളവുംഉണ്ടു. ആ വളവോടു ചേർത്തു പടിഞ്ഞാറുവശത്തു യവുനായക്കാർക്കും അർമ്മനായക്കാർക്കും കൂടി ഒരു ത്രൊണൊസും വടക്കു ഭാഗത്തു സുറിയാനിക്കാരായ നമുക്കു തനിച്ചു ഒരുത്രൊണൊസും ഉണ്ടു. എല്ലാബുധനാഴ്ചയും ഇവിടെ കുർബ്ബാന ചൊല്ലുക പതിവുണ്ടു.[168] വലിയനോമ്പു വീടിവന്ന ഒന്നാമത്തെ ബുധനാഴ്ച ഈസ്ഥലത്തു കുർബ്ബാനചൊല്ലിയതു നാമായിരുന്നു.[169] ഇഗുപ്തായക്കാ രുടെ ത്രൊണൊസു പള്ളിയുടെ പടിഞ്ഞാറടുത്താകുന്നു. യവുനായക്കാർ രാവിലെയും അനന്തരം മററുള്ളമതക്കാർ ഒരുസമയത്തും കുർബ്ബാന ചൊല്ലുക പതിവാകുന്നു. ഈപള്ളിയും പരിശുദ്ധമാതാവിൻെറ കബറും വളരെ മനോഹരമായി അലങ്കരിക്കപ്പെട്ടിരിക്കുന്നു. പള്ളിയുടെ പേർ ഗെദ്സീമ്മോൻപള്ളി എന്നാകുന്നു. ഈപള്ളിയുടെ പടിഞ്ഞാറു ഒരു സൈത്തുവൃക്ഷതോട്ടം ഉണ്ടു. നാം കുർബ്ബാന കഴിഞ്ഞു ഈ തോട്ടത്തി

ലുള്ളതിൽ ഒരു സൈത്തുവൃക്ഷത്തിൻകീഴിരുന്നു ഭക്ഷണം കഴിച്ചശെഷം സൈത്തുപർവതത്തിലെ ശുദ്ധസ്ഥലങ്ങളെ ദർശിപ്പാൻപോയി.

ഗെദ്സീമ്മൊൻ പള്ളിയ്ക്കു തെക്കുകിഴക്കു ഉദ്ദേശം എട്ടുപത്തു ദണ്ഡു അകലെ ഇപ്പൊൾ പള്ളിയാക്കി തീർത്തിരിക്കുന്ന ഒരുഗുഹയുണ്ടു. നമ്മുടെ രക്ഷകൻ ഗെദ്സീമ്മോൻ തോട്ടത്തിൽ പ്രാർത്ഥിപ്പാൻ പൊയപ്പൊൾ പത്രൊസും യാക്കൊബും യൊഹന്നാനും ഇരുന്നതു ഈ ഗുഹയിൽ ആയിരുന്നു.[170] ഇതു ഇപ്പൊൾ ലത്തീൻകാരുടെ കൈവശം ആകുന്നു. കർത്താവു പ്രാർത്ഥിച്ച സ്ഥലം (ഗെദ്സീമ്മോൻതോട്ടം) ഇതിനടുത്തു വഴിക്കു തെക്കു വശത്തും സൈത്തുപർവതത്തിൻെറ പടിഞ്ഞാറെ ചരിവിലും ആകുന്നു. ഇപ്പൊൾ ഈ തോട്ടത്തിൽ ശർവൈനാ, സൈത്തു മുതലായവൃക്ഷങ്ങൾ കൂടാതെ വളരെ പൂച്ചെടികൾ നട്ടുവളർത്തിയിരിക്കുന്നു. ഇതും ലത്തീൻകാരുടെ കൈവശമാണ. കഷ്ടാനുഭവആഴ്ചയിൽ കർത്താവുസഹിച്ചതും പ്രവൃത്തിച്ചതുമായി തോട്ടത്തിൽ വച്ചു പിടിച്ചതുമുതൽ കുരിശിൽ തറച്ചതു വരെയുള്ള സംഭവങ്ങളിൽ ഓരൊന്നു ചിത്രമായി കൊത്തിയ മാർബിൾ തൂണുകൾ ഇവിടെ സ്ഥാപിച്ചിരിക്കുന്നു. കർത്താവു ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ[171] എന്നാരംഭിക്കുന്ന ഇമ്പകരമായ പ്രാർത്ഥന തൻെറ ശിഷ്യന്മാരെ പഠിപ്പിച്ചതു ഇതിനു കിഴക്കുവശത്തുള്ള ഒരു പാറയിന്മേൽ ഇരുന്നുകൊണ്ടായിരുന്നു. ആപാറ ഇപ്പൊഴും കാണ്മാനുണ്ടു. ഇതിനു അല്പംകിഴക്കുമാറി ഒരു പ്രഞ്ചുമദാമ്മ കുറെസ്ഥലം വിലയ്ക്കു വാങ്ങിച്ചു ഒരുവലിയ കെട്ടിടം പണിയിച്ചു അതിൻെറ ഭിത്തികളിൽ 30 –ൽ കുറയാതെ ഭാഷകളിൽ കർത്താവിൻെറ പ്രാർത്ഥന ബഹു ചിത്രമായി ഓരൊ മാർബിൾ കല്ലിൽ കൊത്തിച്ചു വച്ചിട്ടുണ്ടു.[172] ഇതിൽ ഒന്നിൻെറ തലവാചകത്തിൽ സംസ്കൃതം എന്നെഴുതിയിരിക്കുന്നതു കണ്ടു സൂക്ഷിച്ചുനൊക്കിയപ്പൊൾ കർത്താവിൻെറ പ്രാർത്ഥന ഇംഗ്ലീഷ അക്ഷരത്തിൽ മലയാള വാചകമായി എഴുതിയിരിക്കുന്നതു കണ്ടു.

കർത്താവു തോട്ടത്തിൽ പ്രാർത്ഥിപ്പാൻപൊയപ്പൊൾ ശ്ലീഹന്മാർ ഇരുന്ന സ്ഥലം, സ്തേപ്പാനൊസിനെ കല്ലെറിഞ്ഞപ്പോൾ വാഴ്ത്തപ്പെട്ട കന്യാസ്ത്രി അമ്മ കരഞ്ഞുംകൊണ്ടു നിന്നസ്ഥലം, കർത്താവു കഴുതപ്പുറത്തു പ്രവെശിച്ച സ്ഥലം മുതലായി വെറെയും പലവിശെഷങ്ങൾ ഓർപ്പിക്കുന്ന സ്ഥലങ്ങൾ സൈത്തു മലയുടെ പടിഞ്ഞാറെ ചരിവിൽ ഗെദസീമ്മൊൻ തൊട്ടത്തിനു സമീപമായി ഞങ്ങൾക്കു കാണിച്ചുതന്നു. സൈത്തു മലയിൽ സൈത്തു, ലൂസാ, ഹാറൂബാ മുതലായ വൃക്ഷങ്ങൾധാരാളമായിട്ടില്ലങ്കിലും കാണ്മാനുണ്ടു. പർവതത്തിൻെറ ഉച്ചത്തിൽ ഒരുചെറിയ കെട്ടിടവും മതിൽക്കെട്ടും ഉള്ളതിനു സൂലാക്കാ (സ്വർഗ്ഗാരൊഹണം) എന്നാണ പേർപറയുന്നതു. ഈ കെട്ടിടത്തിൻെറ ഉൾഭാഗത്തു ഒരുചെറിയപാറയുള്ളതിൽ നിന്നു കർത്താവു സ്വർഗ്ഗാരൊഹണം ചെയ്തുഎന്നു വിശ്വസിച്ചു വരുന്നു.



ഇതിന്മെൽ കാൽചുവടിൻെറ ശരിയായ മാതൃകയിൽ അല്ലങ്കിലും ചെറിയ കുഴിപൊലെ പാടുകാണ്മാനുണ്ടു. അതിനു കർത്താവിൻെറ കാൽചുവടു എന്നു പെർപറഞ്ഞുവരുന്നു. ഈകെട്ടിടത്തിൻെറതാക്കോൽ മുസൽമാന്മാരുടെ കൈവശമാകുന്നു. കെട്ടിടത്തിനു പുറത്തു കിഴക്കുവശത്തു മതിലൊടു ചെർന്നു യവുനായക്കാർക്കും അർമ്മനായക്കാർക്കും ഇഗുപ്തായക്കാർക്കും സുറിയാനിക്കാർക്കും ഓരൊ ത്രൊണൊസുണ്ടു. പ്രതിവർഷം സ്വർഗ്ഗാരൊഹണനാൾ ഈ സ്ഥലത്തു കുർബ്ബാനചൊല്ലുക പതിവുണ്ടു. ലത്തീൻകാർ ചൊല്ലുന്നതു കെട്ടിടത്തിനകത്തു മേശയിട്ടും മററുള്ളവർ പുറത്തുള്ള ത്രൊണൊസുകളിന്മെൽ കൂടാരം അടിച്ചും ആകുന്നു.

ഇതിനു അല്പം തെക്കു കിഴക്കു മാറി റഷ്യാക്കാരുടെ[173] ഒരു വലിയ പള്ളിയും മണിമാളികയും ഉണ്ടു. ഞങ്ങൾ ഠരം മണിമാളികയുടെ മുകളിൽ കയറി അവിടെ നിന്നു യോർദ്ദനാൻ നദിയും യെറിഹൊ പട്ടണവും ഗിലയാദ് പർവ്വതനിരകളും ചാവുകടലും മററും നോക്കി കണ്ടു. യോർദ്ദനാൻ യെറുശ്ശെലമിൽനിന്നു 15. മൈൽ കിഴക്കാകുന്നു. വഴി അല്പം ദുർഘടവും കള്ളന്മാരുടെ ഉപദ്രവവും ഉള്ളതുകൊണ്ടു അവിടെക്കു പോകണമെന്നുണ്ടായിരുന്ന ഉദ്ദേശം ബാവായുടെ വിരോധത്താൽ ഉപേക്ഷിക്കേണ്ടിവന്നു. സൈത്തുമലയൊടു അടുത്ത വടക്കുഭാഗത്തു ഗലീലിയാ പർവതമെന്നു പേരിൽ ഒരു മലയുണ്ടു. കർത്താവു ഉയർത്തെഴുനെററശേഷം ശ്ലീഹന്മാർക്കു മുമ്പായി ഗലിലിയായിലെക്കു പോകുമെന്നു കല്പിച്ചതു[174] വടക്കുള്ള സാക്ഷാൽ ഗലിലിയാദേശമല്ലാ ഊർശ്ലേമിനു സമീപമുള്ള ഠരം ഗലിലിയാ മലയിലെക്കാണന്നു പറയുന്നു. ഇവിടെയും ചില പള്ളികളും കെട്ടിടങ്ങളും ഉണ്ടു. സൈത്തുമലയിൽ മുൻപറഞ്ഞവ കൂടാതെ റഷ്യാക്കാരുടെ വകയായി വിശേഷമേറിയ പള്ളികളും ദയറാകളും ഉണ്ടു.

സൈത്തുമലയൊടുചേർന്നു തെക്കുകിഴക്കു ഒരു ചെറിയമലയുണ്ടു. ഠരം രണ്ടു മലകൾക്കും മദ്ധ്യെയുള്ള സ്ഥലമാണ ബെസ്പാഗെ എന്ന ഗ്രാമം. ഠരം ചെറിയ മലയുടെ കിഴക്കെ അടിവാരത്തു ബെതാനിയാ ഗ്രാമം ഇരിക്കുന്നു. ബെസ്പാഗയിൽ ലത്തീൻകാർക്ക ഒരുകെട്ടിടം ഉണ്ടു. ബെതാനിയായിൽ ഇപ്പൊൾ 30 മുസൽമാൻ വീടുകൾ മാത്രം കാണും. ഇവർ ദരിദ്രന്മാരുമാകുന്നു. വിശുദ്ധ പട്ടണത്തിൽനിന്നു ഇവിടെക്കു രണ്ടുമയിലിൽ അധികംഇല്ല. ഠരം ഗ്രാമത്തിൽ കിഴക്കുപടിഞ്ഞാറായിട്ടുള്ള വഴിയുടെ തെക്കെ അരികിൽഅത്രെ ലാസറിനെ ഉയിർപ്പിച്ച ശവക്കല്ലറ ഇരിക്കുന്നതു.[175] ഇതു പത്തുപന്ത്രണ്ടുകോൽ ആഴമുള്ള ഒരു ഗുഹയാകുന്നു. ഇതിൽ ഞങ്ങൾ ഇറങ്ങികണ്ടതു മെഴുകുതിരികളുടെ പ്രകാശത്താൽ ആയിരുന്നു. മാർത്തായുടെയും മറിയത്തിൻെറയും ഭവനം[176] ഇതിനു സമീപം തെക്കുവശത്തായിരുന്നു. ആസ്ഥലത്തു മുമ്പിൽ ഒരുപള്ളി ഉണ്ടായിരുന്നതു നശിച്ചുപൊയിരിക്കുന്നു. ഇപ്പൊൾ അടിത്തറയും ഭിത്തികളുടെ ചില ഭാഗങ്ങളും മാത്രം

കാണ്മാനുണ്ടു. ഠരംസ്ഥലം മുസൽമാന്മാരുടെ കൈവശംഇരിക്കുന്നു. മാർത്താ കർത്താവിനെ എതിരേററ സ്ഥലത്തു യവുനായക്കാരുടെ ഒരു പള്ളിയുണ്ടു.

ഗെദസീമ്മൊൻ തോട്ടത്തിന്റെ തെക്കടുത്തുള്ള സ്ഥലം ഇപ്പൊൾ യെഹൂദന്മാരുടെ ശ്മശാനമാകുന്നു. ഇതിനു പടിഞ്ഞാറുള്ള താഴ്വരയിൽ മൂന്നാലു കൽത്തൂണുകൾ ഉള്ളവയിൽ ഒന്നു അബശാലൊമിന്റെ തൂണു[177] എന്ന പറഞ്ഞുവരുന്നു. ഹ്കൽദ്മൊ[178] എന്ന രക്തനിലം യഹൂദശ്മശാനസ്ഥലത്തിന്റെ തെക്കുപടിഞ്ഞാറടുത്താകുന്നു. പട്ടണത്തിന്റെ വടക്കെ കോട്ടയ്ക്കു പുറത്തു ഒരു ഗുഹ ഞങ്ങൾ കണ്ടു. ഇതു ഒരുവലിയ പാറയുടെ ഉള്ളിൽ കൊത്തി ഉണ്ടാക്കിയിരിക്കുന്നതും ഒരു വാതിലിൽകൂടി മാത്രം ഉള്ളിലെക്കു കടക്കാവുന്നതായിരുന്നാലും അകത്തുപ്രവേശിക്കുമ്പൊൾ ഒന്നിൽനിന്നു ഒന്നിലേക്കു പ്രവേശിക്കാവുന്ന ഇരുപതോളം ഗുഹകളും ഓരോന്നിൽ രണ്ടുമൂന്നു കബറിടക്കുഴികളും ഉള്ളതുമാകുന്നു. ഇവയുടെ വാതിലുകൾ എല്ലാം കതകു തൊടുക്കുവാൻതക്ക സ്തിതിയിൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ഇവയ്ക്കു മൊത്തമായി രാജാക്കളുടെ കബറുകൾ എന്നു പേർ പറയപ്പെടുന്നു. യഹൂദായിലെ രാജാക്കന്മാരുടെ ശ്മശാനസ്ഥലങ്ങൾ ആയിരിക്കാം.

ഇങ്ങനെ വിശുദ്ധ പട്ടണത്തിനു അകമെയും പുറമെയും സമീപവും ഉള്ള പ്രധാനസ്ഥലങ്ങളെയും കെട്ടിടങ്ങളെയും ഞങ്ങൾക്കുകാണ്മാൻ കഴിഞ്ഞു. ഠരം എല്ലാ സ്ഥലങ്ങളെയും സഞ്ചരിച്ചു കാണുന്നതിനു ബാവായുടെയും റെമ്പാച്ചന്മാരുടെയും സഹായം ഞങ്ങൾക്കു വളരെ ഉണ്ടായി. ഇവർ ഞങ്ങളുടെകൂടെ എല്ലാ സ്ഥലങ്ങളിലും സഞ്ചരിക്കയും സകലവും ഞങ്ങൾക്കു കാണിച്ചുതരികയും ഞങ്ങളെപ്രതി വളരെ ബുദ്ധിമുട്ടുകയും ചെയ്തു.

അനന്തരം കർത്താവിന്റെ ജനനസ്ഥലമായ ബേതലഹേം പട്ടണത്തിനു ഞങ്ങൾ പോയി. ഇതു ഊർശ്ലെമിൽനിന്നു തെക്കു ഏകദേശം അഞ്ചുനാഴിക അകലെയുള്ള ഒരു പട്ടണമാകുന്നു. രണ്ടു പട്ടണങ്ങൾക്കും മദ്ധ്യെ വഴിയരികിൽ യൌനായക്കാരുടെ വകയായി ഏലിയായുടെ നാമത്തിൽ വിളിക്കപ്പെടുന്ന ഒരു ദയറാ കണ്ടു. ഇതൊടു ഒട്ടുഅടുത്തു വഴിയരികെ കൌക്ക്ബോയുടെ (നക്ഷത്രങ്ങളുടെ) എന്നു വിളിക്കപ്പെടുന്ന ഒരു കിണർ ഉണ്ടു. മ്ഗൂശെന്മാർ[179] ശിശുവായ യെശുവിനെ വന്ദിപ്പാൻ പൊയപ്പൊൾ നക്ഷത്രം മറയപ്പെട്ട ശേഷം വീണ്ടും കാണപ്പെട്ടതു ഠരം സ്ഥലത്തുവച്ചാകകൊണ്ടു ഇങ്ങനെ പേർ ഉണ്ടായതാണന്നു പറഞ്ഞുവരുന്നു. ഇവിടെനിന്നു ഒരുനാഴിക തെക്കു വഴിയരികെ റാഹെലിന്റെ[180] കബർ കണ്ടു. ഇതിൻമീതെ ഒരുചെറിയ കെട്ടിടവും ഒരുവൃത്തകൂടാരവും ഉള്ളതും അവ യഹൂദന്മാരുടെ കൈവശവും ആകുന്നു. ഇതുകുടിപാർപ്പില്ലാത്ത ഒരു മലംപ്രദെശമാകുന്നു. ഠരം കെട്ടിടം തുറന്നു കാണിപ്പാൻ അവിടെ ആരും ഉണ്ടായിരുന്നില്ല.



ബെതലഹെം പട്ടണം തെക്കുവടക്കായി കിടക്കുന്ന ഒരു മലമെൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. പട്ടണത്തിന്റെ വടക്കെഅരികിൽ വഴിക്കുകിഴക്കുവശത്തു ഒരു കിണറും സമീപമായി ഒരുചെറിയ കെട്ടിടവുംഉണ്ടു. ഫലസ്ത്യാക്കാരുടെ പാളയം കിടക്കുമ്പൊൾ ദാവീദ കുടിപ്പാൻ ആഗ്രഹിച്ചതും അവന്റെ രാക്ഷസന്മാർ പൊയി കൊണ്ടുവന്നതും അനന്തരം അവൻ പാനം ചെയ്യാതെ കർത്താവിന്റെ മുമ്പാകെ വീഴ്ത്തിയതുമായ ജലം ഠരം കിണററിലെതായിരുന്നു. ഇതു അടിവിസ്ഥാരമുള്ളതും വായ് ചൂടിയതുമാകുന്നു.[181] പുതുതായി ഉണ്ടാക്കപ്പെട്ടതുൾപ്പെടെ ഇപ്പോൾ ഠരം കിണറിനു രണ്ടുവാതിലുകൾ ഉണ്ടു. ഠരം കൂപത്തൊടു മിക്കവാറും അടുത്തു കിഴക്കുഭാഗത്തു ഭൂമിക്കുള്ളിൽ ഒരു പഴയ പള്ളി ഉള്ളതായി ഇപ്പൊൾ കണ്ടുപിടിച്ചിരിക്കുന്നു. താമസിയാതെ അതു തുരന്നു വെളിപ്പെടുത്തുവാൻ നിശ്ചയിച്ചിരിക്കുന്നു എന്ന കാവല്ക്കാർ പറകയുണ്ടായി. ദാവീദിന്റെ പിതാവായ ഠരംശായിയുടെ ഭവനം ഇതൊടടുത്തു തെക്കുപടിഞ്ഞാറു വശത്തായിരുന്നു. എന്നാൽ ബെതലഹെമിലെ എല്ലാ സ്ഥലങ്ങളിലും വച്ചു പ്രധാനമായതു കർത്താവിന്റെ ജനനസ്ഥലമാകുന്നുവല്ലൊ. അതു പട്ടണത്തിന്റെ തെക്കുകിഴക്കെ കോണിൽ ആകുന്നു. അവിടെ യൌനായക്കാരുടെ വകയായി ഒരു വലിയ പള്ളിയുണ്ടു. ഈ പള്ളിയുടെ തൂണുകളിന്മെൽ അവിടവിടെ രക്തം പുരട്ടിയിരിക്കുന്നതായി കണ്ടു കാരണം ചൊദിച്ചതിൽ യുദ്ധകാലത്തു ശത്രുക്കളിൽ മുറിവെല്ക്കപ്പെട്ടവർ സാക്ഷിക്കായി തൂണുകളിൽ രക്തം പുരട്ടിയതാണന്നു അവർ പറഞ്ഞു. ഠരം പള്ളിയുടെ കിഴക്കുവശത്തു ഒരുഗുഹയും അതിൽ ഒരുത്രൊണൊസും ഉണ്ടു. കർത്താവു ജനിച്ചതു ഠരം സ്ഥലത്താകുന്നു. ഠരം ത്രൊണൊസിന്മെൽ യൌനായക്കാരും അർമ്മനായക്കാരും കുർബ്ബാന ചൊല്ലുന്നുണ്ടു. ഇതൊടടുത്തു തെക്കുപടിഞ്ഞാറു വെറൊരു ഗുഹയും അതിൽ ഒരു ത്രൊണൊസും ഉള്ളതു കർത്താവിനെ തന്റെ ജനനശേഷം കിടത്തിയ പുൽക്കൂടാകുന്നു. ഇതു ലത്തീൻകാരുടെ കൈവശമിരിക്കുന്നു. ഈ രണ്ടു സ്ഥലങ്ങളും വളരെ അലങ്കരിക്കപ്പെട്ടിരിക്കുന്നു. ഠരം ഗുഹകളുടെ വടക്കുവശത്തു മുകളിൽ അർമ്മനായക്കാർക്കും ഇഗുപ്തായക്കാർക്കും സുറിയാനിക്കാർക്കും ത്രൊണൊസുകൾ ഉണ്ട. വചനിപ്പു പെരുനാളിലും ജനനപ്പെരുനാളിലും സുറിയാനിക്കാർ ഇവിടെ കുർബ്ബാന ചൊല്ലുക സഹജമാകുന്നു. ലത്തീൻകാർക്കും യൌനായക്കാർക്കും അർമ്മനായക്കാർക്കും ഇവിടെ പള്ളികളും ദയറാകളും ഉണ്ട. ലത്തീൻ പള്ളിയുടെ തെക്കെ അരികിൽ അടിയ്ക്കു മിശിഹായ്ക്കുവെണ്ടി കുലയേററ ശിശുക്കളെ[182] ഇട്ട സ്ഥലം എന്നു പറയപ്പെടുന്ന ഒരു ഗുഹ ഉണ്ടു. ഇതിനു തെക്കുള്ള വേറൊരു ഗുഹ ദൈവദൂതൻ നീതിമാനായ യൌസെപ്പിനു കാണപ്പെട്ടു പൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട മിസ്രെമിലെക്കു നി ഓടി ഒളിക്ക എന്നപറഞ്ഞ സ്ഥലമാകുന്നു.[183] ഇതിനടുത്തു പടിഞ്ഞാറുവശത്തു രണ്ടുമൂന്നു ഗുഹകൾ ഉള്ളതിൽ ഒന്നു യൌസെബിയൊസിന്റെ[184] കബർ ആണത്രെ. കന്യാസ്ത്രിഅമ്മ പൈതലിനെയും

കൊണ്ടു മിസ്രേമിലെക്കു പുറപ്പെട്ട ശെഷം ഇവിടെ നിന്നു അര നാഴിക
അകലെ കാണ്മാനുള്ള വേറൊരു ഗുഹയിൽ ആദ്യം പ്രവെശിച്ചു ഒളിച്ചി
രുന്നു എന്നും അവിടെ നിന്നു മിസ്രേമിലെക്കു പോയി എന്നും പറയുന്നു.
പ്രസവിച്ചസ്ത്രീകൾക്കു മുലപ്പാൽ ഇല്ലാതിരുന്നാൽ ഠരം സ്ഥലത്തെക്കു വഴി
പാടുനേരുകയും ഇവിടെനിന്നു ബുർക്ക്സാ[185] വാങ്ങി ഭക്ഷിക്കയും സഹ
ജമാകുന്നു. ബുർക്ക്സായിൽ കുറച്ചു ഞങ്ങൾക്കു തന്നയച്ചു.

ബെതലഹെം മലയുടെ കിഴക്കെ ചരിവിൽ നിന്നു തെക്കൊട്ടു നോക്കി
യാൽ അകലെ കാണ്മാനുള്ള ഒരു ഉയർന്ന മലയുടെ തെക്കെ അടിവാരം
ദാവീദ ഗോലിയാഥിനെ കൊന്ന ഏലാം താഴ്വരയാകുന്നു[186] എന്ന ഞങ്ങ
ളുടെകൂട്ടുകാർപറഞ്ഞു. കർത്താവിൻെറ ജനന സമയത്തു ഇടയന്മാർ ആടു
കളെ സൂക്ഷിച്ചുകൊണ്ടിരുന്നതും ദൈവദൂതന്മാരുടെസംഘം ഇറങ്ങി ഉയ
രങ്ങളിൽ ദൈവത്തിന്നു സ്തുതി ഭൂമിയിൽ സമാധാനം മനുഷ്യർക്കു സപ്രീതി
എന്നു പാടിയതുമായ സ്ഥലം ഞങ്ങൾ നിന്നിരുന്ന മലയുടെ കിഴക്കെ മൈതാ
നത്തു ഇപ്പൊൾ ഉള്ള ബെതസാവൊർ[187] എന്നഗ്രാമമാകുന്നു. ഇവിടെയും
ഒരു ഗുഹയും പള്ളിയും യൌനായക്കാർക്കുണ്ടു. ബെതലഹെം പട്ടണ
ത്തിൻെറ ഉള്ളിൽ സുറിയാനിക്കാർക്കും ഒരു കെട്ടിടം ഉണ്ടു. അതിൽ ഒരു
മാളികമുറി സാമാന്യം നല്ലതും ശേഷമുള്ളപണികൾ വളരെപഴക്കവും
ആകുന്നു. നാനൂറുപവൻ വിലയ്ക്കു ഈ കെട്ടിടം രണ്ടു കൊല്ലങ്ങൾക്കു
മുമ്പു വിലയ്ക്കു വാങ്ങിച്ചതാകുന്നു. ഇപ്പൊൾവാടകയ്ക്കുകൊടുത്തിരി
ക്കുന്നു. നാം ഇവിടെ കുറെനേരം ഇരുന്നു ആശ്വസിച്ചു.

ബെതലഹെം ഇപ്പൊൾ ക്രിസ്ത്യാനികളുടെ ഒരു പട്ടണമാകുന്നു.
മുസൽമാന്മാർ അവിടെ ഇല്ലന്നുതന്നെ പറയാം. ക്രിസ്ത്യാനികളിൽ അധി
കവും യൌനായക്കാരാകുന്നു. അർമ്മനായക്കാരും ലത്തീൻകാരും അത്ര
ത്തൊളുമില്ലെങ്കിലും ധാരാളം ഉണ്ടു. സുറിയാനിക്കാരും മുപ്പതൊ
നാല്പതൊ ഉണ്ടു. അവർ കച്ചവടങ്ങൾക്കായി വന്നുതാമസിക്കുന്നവർ എന്ന
ല്ലാതെ പൂർവകുടികൾ[188] ആണന്നു തോന്നുന്നില്ല.

ഊർശ്ലെമിൽ ക്രിസ്ത്യാനികളുടെ ബഹുത്വം യൌനായക്കാർ ആകുന്നു.
പിന്നത്തെ വലിയ ക്രിസ്ത്യാനിസംഘം ലത്തീൻകാർ അത്രെ. അർമ്മനായ
ക്കാരും ഇഗുപ്തായക്കാരും ചുരുക്കം ഉണ്ട. സുറിയാനിക്കാർ വളരെ ചുരു
ക്കമാകുന്നു. മുസൽമാന്മാർ ധാരാളം ഉണ്ട. യഹൂദന്മാരുടെ കുടിയേററം
യെറുശ്ലെമിൽ ഇപ്പൊൾ വളരെഉണ്ടാകുന്നുണ്ട.[189] അവരിൽ ചില ധനവാ
ന്മാർ ഉണ്ടെങ്കിലും ഭിക്ഷക്കാരായ യഹൂദന്മാരുടെ സംഖ്യ അല്പമല്ല.

വിശുദ്ധ: പട്ടണത്തിലും ബേതലഹേമിലും നാം കണ്ട പ്രധാനകാഴ്ച
സ്ഥലങ്ങളുടെ വിവരം പറഞ്ഞുകഴിഞ്ഞിരിക്കുന്നു. ഇനി പറവാൻപോകു
ന്നതു ദൈവശുശ്രൂഷകളെക്കുറിച്ചാകുന്നു.



മീനം 26ാനു ഓശാനമുതൽ[190] മെടം 18ാനു ബുധനാഴ്ചവരെ വിശുദ്ധ
സ്ഥലത്തു ഞങ്ങൾതാമസിച്ചു. നമ്മുടെ ജനത്തിനു വെണ്ടി നാമും നമ്മൊടു
കൂടിയുള്ള വൈദീകന്മാരും ശുദ്ധകുർബ്ബാനകളും പ്രാർത്ഥനകളും അണ
യ്ക്കയും അണപ്പിക്കയും ചെയ്തു. നമ്മുടെ ജനത്തിൻെറ വഴിപാടുകൾ
എല്ലാം ബാവായെ ഏല്പിക്കയും അനുഗ്രഹങ്ങളുടെ മഹാസമുദ്രമായ
കർത്താവു അവരുടെനെർച്ചകളെയും വഴിപാടുകളെയും കൈക്കൊണ്ടു
സകല അപകടങ്ങളിൽനിന്നും അവരെ കാത്തുകൊള്ളുവാൻവെണ്ടി നാം
പ്രത്യെകം പ്രാർത്ഥിക്കയും ചെയ്തു. നമ്മുടെ ദയറാ പള്ളിയിലും ക്യൊംന്താ
പള്ളിയിലും ഗെദസീമ്മൊൻ പള്ളിയിലും ഈ പ്രധാനദിവസങ്ങളിൽ ഉള്ള
കുർബ്ബാന മുതലായ മിക്ക ശുശ്രൂഷകളും ഈ ആണ്ടിൽ നടത്തിച്ചതു ബല
ഹീനനായ നമ്മെക്കൊണ്ടായിരുന്നു. നാമും നമ്മുടെ കൂട്ടുയാത്രക്കാരായ
റമ്പാനും പട്ടക്കാരും ക്യൊംന്തായിലും ദയറായിലും ദൈവമാതാവിൻെറയും
മാർബഹനാം സഹദായുടെയും ത്രൊണൊസുകളിലും മാറിമാറി കുർബ്ബാന
ചൊല്ലി. ഈ ഭാഗ്യത്തിനു ഞങ്ങളെ യോഗ്യന്മാരാക്കിയകർത്താവിനു എന്നു
മെന്നേക്കും മഹത്വമുണ്ടായിരിക്കട്ടെ.

ഹാശായുടെ[191] തിങ്കളാഴ്ചമുതൽ പെസഹാവരെയുള്ള[192] നമസ്ക്കാരം
മുതലായ ശുശ്രൂഷകൾ നടത്തിയതു ദയറാ പള്ളിയിൽ ആയിരുന്നു. പെസ
ഹായ്ക്കു നാം ദയറാപള്ളിയിൽ ചൊല്ലുകയും ബാവാ കാലുകഴുകൽ
ക്രമം[193] കഴിക്കയും ചെയ്തു. അന്നെദിവസം ക്യൊംന്താപള്ളിയിൽ ചൊല്ലി
യതു റമ്പാന്മാരിൽ ഒരാൾ ആയിരുന്നു. കാലുകഴുകൽ ശുശ്രൂഷയ്ക്കു മുമ്പു
ബാവാ ആവശ്യപ്പെട്ടവർക്കു കന്തീലായുടെ[194] ക്രമംകഴിക്കയും ഞങ്ങൾ
എല്ലാവർക്കും അവസാനം ബാവായ്ക്കും സൈത്തു പൂശുകയുംചെയ്തു.[195]
ദുഃഖവെള്ളിയാഴ്ച നമസ്ക്കാരവും സ്കീപ്പൂസായുടെ[196] ക്രമം മുഴുവനും
ദയറാ പള്ളിയിൽ വച്ചു നിവർത്തിച്ചശേഷം, ഇരുപത്തുരണ്ടരയ്ക്കു[197]
മുമ്പായി എല്ലാവരും ക്യൊംന്താപള്ളിയിൽ കൂടി അവിടെയും ഒരു ചുരു
ങ്ങിയ ക്രമംകഴിച്ചു. പ്രധാന ക്യൊംന്തായ്ക്കകത്തുള്ള ഈദിവസത്തെ
പ്രദക്ഷണക്രമം ആദ്യം സുറിയാനിക്കാർക്കും പിന്നാലെ ഇഗുപ്തായ
ക്കാർക്കും അനന്തരം അർമ്മനായക്കാർക്കും അവസാനം യവുനായ
ക്കാർക്കുംആകുന്നു. ക്യൊംന്തായിലുള്ള നമ്മുടെ പള്ളിയിൽ നിന്നും
ഞങ്ങൾ ഒരുങ്ങി ഇറങ്ങി വിശുദ്ധകബറിൻെറ വടക്കുവശത്തുകൂടെ പ്രദ
ക്ഷണം പുറപ്പെട്ടു വടക്കുഭാഗത്തുചെന്നു ഗാഗുൽത്തായിൽകരേറി.
തക്സായുടെ[198] മിക്കഭാഗവും ഇവിടെവച്ചുകഴിച്ചു. അവസാനം "ഹൌദ്
മാലാഹെ"[199] ചൊല്ലി കുരിശുയർത്തിയശേഷം അവിടെനിന്നിറങ്ങി കർത്താ
വിനെ കുളിപ്പിച്ച കല്ലുങ്കൽവന്നു കുരിശിന്മേൽ പനിനീരും സുഗന്ധവർഗ്ഗ
ങ്ങളും ഇട്ടു[200] അതിലേക്കുള്ള ഏവൻഗേലിവായനയും കഴിച്ചു അവിടെ
നിന്നു പുറപ്പെട്ടു ശുദ്ധ കബറിൽ പ്രവേശിച്ചു. അടക്കത്തിൻെറ ക്രമം കബ
റുങ്കൽ കഴിച്ചു. ഇവിടെനിന്നു പുറപ്പെട്ടു തെക്കുവശത്തുകൂടി പടിഞ്ഞാറു

ചെന്നു നമ്മുടെപള്ളിയിൽ പ്രവെശിച്ചു അടക്കം ചെയ്തു.

ദുഃഖശനിയാഴ്ച നമസ്ക്കാരം മുതലായതു ദയറായിൽ കഴിച്ചുംകൊണ്ടു ഇരുപത്തുരണ്ടരയ്ക്കു[201] മുമ്പു ഞങ്ങൾ എല്ലാവരും ക്യൊംന്തായിൽ കൂടി. ഈ ദിവസം ക്യൊംന്തായിലെ പ്രദക്ഷണക്രമം ആദ്യം യവുനായക്കാർക്കും പിന്നാലെസുറിയാനിക്കാർ, അർമ്മനായക്കാർ, ഇഗുപ്തായക്കാർ ഇവർ എല്ലാവർക്കുംകൂടി ഒരുമിച്ചും ആകുന്നു.

പ്രദക്ഷണത്തിൻെറ അലങ്കാരമെല്ലാം ഈദിവസം ആകുന്നു. അരയിൽ വാളും കയ്യിൽ തോക്കുംധരിച്ചു തുർക്കിപട്ടാളം പ്രധാന ക്യംന്തായ്ക്കകത്തു വിശുദ്ധ കബറിൻ മുറിക്കു ചുററും രണ്ടുനിരയായി അണിയിട്ടു നിന്നിരുന്നു. തെക്കു വശത്തുള്ള മുററത്തും അവിടെ നിന്നു ക്യംന്തായിലേക്കുള്ള പ്രവേ ശനംവരെയും പട്ടാളം രണ്ടുനിരയായി നില്പുണ്ടായിരുന്നു. കെട്ടിടങ്ങളുടെ എല്ലാ നിലകളും മുറികളും നിരനിരയായുള്ള വരാന്തകളും ക്യംന്തായിലെ എല്ലാ പള്ളികളും പ്രധാനക്യംന്തായുടെ ഉൾഭാഗവും എല്ലാവക ക്രിസ്ത്യാ നികളായ ഭക്തന്മാരെക്കൊണ്ടു നിറഞ്ഞിരുന്നു. പുത്തൻ തീയിറങ്ങുവാ നുള്ള[202] ആഗ്രഹത്തോടും സന്തൊഷത്തൊടുംകൂടി ജനങ്ങളിൽ ആർപ്പും സംഗീതവും കൈകൊട്ടും ഉണ്ടായിരുന്നു. ഈ സമയത്തു യവുനായപാത്രി യർക്കീസും[203] മെത്രാന്മാരും നൂറോളം റമ്പാന്മാരും പട്ടക്കാരും വിശേഷത രമായ ഭൂഷണങ്ങളോടുകൂടി പ്രദക്ഷണത്തിനുആരംഭിച്ചു. ഞങ്ങൾ ഈസമ യത്തു ക്യംന്തായിലെ നമ്മുടെ പള്ളിയുടെ മേലത്തെ മുറിയുടെ കിഴക്കെ വലിയവാതുക്കൽ ഇതൊക്കയും കാണ്മാൻതക്ക ഒരുസ്ഥലത്തു ഇരുന്നി രുന്നു. പ്രദക്ഷണം ആരംഭിച്ചപ്പോൾ എല്ലാവരുടെയും ആർപ്പും പാട്ടും സ്തുതിയും കൈകൊട്ടും നിന്നു. രണ്ടണിയായിനിന്നിരുന്ന പട്ടാളക്കാരുടെ നടുവിൽകൂടിയാണ പ്രദക്ഷണം ചെയ്തതു. ശുദ്ധകബറിനുമൂന്നുപ്രാവശ്യം പ്രദക്ഷണം ചെയ്തശേഷം യവുനായപാത്രിയർക്കീസ വിശുദ്ധകബറിൻ മുറി യിൽപ്രവേശിച്ചു. അപ്പോൾ തൊട്ടു സകല ജനത്തിൻെറയും കാത്തിരിപ്പു വളരെ ഭക്തിയോടുകൂടി പുത്തൻ തീയ്ക്കായിട്ടായിരുന്നു. ഓരൊസംഘ ക്കാർക്കു പുത്തൻ തീ വാങ്ങി കൊടുക്കുവാൻ അർമ്മനായക്കാരുടെയും ഇഗുപ്തായക്കാരുടെയും സുറിയാനിക്കാരുടെയും ഓരൊ പ്രതിപുരുഷ ന്മാർകൂടെ വിശുദ്ധ കബറിൻ മുറിയുടെ കിഴക്കെ മുറിയിൽ പ്രവേശിച്ചു. കബർ ഇരിക്കുന്ന കെട്ടിടം രണ്ടുമുറികളായി തിരിക്കപ്പെട്ടിരിക്കുന്നു എന്നും അതിൽ പടിഞ്ഞാറെമുറിയിൽ കബർ സ്ഥാപിക്കപ്പെട്ടിരിക്കുന്നുഎന്നും രണ്ടുമുറികൾക്കും ഇടയിൽ ഒരുവാതിൽ ഉണ്ടെന്നും ഇതിനു മുമ്പിൽ കെട്ടി ടത്തെക്കുറിച്ചു വർണ്ണിച്ച സ്ഥലത്തു പറഞ്ഞിട്ടുണ്ടല്ലൊ. സാക്ഷാൽ കബർ ഇരിക്കുന്ന പടിഞ്ഞാറെമുറിയിൽ പാത്രിയർക്കീസുമാത്രം പ്രവേശിക്കും. പ്രതി പുരുഷന്മാർ കിഴക്കെമുറിയിൽ നില്ക്കുന്നുഎങ്കിലും പാത്രിയർക്കീസ ചെയ്യുന്ന സകല ക്രിയകളും ഇവർക്കും കാണാവുന്നതാണ. അതാതു



സംഘക്കാരുടെ പ്രതിപുരുഷനായി ആരെയെങ്കിലും അയക്കാവുന്നതാണ. ഈയ്യാണ്ടു സുറിയാനിക്കാരുടെപ്രതിപുരുഷനായി പ്രവേശിച്ചതു മുമ്പിൽ പേർപറഞ്ഞിട്ടുള്ള വൃദ്ധനായ അബ്ദള്ളാറമ്പാച്ചൻ ആയിരുന്നു. പ്രതിപുരു ഷന്മാർ ചിലശുശ്രൂഷകൾ ചെയ്വാനുള്ളതാകയാൽ അറബിഭാഷ അറിയാ മായിരുന്നു എങ്കിൽ സുറിയാനിക്കാരുടെ പ്രതിപുരുഷനായി ഞങ്ങളിൽ ഒരാളെ നിയമിക്കുന്നതിനു നമ്മുടെ ബാവാ സന്നദ്ധനായിരുന്നു. ഞങ്ങളുടെ ഭാഷാപരിജ്ഞാനക്കുറവുകൊണ്ടും ഒന്നിൽ അധികം പ്രതിപുരുഷനെ പ്രവേശിപ്പിക്കുവാൻ അനുവാദവും കീഴുനടപ്പും ഇല്ലാത്തതുകൊണ്ടും അന്യ മത പ്രതിപുരുഷന്മാർക്കു സുറിയാനി അറിഞ്ഞുകൂടാത്തതുകൊണ്ടും മാത്രം മലയാളത്തുനിന്നും ചെന്നിരുന്ന ഞങ്ങളിൽ ആർക്കും പ്രതിപുരുഷ സ്ഥാനം വഹിക്കുവാൻ കഴിയാതെപോയതായിരുന്നു.

പാത്രിയർക്കീസ അകത്തുപ്രവേശിച്ചു ഏകദേശം ഒരു നാഴികയിൽ കുറയാതെ സമയം കഴിഞ്ഞപ്പോൾ കത്തുന്ന ഒരു കെട്ടു ചെറിയ മെഴുകു തിരികൾ കബറിൻെറ ഉള്ളിൽ നിന്നും ഒരുദ്വാരത്തിൽകൂടി വടക്കോട്ടു യവു നായക്കാരുടെ സംഘത്തിലേക്കു കൊടുക്കപ്പെടുന്നതു കണ്ടു. മെഴുകുതിരി വാങ്ങിയവനെ തൂക്കിഎടുത്തുംകൊണ്ടു പലർകൂടി വടക്കെ കെട്ടിലേക്കു ഓടിപ്പോയി. അതോടുകൂടെതന്നെ മററുള്ള സംഘക്കാർക്കും ഓരോ കെട്ടു കത്തുന്ന തിരികൾ കൊടുക്കപ്പെട്ടു. വാങ്ങിക്കൊണ്ടു പോകുവാൻ പ്രത്യേകം ചട്ടംകെട്ടി ആൾ നിയമിച്ചിട്ടുണ്ടായിരുന്നതിനാൽ അവരവർ അവരുടെ സംഘ ത്തിലേക്കു കൊണ്ടുവന്നു. അബ്ദള്ളാ റമ്പാച്ചനോടു പുത്തൻതീ വാങ്ങി നമ്മുടെ കൂട്ടത്തിലേക്കു കൊണ്ടുവന്നതു യൌസേപ്പു എന്നൊരു യുവാ വായിരുന്നു. ഇവനിൽ നിന്നു എല്ലാവരും അവരവരുടെ കയ്യിൽ ഇരുന്ന ഓരൊകെട്ടു മെഴുകുതിരികൾ വാഴ്വിന്നായി കത്തിച്ചു. ഞങ്ങളും മുമ്പിൽ കൂട്ടി മെഴുകുതിരികൾ കരുതിയിരുന്നതിനാൽ അതിന്മേൽ കത്തിച്ചുവാങ്ങി.

പുത്തൻതീയേക്കുറിച്ചു വിശുദ്ധ കബറിൽനിന്നു താനെ ഉണ്ടാകുന്ന ഒരു അത്ഭുതമെന്നാണ കിഴക്കൻ ക്രിസ്ത്യാനികൾ[204] എല്ലാവരും ഭക്തിപൂർവം വിശ്വസിച്ചു വരുന്നതു. ക്രിസ്ത്യാനികൾക്കു മാത്രമല്ലാ മഹമ്മദുകാർക്കും ഈ കാർയ്യത്തിൽ അവിശ്വാസവും സംശയവും ഇല്ല. മുമ്പൊരുകാലം നിർദ്ധ നന്മാരായ ക്രിസ്ത്യാനികളെ ക്യംന്തായിൽ പ്രവേശിപ്പിക്കാതെ ധനവാന്മാരും പ്രഭുക്കന്മാരുംമാത്രം ഉള്ളിൽപ്രവേശിച്ചു സാധുക്കളെ വെളിക്കു നിർത്തിയ തിനാൽ അവർനിന്നിരുന്ന വെളിയിലെക്കുള്ള പൂട്ടപ്പെട്ടിരുന്ന വാതിലിൻെറ ഒരു കൽത്തൂണു നടുവെ പിളർന്നു അഗ്നി പുറത്തേക്കു ആദ്യം പുറപ്പെടു കയും അകത്തു നിന്നിരുന്ന പ്രമാണികൾ പുറത്തുനിന്നു പുത്തൻതീയ വാങ്ങിക്കയും ചെയ്തുഎന്നു ഒരു ചരിത്രം ഉണ്ടു. പിളർന്നതായി പറയുന്ന കൽത്തൂണും പിളർപ്പും ഞങ്ങൾകണ്ടു. ഇതു ക്യംന്തായിൽനിന്നു തെക്കോ ട്ടുള്ള പ്രധാനവാതലിൻെറ പടിഞ്ഞാറെ ഭിത്തിയുടെ ഒരു തൂണാകുന്നു.

പിളർപ്പു കണ്ടാൽ ഒരു അത്ഭുതമായി തോന്നും.

പുത്തൻതീ പ്രാപിച്ചശേഷം അർമ്മനായക്കാരും ഇഗുപ്തായക്കാരും സുറിയാനിക്കാരുംകൂടി മുമ്പുപിമ്പായി ഒരെസമയത്തു ഒരുപ്രദക്ഷണം കഴിച്ചു. അതും തുർക്കിപട്ടാളത്തിൻെറ നിരകൾക്കു മദ്ധ്യെ കൂടെയും വളരെ അലങ്കാരമായിട്ടും ആയിരുന്നു. അതാതു ജാതികൾ അവരവരുടെകൊടികൾ, കുരിശുകൾ, വെള്ളിക്കവർ ഇട്ട ഏവൻഗേലികൾ മുതലായ അനേകതരം സാമാനങ്ങളോടും പട്ടക്കാർ എല്ലാവരും കസവു കാപ്പയും ശിരസ്സിൽ ഒരു തരം മുടിയും ധരിച്ചും മേല്പട്ടക്കാർ സ്ഥാനഭൂഷണങ്ങൾ അംശവടി സ്ലീബാകളോടുകൂടിയും ആയിരുന്നു. നമ്മുടെവക ഒരുകാസായും പീലാസായും അംശവടിയും സ്വർണ്ണംപൂശിച്ചു ഊർശ്ലേമിൽ നാം കാഴ്ചവച്ചിരുന്നതിനാൽ പ്രദക്ഷണസമയം പിടിച്ചിരുന്നതു ഈവടിയായിരുന്നു. യവുനായക്കാരും, അർമ്മനായക്കാരും ഉൾപ്പെട്ട ഇതര മതക്കാരുടെ കൺകളിൽ ഈ വടി വളരെ കൌതുകമുള്ളതും വിലയേറിയതും ആയിരുന്നു. എല്ലാകൂട്ടരും വെള്ളിയും പൊന്നുംകൊണ്ടുള്ള കുരിശുകൾ പ്രദക്ഷണസമയം പിടിച്ചിരുന്നു. അവയിൽ ഒന്നും മലയാളത്തുള്ള കുരിശുകളോടു സാമ്യമല്ലായിരുന്നു. മലയാളത്തെ പണിയിൽ ഒരുകുരിശുകൂടെ ഈ കൂട്ടത്തിൽ പിടിപ്പാൻ ഉണ്ടായിരുന്നു എങ്കിൽ മലയാള സുറിയാനിക്കാരെയും ഈ ദേശത്തെ പണിവാസനയെയുംകുറിച്ചു അനല്പം ബഹുമാനവും പുകഴ്ചയും അന്യമതക്കാരുടെ ഇടയിൽ ഉണ്ടായേനെ എന്നു ഞങ്ങൾക്കു തോന്നി. ഞങ്ങൾ ഒരു കുരിശുകൂടെ കൊണ്ടുപോകുവാൻ ഇടവരാഞ്ഞതു ഓർത്തു ആ സമയം നമുക്കു മനസ്താപം ഉണ്ടായി. അതു നാം ഓർക്കാഴികയല്ല. ഒരു കുരിശു പുതുതായി തീർപ്പിച്ചു കൊണ്ടുപോകുവാൻ സമയം ഇല്ലാഞ്ഞതിനാലും വല്ല പള്ളിയിലെയും കുരിശു വിലയ്ക്കു വാങ്ങിച്ചു കൊണ്ടുപൊകുന്നതു എളുപ്പമല്ലാഞ്ഞതിനാലും ഇടയായില്ലന്നെ ഉള്ളു. ഈ പ്രദക്ഷണം കഴിഞ്ഞശേഷം മൂന്നുശാഖക്കാരും അവരവരുടെ പള്ളിയിൽ കുർബ്ബാന ചൊല്ലി. നമ്മുടെപള്ളിയിൽ അന്നു ചൊല്ലിയതു നമ്മുടെ പൌലൂസ റമ്പാച്ചൻ ആയിരുന്നു.

ഉയർപ്പുപെരുനാളിൽ പാതിരാത്രിക്കു മുമ്പായി ദയറാ പള്ളിയിൽ ഉയർപ്പിൻെറ ഒരു ചെറിയ ക്രമം കഴിച്ചുംകൊണ്ടു ഞങ്ങൾഎല്ലാവരുംക്യൌന്തായിൽ പോയി നമസ്ക്കാരവും ഉയർപ്പിൻെറ ക്രമവും കുർബ്ബാനയുംകഴിച്ചു. ഈ ദിവസം യവുനായക്കാരുടെ പ്രദക്ഷണം നമ്മുടെ നമസ്ക്കാരസമയത്തായിരുന്നു. നമ്മുടെ കുർബ്ബാന കഴിഞ്ഞശേഷം അർമ്മനായക്കാരും ഇഗുപ്തായക്കാരും സുറിയാനിക്കാരും ഒരുമിച്ചു മുമ്പുപുറകായി ഒരു പ്രദക്ഷണം കഴിച്ചു.[205] അടുത്ത ദിവസമായ തിങ്കളാഴ്ച ബാവാ ദയറാ പള്ളിയിൽ ചൊല്ലി കരിങ്ങാട്ടിൽ സ്ക്കറിയാ കത്തനാർക്കു കോറിസ്ഥാനം[206] കൊടുത്തു.

ഉയർപ്പ പെരുനാളിൻെറ ശേഷം ബാവായും ഞങ്ങളും ഒരുമിച്ചു യവുനായ



പാത്രിയർക്കീസ, അർമ്മനായപാത്രിയർക്കീസ, ലത്തീൻപാത്രിയർക്കീസ,* ഇഗുപ്തായമെത്രാൻ, മാറോനായമെത്രാൻ, പരദേശകോയ്മ പ്രതിനിധികളായ കൊൻസലന്മാർ[207] മുതലായവരെ ചെന്നുകാണുകയും അവരുടെയും റഷ്യർ, കൂശായക്കാർ,[208] മുതലായവരുടെയും പള്ളികളും ദയറാകളും ദർശിക്കയും ചെയ്തു. ഇവർ ഞങ്ങളെ സന്തോഷപൂർവ്വം ബഹുമാനിക്കയും ആ ദേശാചാരപ്രകാരം കാപ്പി, വൈൻ പലഹാരങ്ങൾ മുതലായവ തന്നു ഞങ്ങളെ സല്ക്കരിക്കയും ചെയ്തു. യവുനായ പാത്രിയർക്കീസും അർമ്മനായ പാത്രിയർക്കീസും മെത്രാന്മാരെ അയച്ചും ഇഗുപ്തായ മെത്രാനും മാറോനായ മെത്രാനും കൊൻസലന്മാരും അവരവർതന്നെയും നമ്മുടെ ദയറായിൽവന്നു ഞങ്ങളെ കാണുകയും ഞങ്ങളാൽ ബഹുമാനപൂർവം ആദരിക്കപ്പെടുകയും ചെയ്തു. ഊർശ്ലേമിൻെറ ഇഗുപ്തായമെത്രാൻ ബസേലിയോസ എന്നു സ്ഥാനപ്പേരുള്ള ഒരു മഹാ വൃദ്ധനാകുന്നു. ഇദ്ദേഹം പ്രായാധിക്യത്താലും ക്ഷീണത്താലും സ്ഥിരവാസസ്ഥലമായ യോപ്പായിൽനിന്നു പോരാതെ ആലക്കസന്ത്രിയായിലെ[209] ഈവാനിയോസു മെത്രാനെ ഊർശ്ലേമിലേക്കു ആൾപ്പേരായി അയച്ചിരുന്നതിനാൽ ഞങ്ങൾ പോയി കാണുകയും ഞങ്ങളെ വന്നുകാണുകയും ചെയ്തതു ഇദ്ദേഹമായിരുന്നു. ഇദ്ദേഹം രണ്ടു പ്രാവശ്യം ഞങ്ങളെ വന്നു കണ്ടു.

മർദ്ദീൻ മുതലായ സ്ഥലങ്ങളിലെപ്പോലെ ഊർശ്ലേമിൽ ശീതമില്ലങ്കിലും മലയാളത്തോടു താരതമ്യപ്പെടുത്തിയാൽ വലിയ ശീതരാജ്യമാകുന്നു. ഞങ്ങൾ അവിടെ താമസിച്ചതു വലിയശീതകാലം അവസാനിച്ച സമയമായിരുന്നു. ഞങ്ങളിൽ ഒന്നുരണ്ടാൾക്കു ചില ചില്ലറ സുഖക്കേടുണ്ടായി എന്നല്ലാതെ ദൈവകൃപയാൽ ആർക്കും വലിയ സുഖക്കേടു ഉണ്ടായില്ല. ഉണ്ടായ സുഖഹീനതയും കപ്പൽയാത്രയിൽ സംഭവിച്ച ഭക്ഷണദോഷ ഫലമെന്നല്ലാതെ ഊർശ്ലേമിലെ ദേശാവസ്ഥയുടെ ഫലമെന്നു വിചാരിപ്പാൻ പാടില്ല.

ഊർശ്ലേമിൻെറ മാർ ഗ്രീഗോറിയോസുബാവാ വളരെ സൌമ്യനും താഴ്മശീലനും ആകുന്നു എങ്കിലും വളരെ അഭിമാനവും പുറമെയുള്ള അന്യമതക്കാരുടെയും സർക്കാർ ഉദ്യോഗസ്തന്മാരുടെയും ഇടയിൽ വളരെ മതിപ്പും ഉള്ള ഒരു ആൾആകുന്നു. അവർ എല്ലാവരും ബാവായെ വളരെ ആദരവായി വിചാരിച്ചു വരുന്നു.

ഇങ്ങനെ പ്രധാന ദിവസങ്ങളിലെ ദൈവശുശ്രൂഷകളും വിശുദ്ധ സ്ഥലങ്ങളുടെ ദർശനവും കഴിച്ച ശേഷം മലയാളത്തേക്കുള്ള മടക്ക യാത്രയ്ക്കു ഞങ്ങൾ ഒരുങ്ങി. ബാവായും ഞങ്ങളും അന്യോന്യം പിരിവാൻ യാത്ര

---

* യറുശലേമിലെ യവുനായ (ഗ്രീക്ക്) പാത്രിയർക്കീസ്: Gerasimos II (1891 - 1897).
യറുശലേമിലെ അർമ്മനായ (അർമേനിയൻ) പാത്രിയർക്കീസ്: Harootiun Vehabedian (1889 - 1910). "Patriarch of the Apostolic Throne of St. James" എന്നാണ് ഇദ്ദേഹത്തിന്റെ ഔദ്യോഗിക സ്ഥാനപ്പേര്.
യറുശലേമിലെ ലത്തീൻ പാത്രിയർക്കീസ്: Luigi Piavi o. f. m. (1889 - 1905).

പറഞ്ഞപ്പോൾ സന്തോഷബാഷ്പങ്ങളൊടുകൂടി കൃതജ്ഞതാ സൂചകമായ ഒരു പ്രസംഗംപറഞ്ഞു ബാവാ ഞങ്ങളെ കെട്ടിപ്പിടിച്ചു കരകയും എല്ലാവരേയും അനുഗ്രഹിക്കയുംചെയ്തു. പ്രസംഗത്തിൽ ബാവാ ഇപ്രകാരം പറഞ്ഞു: മലയാളത്തു സുറിയാനിക്കാരുടെ ഒരുവലിയസംഘം ഉണ്ടെന്നു കേൾവിയല്ലാതെ ആരെയും ഒരിക്കലും ഊർശ്ലേമിൽ കണ്ടിട്ടില്ലാത്തതിനാൽ അർമ്മനായക്കാർ, യവുനായക്കാർ മുതലായവർ ഈ വർത്തമാനത്തെ വ്യാജസംസാരമായി വിചാരിച്ചിരുന്നു. ഇപ്പോൾ നിങ്ങളുടെ വരവു ഊർശ്ലെമിൽ സ്ഥിരവാസികളായ ഞങ്ങൾക്കു മാത്രമല്ല നമ്മുടെ സമുദായത്തിനുഒട്ടുക്കു വളരെ പ്രശംസയായിരിക്കുന്നു. മെത്രാൻ, റമ്പാൻ, കോറി, കശീശാ, ശെമ്മാശു, അത്മെനി[210] എന്നീ നാനാസ്ഥാനികൾ ഉൾപ്പെട്ട ഈ പുണ്യയാത്രയാൽ യാത്രക്കാർക്കു എത്രത്തോളം അറിവിലും വിശ്വാസത്തിലും ഭക്തിയിലും വർദ്ധനവുണ്ടായിട്ടുണ്ടൊ അതിൽ അധികം ബഹുമാനം ഞങ്ങൾക്കും ഉണ്ടായിട്ടുണ്ടു. നിങ്ങൾ കൊണ്ടുവന്നു നമുക്കു ദാനമായി തന്നിരിക്കുന്ന വടി മുതലായ സാമാനങ്ങൾ പ്രദക്ഷണ സമയം പിടിച്ചപ്പൊൾ അതു സാക്ഷാൽ പൊന്നാണന്നാണ അന്യമതക്കാർ എല്ലാം ധരിച്ചിരിക്കുന്നതു. നിങ്ങൾ നിമിത്തം ഞങ്ങൾക്കു അവരുടെ കൺകളിൽ വളരെ ബഹുമാനം ഉണ്ടായിരിക്കുന്നു. എന്നിപ്രകാരവും മററും പറഞ്ഞ ശേഷം ഞങ്ങളുടെ വേർപിരിവിനെക്കുറിച്ചു കരകയും വഴിപാടുകൾ കൊടുത്തയച്ച മലയാളത്തെ സകല ജനങ്ങളേയും ബാവാ അനുഗ്രഹിക്കയും കർത്താവു അവരെ അനുഗ്രഹിക്കുവാനായി അവർക്കുവെണ്ടി പ്രത്യേകം അപ്പൊഴും പ്രാർത്ഥിക്കയും ചെയ്തു. വെള്ളിമെൽ പൊന്നുപൂശിയ ഒരു കാസായും പീലാസായും ഒരു അംശവടിയും ഓരോരുത്തർ തന്നയച്ചിരുന്ന പൊന്നും വെള്ളിയുംകൊണ്ടുള്ള പല ചില്ലറ സാമാനങ്ങളും വഴിപാടുവക പണമായിട്ടു ബാവായെ ഏല്പിച്ചതും ദയറായിലുള്ള റമ്പാന്മാർ, ശെമ്മാശന്മാർ, വെലക്കാർമുതലായവർക്കു സമ്മാനം കൊടുത്തതും ഉൾപ്പടെ ഏകദേശം രണ്ടായിരം രൂപായൊളം നാം കൊടുത്തു.  ഇതു കൂടാതെ ഓരൊ പള്ളികളിൽ പ്രത്യേകം പ്രത്യെകം നെർച്ചകൾ കൊടുത്തിട്ടുണ്ടു. ഈസംഖ്യയിൽ 1700 രൂപായൊളം മലയാളത്തുള്ള നമ്മുടെ ജനങ്ങൾ വിശുദ്ധകബറുങ്കലെക്കു വഴിപാടായി തന്നയച്ചതാകുന്നു. രൂപാ പവനായി മാറിക്കൊണ്ടു പൊകയും ഊർശ്ലെമിൽ ചെന്നശെഷം അവിടത്തെ പല നാണയങ്ങളായി ചിലവുചെയ്കയും ചെയ്തതുകൊണ്ട ഞങ്ങളുടെ യാത്രച്ചിലവു, വഴിപാടു കൊടുത്തതു മുതലായ പല ഇനങ്ങളെ രൂപായാക്കി ശരിയായ സംഖ്യ പ്രത്യേകം പ്രത്യേകം പറയുന്നതു എളുപ്പമല്ലാത്തതിനാൽ എല്ലാ ഇനങ്ങളിലും ഉദ്ദെശമായി പറഞ്ഞിരിക്കുന്നതാകുന്നു. നാണയവ്യത്യാസവും അതാതു സ്ഥലത്തു നാണയങ്ങളുടെ മാററത്തിൽ ഉണ്ടായ ഭേദവും കൊണ്ടുള്ള അസൌകര്യംമൂലം ഓരൊ ഇനത്തിലുള്ള ചിലവുകളെ പ്രത്യേകം പ്രത്യേകം കാണിച്ചു ഇതൊടുകൂടി ഒരുകണക്കു പ്രസിദ്ധപ്പെ



ടുത്തണമെന്നു നമുക്കുണ്ടായിരുന്ന ആഗ്രഹം സാധിക്കാഞ്ഞതാകുന്നു.

ഇങ്ങനെ മെടമാസം 12-ാംനു ബുധനാഴ്ച കാലത്ത എട്ടു മണിക്കു ഞങ്ങൾ ഊർശ്ലെമിൽ നിന്നു പുറപ്പെട്ടു. തീവണ്ടിസ്റ്റെഷ്യൻ വരെ ബാവാ ഞങ്ങളൊടുകൂടെ വന്നു. അബ്ദള്ളാ റമ്പാച്ചനും യാക്കൊബു ശെമ്മാശും യൊപ്പാവരെവന്നു ഞങ്ങളെ കപ്പലിൽ കയററിയ ശെഷം മാത്രമെ പോയൊള്ളു. ഞങ്ങൾ ഊർശ്ലെം വണ്ടിസ്റ്റെഷ്യനിൽ നില്ക്കുമ്പൊൾ അവിടെ നിന്നു പടിഞ്ഞാറു ഒരു കുന്നിന്മെൽ ഒരു കെട്ടിടംകണ്ടു. ചൊദിച്ചപ്പൊൾ വൃദ്ധനായ ശെമഓൻെറ കബറാണന്നും[211] ഇപ്പൊൾ യവുനായക്കാരുടെ ഒരു ദയറാളണ്ടെന്നും പറഞ്ഞറിഞ്ഞു.

ഉച്ചയ്ക്കു മുമ്പു ഞങ്ങൾ യൊപ്പായിൽ എത്തി. ഊർശ്ലെമിലെ ഇഗുപ്തായ മെത്രാൻ മാർ ബസെലിയൊസിനൊടു ഒരുമിച്ചു അദ്ദെഹത്തിൻെറ ദയറായിൽ താമസിച്ചു. ഈ മെല്പട്ടക്കാരൻ മഹാവൃദ്ധനും ക്ഷീണനും സാധുവും സുശീലനുമാകുന്നു. ഈ ദയറാ യൊപ്പാപട്ടണത്തിനു പുറത്താകുന്നു. മാർ പത്രൊസ ശ്ലീഹായാൽ ഉയർപ്പിച്ച ത്ബീതൊ എന്ന സ്ത്രീയുടെവീടു[212] ഇവിടെനിന്നു ഏകദെശം ഒരുനാഴിക തെക്കുകിഴക്കു നാട്ടുപുറത്തായിരുന്നു. ആ സ്ഥലത്തു ഇപ്പൊൾ റഷ്യരുടെ ഒരു പള്ളിയും ദയറായും ഉണ്ട്. അപ്പൊസ്തൊലൻ വളരെക്കാലം താമസിക്കയും പുറജാതികളിലെക്കുള്ള സുവിശെഷവെലയ്ക്ക കൊർണ്ണെലിയൊസിൻെറ ആളുകളാൽ ക്ഷണിക്കപ്പെടുകയും ചെയ്ത തുകൽക്കൊല്ലനായ ശിമഓൻെറ വീടു കടൽതീരത്താകുന്നു. ആദ്യവീടിൻെറ ചിലഭാഗങ്ങൾ ഇപ്പൊഴും ഉണ്ട്. ഇതിൻെറ തൽക്കാല കൈവശം മുസൽമാന്മാർക്കാകുന്നു. യവുനായക്കാരുടെയും ലത്തീൻകാരുടെയും ദയറാകൾ ഇതിനു സമീപം തന്നെ.

ഞങ്ങൾ 13-ാനു വ്യാഴാഴ്ച ഉച്ച കഴിഞ്ഞു യൊപ്പായിൽനിന്നു കപ്പലിൽ പ്രവെശിച്ചു. ടിക്കററുവാങ്ങുക മുതലായ പലസഹായങ്ങൾ മുൻ പെർ പറഞ്ഞിട്ടുള്ള സുറിയാനിക്കാരൻ പത്രൊസ അഫണ്ടി ഞങ്ങൾക്കു ചെയ്തു തന്നു. ഈ പ്രാവശ്യം യൊപ്പാസമുദ്രം അതിൻെറ സഹജമായ ക്രമപ്രകാരം കൊപിച്ചിരുന്നു. പർവതം പൊലയുള്ള തിരകൾ വള്ളത്തെ മെല്പൊട്ടുയർത്തി താഴൊട്ടു ഇടുമ്പൊൾ വള്ളം താണുപൊകുമെന്നും ഞങ്ങൾ തെറിച്ചു പൊകുമെന്നും തൊന്നിപ്പൊയി. ഞങ്ങൾ അന്യൊന്യം ഓരൊ കൈ പിടിച്ചും മററെ കൈ വള്ളത്തിൻെറ പടിമെൽ പിടിച്ചും ഒരുവിധം ഉറപ്പിച്ചിരുന്നന്നെ ഉള്ളു. ഓളങ്ങളുടെ കലശൽകൊണ്ട ഞങ്ങൾക്കു വള്ളത്തിൽ നിന്നു എഴുനെററു കപ്പലിൻെറ കൊവണിമെൽ കയറുവാൻ കഴിഞ്ഞില്ല. വള്ളക്കാരിൽ രണ്ടുനാലുപെർ കൊവണിമെൽ ചാടിക്കയറിനിന്നുംകൊണ്ട ഞങ്ങളിൽ ഓരൊരുത്തരുടെ കൈക്കു പിടിച്ചുപൊക്കി കപ്പലിൽ കയററി. അവരുടെ സാമർത്ഥ്യവും പരിചയവും ഉത്സാഹവും കണ്ടിട്ടു പറഞ്ഞു ബൊധിച്ചിരുന്നതിൽ അധികം പ്രതിഫലം ഞങ്ങൾകൊടുത്തു.

നാലുമണിക്കു കപ്പൽ പുറപ്പെട്ടു. 14-ാനു വെള്ളിയാഴ്ച ഏഴുമണിക്കു പൊർട്ട സായിഡിൽഎത്തി. മുമ്പിലത്തെ ക്രമപ്രകാരം കരയ്ക്കിറങ്ങി ഇഗുപ്തായ പള്ളിയിൽപൊയി താമസിച്ചു. ആപള്ളിക്കാർ ഇത്തവണയും ഞങ്ങൾക്കു വെണ്ട സഹായവും ബഹുമാനവും ചെയ്തു. ഇവിടെ പാസ്പൊർട്ടു പരിശൊധന മുമ്പെപ്രകാരം പിന്നയും ഉണ്ടായി. ബൊമ്പായിക്കുള്ള കപ്പൽ തയ്യാറില്ലാഞ്ഞതിനാൽ പതിനെട്ടാം തീയതി വരെ ഞങ്ങൾ ഇവിടെ താമസിച്ചു. 16-ാംനു ഞായറാഴ്ച നാം ആ പള്ളിയിൽ കുർബ്ബാനചൊല്ലുകയും പ്രസംഗിക്കയും ചെയ്തു. തർജ്ജമചെയ്തതു സ്ലീബാശെമ്മാച്ചൻ ആയിരുന്നു. ഈയ്യാൾ ഞങ്ങളൊടുകൂടി ഉണ്ടായിരുന്നതിനാൽ തർജമയ്ക്കു ഉപകരിച്ചതു കൂടാതെ പല സ്നേഹിതന്മാരുമായി പരിചയത്തിനും സ്ഥലസന്ദർശനങ്ങൾക്കും വളരെ എളുപ്പമുണ്ടായിരുന്നു.

18-ാനു ചൊവ്വാഴ്ച സിങ്കപ്പൂരു എന്ന മെയിൽ കപ്പലിൽ ഞങ്ങൾ ബൊമ്പായിക്കു പുറപ്പെട്ടു. മുമ്പിൽ ഓടിച്ചിരുന്ന ഒരു കപ്പൽ സൂയസ തൊട്ടിൽ ഉറച്ചിരുന്നതിനാൽ ഞങ്ങളുടെ കപ്പൽ അന്നുരാത്രി പത്തുമണിക്കു തോട്ടിൽഒരുഭാഗത്തു അടുത്തു കിടക്കെണ്ടിവന്നു. ഉറച്ചകപ്പൽ മറുനാൾ പത്തുമണിക്കുമാത്രം ഇളകിഓടിയപ്പൊൾ ഞങ്ങളുടെ കപ്പലും പുറപ്പെട്ടു. ഉച്ചതിരിഞ്ഞപ്പൊൾ ആ കപ്പൽ വീണ്ടും ഉറച്ചതിനാൽ ഞങ്ങളുടെഒട്ടം പിന്നെയും തടസ്സപ്പെട്ടു. പിന്നെ നാലുമണിയോടുകൂടെ വീണ്ടും ഇളകി 19ാനു രാത്രി പത്തുമണിക്കു സൂയസിൽ അടുത്തു. ഇവിടെ കപ്പലിൽ നിന്നു ചരക്കിറക്കുവാനും കയററുവാനും ഉണ്ടായിരുന്നതിനാൽ മറുനാൾ പത്തുമണി വരെ താമസിച്ചു.

24-ാനു ഏയിഡനിൽ[213] അടുത്തപ്പൊൾ ഒരു കപ്പൽ പാറമെൽമുട്ടി ഉടഞ്ഞുകിടക്കുന്നതു കണ്ടു അനല്പം വ്യസനംതോന്നി. ഉടഞ്ഞകപ്പലിൻെറ രണ്ടു പാമരപുഛംമാത്രം കാണ്മാനുണ്ടായിരുന്നു.

ഇവിടെ ചില കറത്ത കുട്ടികൾ കരയിൽനിന്നും ചെറുവള്ളങ്ങളിൽവന്നു കടലിൽ ചാടി കപ്പലിനു ചുററും നീന്തി നടക്കുകയും കപ്പൽക്കാർ വെള്ളത്തിലെക്കു കാശു എറിയുമ്പൊൾ ഇവർ അതൊടുകൂടി മുങ്ങിപിടിക്കയും ചെയ്യുന്ന ഒരു കാഴ്ച വളരെ നേരമ്പൊക്കായിരുന്നു. ഞങ്ങളും കുറെ കാശു എറിഞ്ഞുകൊടുത്തു. ചില കുട്ടികൾ കപ്പലിൽ കയറിവന്നു കാശു എറിഞ്ഞു കൊടുക്കണമെന്നു അപെക്ഷിച്ചതനുസരിച്ചു എറിഞ്ഞപ്പൊൾ വെള്ളത്തിൽ നിന്നു ഏഴെട്ടുകൊൽ ഉയരമുള്ള കപ്പലിൻെറ തട്ടിൽനിന്നു അവർ ചാടി മുങ്ങി പിടിച്ചു. ഈ തുറമുഖത്തും ചരക്കിറക്കുവാനുണ്ടായിരുന്നതിനാൽ മറുനാൾ പത്തു മണിക്കു പുറപ്പെട്ടു ഇടവം 1ാനു തിങ്കളാഴ്ച രാവിലെ ബൊമ്പായി തുറമുഖത്തു അടുത്തു. പകൽ പത്തുമണിയൊടുകൂടെ ഞങ്ങൾ കരയ്ക്കിറങ്ങി മുൻ താമസിച്ചവീട്ടിൽ താമസിച്ചുംകൊണ്ടു കോട്ടയത്തെക്കു കമ്പി അടിച്ചു. അന്നുതന്നെ തീവണ്ടി കയറണമെന്നു നിശ്ചയിച്ചു ദാവീദു



സാസൂൻെറ ഭവനത്തു ആളയച്ചു യാത്ര പറയിച്ചപ്പൊൾ, നാമും കൂടെയുള്ളവരും ഏതാനുംപണം അപഹരിച്ചുംകൊണ്ട അന്യരാജ്യത്തെക്കു കടന്നിരിക്കുന്നു എന്നു ആരൊ ഹർജ്ജി ബോധിപ്പിച്ചു ഞങ്ങളെ പിടിപ്പാൻ ബ്രിട്ടീഷ കൊച്ചിയിൽനിന്നും തിരുനൽവേലിയിൽനിന്നും വാറണ്ടു പുറപ്പെട്ടിട്ടുണ്ടെന്നു കേൾവിയുള്ളതായി കുന്ദംകുളങ്ങരെനിന്നും ഒരു എഴുത്തു ചെന്നിരുന്നതിനെ ഇവർ കാണിച്ചുതന്നു. മലയാളത്തു ഈ വിധം ദുഷ്ടന്മാർ ഉണ്ടായൊ എന്നൊർത്തു നാം വ്യസനിച്ചുഎങ്കിലും സത്യവാനായ ദൈവത്തിനു സത്യമറിയാമെല്ലൊ എന്നോർത്തു ധൈർയ്യപ്പെട്ടു അന്നുതന്നെ തീവണ്ടി കയറി.

എന്നാൽ വാറണ്ടുകാർയ്യം കേട്ടതു തെററായി ധരിച്ചു എഴുതിയതായിരുന്നു എന്നുപിന്നീടുമനസ്സിലായി. എന്തെന്നാൽ നാം പട്ടംകൊടുത്തിട്ടുള്ള ഗൊവക്കാരൻ സോവാറീസ പാദ്രിയുടെ[214] മേൽ വിവാഹാക്ലിനു വിരൊധമായി കല്യാണം ചെയ്യിച്ചു എന്നൊരുകേസു തിരുനൽവെലിയിൽ ഉണ്ടായിരുന്നതിനാൽ ആ കെസിൽ തെളിവായി നാം ആ പാദ്രിക്കു കൊടുത്തിട്ടുള്ള പട്ടക്കടലാസ അയാൾ ഹാജരാക്കിയതു വാസ്തവമൊ എന്നറിവാൻ തിരുനൽവെലിയിലെ പോലീസു സൂപ്രണ്ടു എഴുതിചോദിച്ചിരുന്നതിനെ തെററായി ധരിച്ചു ഇങ്ങനെ ഒരു കിംവദന്തി പുറപ്പെട്ടതായിരുന്നു.

ഇങ്ങനെ ഇടവം 5-ാംനു വെള്ളിയാഴ്ച[215] പകൽ 12 1/2 മണിക്കു ഷൊർണ്ണൂർ സ്റ്റേഷ്യനിൽ ഞങ്ങൾ ഇറങ്ങി. ഇവിടെ നമ്മെ എതിരെല്ക്കുവാനായി കുന്ദംകുളങ്ങരെനിന്നും പുലിക്കോട്ടിൽ കുരിയതും പനയ്ക്കൽ ഇട്ടിമാത്തുവും വലിയമെത്രാച്ചൻെറ[216] കല്പന പ്രകാരം ഹാജരുണ്ടായിരുന്നു. നാം പരദെശയാത്രസമയം കുന്ദംകുളങ്ങരക്കാർ വഴിപാടുകളും ദാനങ്ങളും നമ്മുടെ റമ്പാച്ചൻ മുഖാന്തിരം പിരിച്ചയയ്ക്കയും നമ്മുടെ ഈ യാത്രയെ ശുഭകരമാക്കുവാൻ വളരെ ശ്രമിക്കയും ചെയ്തതുപൊലെ നമ്മുടെ തിരിച്ചുവരവിലും നമ്മെ ബഹുമാനിക്കുവാൻ അവരുടെ രണ്ടു പ്രതിപുരുഷന്മാർ ഹാജരുണ്ടായിരുന്നതിനാൽ ഷൊർണ്ണൂർ നിന്നുള്ള പുറപ്പാടിനു വേണ്ട ചട്ടംകെട്ടുകൾ ചെയ്യുന്നതിനു നമുക്കു ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. വലിയമെത്രാച്ചൻ ഈ സമയവും പഴഞ്ഞിപള്ളിയിൽ ഇരുന്നിരുന്നതായി അറിഞ്ഞതിനാൽ നാം നേരിട്ടു പഴഞ്ഞിയിലെക്കുപൊയി തമ്മിൽ കണ്ടു അന്യൊന്യം ആലിംഗനംചെയ്തു. അനന്തരം കുന്ദംകുളങ്ങരക്കാരുടെ എതിരെല്പൊടുകൂടി പഴഞ്ഞിയിൽനിന്നു ചാവക്കാട്ടുഎത്തി ബോട്ടു കയറി ചക്കരക്കടവിൽ[217] വന്നപ്പൊൾ വടക്കൻ പറവൂർക്കാർ മുമ്പിൽ ഇവിടെ വച്ചു നമ്മെ യാത്രയാക്കിയതുപൊലെ ഇപ്പൊഴും ഇവിടെവന്നു അവരുടെ സന്തൊഷത്തെഅറിയിച്ചു. ഇവിടെനിന്നു കൊച്ചിയിലും നമ്മുടെ സ്വദേശമായ മുളന്തുരുത്തി, കണ്ടനാടു ഈ പള്ളികളിലും അവിടെനിന്നു കോട്ടയത്തും എത്തിയശെഷം, നമ്മുടെ ആസ്ഥാനമായ പരുമലെ

എത്തിയിരിക്കുന്നു. ഈ പിൻയാത്രയിൽ മുളന്തുരുത്തി, കണ്ടനാടു, കോട്ടയം, നിരണം ഈ പള്ളിക്കാർ അയൊഗ്യനായ നമുക്കുചെയ്ത ബഹുമാനങ്ങളെ നാം വിവരിക്കുന്നില്ല.

മലയാളത്തുകാരാൽ അസാധാരണയായിവിചാരിക്കപ്പെടുന്ന ഒരുപര ദെശയാത്ര നമുക്കു യാതൊരു സുഖക്കെടും കൂടാതെ ലളിതമാക്കിതന്ന സർവശക്തനെ ഈ അവസരത്തിൽ നാംവീണ്ടും അഭിനന്ദിക്കുന്നു. തൻെറ കൃപ എന്നുമെന്നെക്കും നമ്മുടെമേലും നമ്മുടെ എല്ലാ ജനങ്ങളുടെമേലും ഉണ്ടാകട്ടെ. വിശുദ്ധ സ്ഥലങ്ങളിൽ നിന്നുള്ള വാഴ്വുകളും നമ്മുടെ ജനങ്ങളുടെ മേൽ ഉണ്ടാകട്ടെ. ആമ്മീൻ.

കടശി, ഈ പരദെശ യാത്രകൊണ്ടു ആത്മീകമായി നമുക്കു ഉണ്ടായിട്ടുള്ള ചില ഗുണങ്ങളെക്കൂടെ പറയുന്നു.

കണ്ണിനു ചെവിയെക്കാൾ അധികം ഗ്രഹണശക്തിയുണ്ടന്നുള്ളതു സർവ്വസമ്മതമാകുന്നു. കേട്ടു വിശ്വസിക്കുന്നതിനെക്കാൾ കണ്ടുവിശ്വസിക്കുന്നതിൽ അധികം ഉറപ്പുണ്ടല്ലൊ. നമ്മുടെ രക്ഷകാരൻെറ കഷ്ടാനുഭവങ്ങളെയും ഉപദെശങ്ങളെയും മരണത്തെയും മററും കുറിച്ചു വേദപുസ്തകത്തിൽനിന്നു നമുക്കു കിട്ടിയിരിക്കുന്ന അറിവുകൾ ആ സംഭവങ്ങൾ നടന്ന സ്ഥലങ്ങളെയും അവിടെ ഇപ്പൊഴും നിലനില്ക്കുന്ന അടയാളങ്ങളെയും കാണുമ്പൊൾ എത്ര മനസ്സിൽ ഉറയ്ക്കുമെന്നും എത്രതീഷ്ണതയുണ്ടാകുമെന്നും അനുഭവിച്ചെങ്കിലെ അറിയൂ. പിതാവിനെ വന്ദിക്കുന്നതു ഠരം മലയിലുമല്ല യെറുശ്ലെമിലുമല്ല ആത്മാവിലും സത്യത്തിലും വന്ദിക്കണമെന്നു നമ്മുടെ കർത്താവ ശമ്മറിയാക്കാരത്തി സ്ത്രീയൊടു കല്പിച്ചതുപൊലെ[218] ക്രിസ്ത്യാനികൾക്കു ദൈവത്തെ എവിടെയും സേവിക്കാവുന്നതാണ. എന്നാലും നാം അല്പവിശ്വാസികളും പാപികളും ആകുന്നതിനാൽ ചെവികൊണ്ടു ഗ്രഹിക്കാവുന്നതിൽ അധികം കണ്ണുകൊണ്ടു ഗ്രഹിക്കുമ്പൊൾ ഉണ്ടാകുന്ന വിശ്വാസസ്ഥിരതയും മനസ്സിൻെറ ഭക്തിയും യെറുശ്ലെം യാത്രയിൽനിന്നു ഉത്ഭവിക്കുന്നുണ്ടന്നു നാം രുചിച്ചറിഞ്ഞിരിക്കുന്നു. കർത്താവിൻെറ ശുദ്ധ കബറിൻ മുമ്പാകെ ഞങ്ങൾ മുട്ടുകുത്തി പ്രാർത്ഥിച്ചപ്പൊൾ ഞങ്ങൾ ഓരൊരുത്തരിൽ ഉണ്ടായ മനസ്സിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയിസ്സിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത തീഷ്ണതയിൽ ആയിരുന്നു. ഹാ! അപ്പൊൾ ഞങ്ങളുടെ മനസ്സു ദൈവത്തൊടു ഒട്ടിചേർന്നതുപോലെ തോന്നി. കർത്താവിൻെറ കുരിശുമരണവും കഷ്ടാനുഭവും തൻെറ പരമവേദനകളും ഞങ്ങൾ കണ്ണുകൊണ്ടു കണ്ടതുപൊലെ തോന്നി. ഞങ്ങളുടെ ഹൃദയം ഉരുകി. തന്നൊടുള്ള പ്രാർത്ഥനയും ധ്യാനവും നിർത്തി എഴുനെല്ക്കുവാൻ ഞങ്ങൾക്കു മനസ്സില്ലന്നായി. ശുദ്ധ കബറിൻമുന്നിൽതന്നെ രാവുപകൽ കിടന്നു പ്രാർത്ഥിച്ചെങ്കിലൊ എന്ന ഞങ്ങൾക്കു തോന്നി. ഹാ! അയ്യായിരം അല്ല അമ്പതിനായിരം രൂപാ



ചിലവുചെയ്താലും ഇത്ര തീഷ്ണതയെറിയതും ഇത്ര സ്ഥിരമുള്ളതുമായ ഒരു വിശ്വാസവും അനുതാപവും പാപബോധവും പ്രാപിക്കാമൊ എന്ന സംശയമാണ.

സത്യദൈവത്തെ സേവിക്കുന്നതിനു ഇന്ന സ്ഥലമെ ആവു എന്നില്ല.[219] ആത്മാവിലും സത്യത്തിലും നാം സേവിക്കണം. എന്നാലും ആത്മാവിൻെറയും സത്യത്തിൻെറ പൂർണ്ണത പ്രാപിക്കുവാൻ കാഴ്ച ഏററവും ഉപയൊഗമുള്ളതാകകൊണ്ടു നമ്മുടെ ജനങ്ങളിൽ കഴിയുന്നവർ എല്ലാം ഠരം വിശുദ്ധ സ്ഥലങ്ങളെ സന്ദർശിക്കുന്നതായാൽ നന്നായിരിക്കുമെന്നു നാം അഭിപ്രായപ്പെടുകയും ഗുണദൊഷിക്കയും ചെയ്യുന്നു.

ദൈവമായകർത്താവു കാണപ്പെടുവാൻ വഹിയാത്ത തൻെറ വലത്തു കൈ നീട്ടി നമ്മുടെ ജനങ്ങളെ എല്ലാം അനുഗ്രഹിക്കയും അവരെ തൻെറ കഷ്ടാനുഭവത്തിൻെറയും കുരിശുമരണത്തിൻെറയും കൂട്ടായ്മക്കാരായി തീർക്കയും ചെയ്യുമാറാകട്ടെ.[220]

## ശുദ്ധപത്രം*

| പുറം** | വരി** | അബദ്ധം | സുബദ്ധം | പുറം*** | വരി*** |
|---|---|---|---|---|---|
| 3 | 5 | ചെങ്ങളം ഈ പള്ളികൾ | ചെങ്ങളം കുന്ദംകുളം ഈ പള്ളികൾ | 11 | 6 |
| 15 | 14 | തിരുവിതാംകൂർ | തിരുവിതാംകൂറിൽ | 17 | 8 |
| 20 | 21 | വഴ്പനും | വഴ്പാനും | 19 | 26 |
| 21 | 19 | പടിഞ്ഞാറെ കോണും | കിഴക്കെകോണും | 20 | 5 |
| 40 | 8 | ഒരു വിശുദ്ധ സ്ഥലം | വിശുദ്ധസ്ഥലങ്ങൾ | 29 | 6 |
| 52 | 15 | മുറികൾ | മുകൾ | 35 | 4 |
| 54 | 8 | മാർബ്ബിൾ | മാർബ്ബിളിന്റെ | 35 | 36 |
| " | 22 | ഈ പാറയുടെ | ഈ പിളർപ്പപാറയുടെ | 36 | 8 |
| 73 | 12 | സപ്രീതി | സംപ്രീതി | 45 | 12 |
| 91 | 27 | നാം | നമ്മുടെ | 54 | 22 |

സൂചന - ഈ പുസ്തകത്തിൽ പ്രയോഗിച്ചിരിക്കുന്ന മാസങ്ങളും തീയതികളും സുറിയാനി പഞ്ചാംഗപ്രകാരമുള്ളതാകുന്നു.

( * *മൂലകൃതിയിൽ ഈ ശുദ്ധപത്രം കവർ രണ്ടാം പേജിലാണ്.* ** *മൂലകൃതിയിൽ.* *** *സോഫിയാ പതിപ്പിൽ)*

# അനുബന്ധം

## 1

## ഊർശ്ലേം യാത്രാ വിവരണം: കുറിപ്പുകൾ

**എം. കുര്യൻ തോമസ്**

1. ഈ വാചകം ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളുടെ രാത്രി നമസ്കാരത്തിലെ *മേൽപ്പെട്ട ഉയരങ്ങളിൽ.........* എന്നു തുടങ്ങുന്ന പ്രാർത്ഥനയിൽ ഉള്ളതാണ്. ഗ്രന്ഥകർത്താവിന്റെ മല്പാൻ മലയാള സ്വാധീനത്തിന്റെയും, പ്രാർത്ഥനാ പശ്ചാത്തലത്തിന്റെയും സ്വാധീനമാണ് ഈ വാചകം കാണിക്കുന്നത്.
2. യേറുശലേം.
3. *നിതാന്ത വന്ദ്യ ദിവ്യ ശ്രീ* എന്നതിന്റെ ചുരുക്കെഴുത്ത്. മലയാളത്തിൽ മെത്രാപ്പോലീത്താമാരുടെ പൂജകവിശേഷണം.
4. യെറുശലേമിലെ അന്ത്യോഖ്യൻ സുറിയാനിസഭയുടെ മേല്പട്ടക്കാരൻ. റോമാ സാമ്രാജ്യത്തിൽ നിലവിലിരുന്ന pentarchy സമ്പ്രദായത്തിൽ ഇദ്ദേഹത്തിനു അഞ്ചാം പാത്രിയർക്കീസ് എന്ന സ്ഥാനമുണ്ട്. ഈ സ്ഥാനിയുടെ സ്ഥാനനാമമാണ് ഗ്രീഗോറിയോസ്. ഗ്രന്ഥകർത്താവിന് ഈ പേരാണ് മേല്പട്ടസ്ഥാനാഭിഷേക സമയത്ത് സ്ഥാനനാമമായി നൽകിയത്.
5. (= പിതാവ്) *സുറിയാനി പദം.* മേല്പട്ടക്കാരെയും ഗോത്രപിതാക്കളെയും ഈ പേരിൽ സുറിയാനിയിൽ സംബോധന ചെയ്തുവരുന്നു. കേരളത്തിൽ സിറിയയിൽ നിന്നും (മദ്ധ്യപൗരസ്ത്യദേശത്തു നിന്നും) വന്നിരുന്ന മേല്പട്ടക്കാരെ മുമ്പ് ഇപ്രകാരം വിളിച്ചിരുന്നു. മലയാളികളായ ഏതാനും മേൽപട്ടക്കാരെ മാത്രമേ 1912 നു മുമ്പ് ഇങ്ങനെ വിളിച്ചിരുന്നുള്ളു.
6. ‘ഈ’ എന്ന അക്ഷരം (പഴയ മലയാളം).
7. അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതിയൻ. 1875-ൽ കേരളത്തിൽ വന്നു. 1876 ഡിസംബർ 10 ന് വടക്കൻ പറവൂർ പള്ളിയിൽ വെച്ച് ഗ്രന്ഥകർത്താവിനു മേല്പട്ടസ്ഥാനം നൽകി. 1894 ൽ കാലം ചെയ്തു. തുർക്കിയിലെ കുർക്കുമാ ദയറായിൽ കബറടക്കി.
8. ഓശാന ഞായറാഴ്ചമുതൽ ഉയിർപ്പു ഞായറാഴ്ച വരെയുള്ള എട്ടുദിവസം. യേശുക്രിസ്തുവിന്റെ യെറുശലേമിലേയ്ക്കുള്ള രാജകീയ പ്രവേശനമായ ഓശാന, അന്ത്യ അത്താഴം (പെസഹ), വിചാരണ, പീഡാനുഭവം, കുരിശുമരണം, കബറടക്കം, ഉയിർത്തെഴുന്നേൽപ്പ് (ഈസ്റ്റർ) എന്നിവയാണ് ഈ ആഴ്ചയിൽ അനുസ്മരിക്കപ്പെടുന്നത്. മാർച്ച് 21 നോ അതിനു ശേഷമോ വരുന്ന പൗർണ്ണമിയുടെ പിറ്റേ ഞായറാഴ്ചയാണ് ഈസ്റ്റർ.
9. മാർ ജോസഫ് ദീവന്നാസ്യോസ് V, പുലിക്കോട്ടിൽ (1833- 1909). മലങ്കര മെത്രാപ്പോലീത്താ.
10. അന്നു മലങ്കരസഭയിൽ ഉണ്ടായിരുന്ന മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ്, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, അൽവാറീസ് മാർ

യൂലിയോസ് എന്നീ മേല്പട്ടക്കാർ.

11. കേരളത്തിന്, നസ്രാണികൾ പുരാതനമായി പറഞ്ഞുവരുന്ന പേര്. മലബാർ എന്ന വാക്കിനും ഇതേ അർത്ഥമാണ് (ബാർ, കര എന്നർത്ഥമുള്ള അറബി വാക്കാണ്).

12. = ചെറായി. സുറിയാനിയിൽ 'ച' എന്ന അക്ഷരമില്ലാത്തതിനാൽ 'ശ്ര' എന്നാണെഴുതുക. കരിങ്ങാശ്ര, കരിങ്ങാച്ചിറയാണ്.

13. കൊല്ലാട് സെന്റ് പോൾസ് പള്ളി. *നാട്ടകം ആലപ്പുഴപ്പള്ളി* എന്നാണ് മുമ്പ് അറിയപ്പെട്ടിരുന്നത്.

14. കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ – സഹയാത്രികൻ.

15. കല്പന (Bull) എന്നതിന്റെ പഴയ മലയാളം.

16. മേല്പട്ടക്കാർക്കു കൊടുക്കുന്ന ദക്ഷിണ. മേല്പട്ടക്കാരുടെ വലതുകൈ അനുഗ്രഹത്തിനായി ചുംബിക്കുന്നതിനും *കൈമുത്ത്* എന്നാണ് പറയുന്നത്.

17. ഗ്രന്ഥകാരന്റെ ആസ്ഥാനമായിരുന്ന പരുമല സെമിനാരിയിൽ അദ്ദേഹം തന്നെ മുൻകൈ എടുത്ത് മാർ പത്രോസ്, പൗലൂസ് ശ്ലീഹന്മാരുടെ നാമത്തിൽ പള്ളിപണി പൂർത്തീകരിച്ചു വരികയായിരുന്നു.

18. മകരം 15 ന് വിത്തുകൾക്കുവേണ്ടിയുള്ള ദൈവമാതാവിന്റെ പെരുന്നാളാണ്. അന്ന് (1895 ജനുവരി 27) താൽക്കാലിക കൂദാശ മാത്രമാണ് നടത്തിയത്. പരുമലപ്പള്ളിയുടെ സമ്പൂർണ കൂദാശ 1912 ഓഗസ്റ്റ് 19 ന് അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന മാർ ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ ദ്വിതീയനാണ് നടത്തിയത്.

19. കൊച്ചിയിലെ, പ്രശസ്തനായ ബ്രിട്ടീഷ് അഭിഭാഷകൻ. 1889 ലെ റോയൽ കോർട്ടു വിധിയിലവസാനിച്ച മലങ്കരസഭാകേസിൽ വിഘടിത നവീകരണ വിഭാഗം അഭിഭാഷകനായിരുന്നു.

20. പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസ്യോസ് അഞ്ചാമൻ, മലങ്കര മെത്രാപ്പോലീത്താ.

21. മേല്പട്ടസ്ഥാനം ഏൽക്കുവാൻവേണ്ടി 1865 ൽ ടർക്കിയിലെ ആമീദ് ഡയർബക്കർ) വരെ യാത്രചെയ്ത അദ്ദേഹത്തിനു അതിനുള്ള പരിജ്ഞാനം ഉണ്ടായിരുന്നു.

22. കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, കോട്ടയം ഇടവക മെത്രാപ്പോലീത്ത. 1876 ഡിസംബർ 3 ന് വടക്കൻപറവൂർ പള്ളിയിൽവെച്ച് മേൽപ്പട്ടസ്ഥാനം. 1907 നവംബർ 2 ന് കാലം ചെയ്തു. ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ കബറടക്കി.

23. മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ്, കണ്ടനാട് ഇടവക മെത്രാപ്പോലീത്താ. 1877 മെയ് 17 ന് ചിറളയം പള്ളിയിൽ വെച്ച് മേൽപ്പട്ടസ്ഥാനം. 1912 സെപ്റ്റംബർ 15 ന് പൗരസ്ത്യ കാതോലിക്കായായി (മാർ ബസേലിയോസ് പൗലൂസ് പ്രഥമൻ). 1913 മെയ് 2 ന് കാലം ചെയ്തു. പാമ്പാക്കുട ചെറിയപള്ളിയിൽ കബറടക്കി.

24. 1895 ഫെബ്രുവരി 21. *ഊർശ്ലേം യാത്രാ വിവരണത്തിലെ* തീയതികൾ സുറിയാനി കണക്കിലാണ്.

25. അന്നു മലങ്കരയിൽ ഏറ്റവും വടക്കുള്ള പള്ളി ചാലിശ്ശേരിയായിരുന്നു (പാലക്കാട് ജില്ല). കൊച്ചി – തിരുവിതാംകൂർ രാജ്യങ്ങളിൽ റെയിൽ ഗതാഗതം ആരംഭിക്കാത്തതിനാൽ സമീപസ്ഥമായ മുഖ്യ റെയിൽവേ സ്റ്റേഷൻ



മലബാറിൽ പട്ടാമ്പിയായിരുന്നു.

26. **സഹയാത്രികർ:** 1. മുളന്തുരുത്തി കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ: 1850 ൽ ജനിച്ചു. 1908 മെയ് 31 ന് യേറുശലേമിൽ വെച്ച് മാർ കൂറിലോസ് എന്ന പേരിൽ മേല്പട്ടക്കാരനായി.1917 ഡിസംബർ 14 ന് കാലം ചെയ്തു. കോട്ടയം പാണമ്പടി പള്ളിയിൽ കബറടക്കി.

2. ഗ്രന്ഥകാരന്റെ ശിഷ്യൻ. മല്ലപ്പള്ളി സ്വദേശി 1858–ൽ ജനിച്ചു. 1891–ൽ മലങ്കര മല്പാൻ. 1908–ൽ മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയായി തിരഞ്ഞെടുക്കപ്പെട്ടു. 1908 മെയ് 31 ന് യേറുശലേമിൽ വെച്ച് മാർ ദീവന്നാസ്യോസ് ആറാമനായി വാഴിക്കപ്പെട്ടു. 1909–ൽ മലങ്കര മെത്രാപ്പോലീത്താ. 1934 ഫെബ്രുവരി 23–നു കാലം ചെയ്തു. കോട്ടയം പഴയസെമിനാരിയിൽ കബറടക്കി. 2002 ഫെബ്രുവരിയിലെ മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് ഇദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കുവാനുള്ള തീരുമാനം എടുത്തു.

3. തെക്കൻ പറവൂർ സ്വദേശി. 6–11–1023 ME ൽ ജനിച്ചു. 1933 കന്നിയിൽ ശെമ്മാശൻ. 1041 തുലാമാസത്തിൽ കത്തനാർ. തെക്കൻ പറവൂർ പള്ളിവികാരിയും മലങ്കര മാനേജിംഗ് കമ്മറ്റി അംഗവും. 10–12–1876 ൽ കോർ–എപ്പിസ്കോപ്പ. 6–7–1081 ME മരിച്ചു.

4. തുമ്പമൺ പള്ളി വികാരി. 1896 ജൂൺ 11 ന് അന്തരിച്ചു. തുമ്പമൺ പള്ളിയിൽ കബറടക്കി.

5. കടമ്മനിട്ട സ്വദേശി. തുമ്പമൺ ഭദ്രാസനത്തിലെ പ്രമുഖ വൈദികൻ.

6. തുർക്കിയിലെ ഡയർബക്കർ സ്വദേശി. 1881 ൽ ശീമോൻ അത്താനാസ്യോസിന്റെ കൂടെ ശെമ്മാശനായി കേരളത്തിൽ വന്നു. 1908 ൽ ഇറാക്കിലെ മൂസലിൽ വെച്ച് ഒസ്താത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി കേരളത്തിൽ തിരിച്ചെത്തി. 1930 മാർച്ച് 19–നു കാലം ചെയ്തു. ആർത്താറ്റ് കുന്നംകുളം പുത്തൻ പള്ളിയിൽ കബറടക്കി.

7. പരുമല തോപ്പിൽ പീലിപ്പോസ്. ഗ്രന്ഥകർത്താവിന്റെ വാല്യക്കാരൻ.

27. ഒലവക്കോട്. ഇപ്പോൾ പാലക്കാട് ജംഗ്ഷൻ.

28. കേരളത്തിലെ പൂർവിക ക്രൈസ്തവരുടെ യഥാർഥനാമം *നസ്രാണികൾ* എന്നായിരുന്നു. പൂർവിക ക്രൈസ്തവരെയും പോർട്ടുഗീസു കാലഘട്ടത്തിലെ മതപരിവർത്തനത്തെത്തുടർന്നുണ്ടായ പുതുക്രിസ്ത്യാനികളെയും വേർതിരിച്ചറിയേണ്ടുന്നത് ഭരണപരമായ ആവശ്യമായി മാറിയതിനാൽ ഡച്ചുകാർ അവരെ ആരാധനാ ഭാഷയുടെ അടിസ്ഥാനത്തിൽ *സുറിയാനിക്കാർ* എന്നും *ലത്തീൻകാർ* എന്നും വേർതിരിച്ചു. പിന്നീട് ആ പേര് ഉറച്ചു.

29. അന്ന് കേരളത്തിൽ നിന്നും ബോംബേയ്ക്ക് നേരിട്ട് തീവണ്ടി ഉണ്ടായിരുന്നതായി രേഖകളൊന്നുമില്ല.

30. റെയിച്ചൂർ സ്റ്റേഷൻ ഇന്നത്തെ കർണ്ണാടക സംസ്ഥാനത്തിന്റെ വടക്കുഭാഗത്താണ്.

31. മദ്രാസിനു സമീപമുള്ള ആർക്കോണത്തുനിന്നാണ് മദ്രാസ്, കോഴിക്കോട്, ബോംബെ, കൽക്കട്ട റെയിൽ പാതകൾ അന്നു പിരിഞ്ഞിരുന്നത്.

32. ബോംബെ (മുംബൈ).

33. മൂസൽ ഇറാക്കിലെ ഒരു പ്രമുഖ പട്ടണമാണ്.

34. ആംഗ്ളിക്കൻ പ്രൊട്ടസ്റ്റന്റു സഭയെ ആണ് ഇവിടെ പരിചിതമായ ചർച്ച്

മിഷ്യൻ സൊസൈറ്റിയായി അവതരിപ്പിക്കുന്നത്. ഇവിടെ *സുറിയാനിക്കാരൻ* സിറിയ (മദ്ധ്യ പൗരസ്ത്യ ദേശം) സ്വദേശിതന്നെയാണ്.

35. പേർഷ്യൻ സഭാംഗങ്ങളും (നെസ്തോറിയൻ), അവരിൽ നിന്ന് പിന്നീട് റോമാസഭയിൽ ചേർന്നവരും ഉൾപ്പെട്ടവരെയാണ് *കൽദായക്കാർ* എന്നു പറയുന്നത്.

36. അർമീനിയൻ ഓർത്തഡോക്സ് സഭ. മലങ്കര സഭയോട് പരിപൂർണ്ണ സംസർഗ്ഗമുള്ള ഒന്നാണ്. നൂറ്റാണ്ടുകളായി പ്രമുഖ അന്തർദേശീയ വ്യാപാരികളായ അർമേനിയക്കാർക്ക് ഇന്ത്യയിൽ മുംബൈ, കോൽക്കൊത്ത, ചെന്നൈ മുതലായ സ്ഥലങ്ങളിൽ ദേവാലയങ്ങളുണ്ട്.

37. 1895 മാർച്ച് 5 മുതൽ 17 വരെ.

38. ദാവിദ് സാസൂൻ. ബോംബെയിൽ താമസമാക്കിയ ഒരു യഹൂദ വർത്തക പ്രമാണി. 1875 ൽ കേരളത്തിൽ വന്ന അന്ത്യോഖ്യായുടെ പത്രോസ് ത്രിതീയൻ പാത്രിയർക്കീസിന്റെ സുഹൃത്തായിരുന്നു. പാത്രിയർക്കീസുമായുള്ള കത്തിടപാടുകൾ ഇദ്ദേഹം വഴിയാണ് നടത്തിയിരുന്നത്. അതുവഴി ഗ്രന്ഥകാരനും മലങ്കര നസ്രാണികൾക്കും പരിചിതനായി.

39. കാൽനടക്കാർ.

40. മുൻകുറിപ്പ് 36 കാണുക.

41. മദ്ധ്യപൗരസ്ത്യദേശത്തെ അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭക്കാർ. അക്കാലത്ത് മലയാളികൾ ബോംബെയിൽ കുടിയേറ്റം ആരംഭിച്ചിരുന്നില്ല.

42. അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭാംഗങ്ങൾ. ഏ. ഡി. 451 ലെ കൽക്കദുന്യാ സുന്നഹദോസിനെ തുടർന്ന് റോമാസാമ്രാജ്യത്തിലെ ക്രൈസ്തവസഭ രണ്ടായി പിളർന്നു. കൽക്കദോന്യ വിശ്വാസപ്രമാണം അംഗീകരിക്കുന്നവർ രാജകീയപിൻബലത്തോടെ അംഗീകരിക്കാത്തവരെ കീഴടക്കിത്തുടങ്ങി. *മാർ യാക്കോബ് ബുർദാന* എന്ന ഒരു മേൽപ്പട്ടക്കാരന്റെ അക്ഷീണപരിശ്രമമാണ് കൽക്കദോന്യാവിരുദ്ധരായ അന്ത്യോഖ്യൻ സഭാംഗങ്ങളെ നിലനിർത്തിയത്. അതിനാൽ രാജകീയകക്ഷിക്കാർ അവരെ *യാക്കോബായക്കാർ* എന്നുപരിഹാസമായി വിളിച്ചു. പിന്നീട് ആ പേര് ഔദ്യോഗികമായി.

43. ആംഗ്ലിക്കൻ സഭയിൽ *ഹൈചർച്ച്* എന്നും *ലോചർച്ച്* എന്നും രണ്ടുവിഭാഗമുണ്ട്. *ഹൈചർച്ചുകാർ* rituals നു പ്രാധാന്യം കൊടുക്കുന്നവരാണ്. *ലോചർച്ചുകാർ* മറിച്ചും. കേരളത്തിലെ CMS മിഷനറിമാർ *ലോചർച്ചുകാർ* ആയിരുന്നു.

44. പള്ളികളിലെ ബലിപീഠം (Altar). മലങ്കര നസ്രാണികളെ പ്രൊട്ടസ്റ്റന്റാക്കുവാൻ പരിശ്രമിച്ചുകൊണ്ടിരുന്ന CMS മിഷനറിമാർക്ക് ത്രോണോസിന്റെ അലങ്കാരങ്ങളും മറ്റ് അനുഷ്ഠാനങ്ങളും പുച്ഛമായിരുന്നു. ഇംഗ്ലീഷ് സഭയിൽ ഇവയൊക്കെയും ഉണ്ടെന്ന് അനുവാചകരെ ബോദ്ധ്യപ്പെടുത്താനാണ് നവീകരണക്കാരോട് പോരാടി വന്നിരുന്ന ഗ്രന്ഥകർത്താവ് ഇത് പ്രത്യേകം ചേർത്തിരിക്കുന്നത്.

45. പള്ളിയുടെ ഏറ്റവും വലിയ ഭാഗം. ഈ വാക്കിന്റെ അർത്ഥം പള്ളി എന്നു തന്നെയാണ്. എന്നാൽ കേരളത്തിൽ വിവക്ഷിക്കുന്നത് മദ്ബഹാ ഒഴികെയുള്ള ഭാഗം എന്നാണ്.

46. മലങ്കരനസ്രാണികളുടെ ഇടയിൽ അന്ന് പ്രൊട്ടസ്റ്റന്റ് നവീകരണവാദം കൊടുമ്പിരിക്കൊണ്ടിരിക്കുകയായിരുന്നു. പുരാതന സഭകളുടെ കൂദാശകളും ആചാരരീതികളും തെറ്റാണെന്ന് ആംഗ്ലിക്കൻ മിഷിനറിമാർ പ്രചരിപ്പിച്ചിരുന്നു. അതിനെ ശക്തമായി എതിർത്തിരുന്ന ഗ്രന്ഥകാരൻ അവരുടെ തന്നെ പള്ളിയിൽ അവർ എതിർക്കുന്ന വസ്തുക്കൾ ഉണ്ടെന്നു ചൂണ്ടിക്കാട്ടുകയാണ്.



47. ആർച്ച്. 1997 ൽ പൊളിച്ചുമാറ്റിയ പരുമല പള്ളിയിലെ മദ്ബഹാ.

48. = Confession. വൈദികന്റെ അടുക്കൽ പാപങ്ങൾ ഏറ്റുപറയുന്ന കൂദാശ.

49. ആവിക്കപ്പൽ.

50. പ്രജ.

51. തിരുവിതാംകൂറിലും കൊച്ചിയിലും അന്ന് ബ്രിട്ടീഷ് റസിഡന്റ് ഉണ്ടായിരുന്നു.

52. ഇന്നത്തെ ഡിസ്ട്രിക്ട് കലക്ടർക്ക് തുല്യനായ തിരുവിതാംകൂറിലെ ഉദ്യോഗസ്ഥൻ.

53. ഫീസ്.

54. വിസ.

55. നിശ്ചിതസമയക്രമം അനുസരിച്ച് നിശ്ചിത റൂട്ടിൽ പോകുന്ന യാത്രക്കപ്പൽ. തപാൽ ഉരുപ്പടികൾ കൊണ്ടുപോകുന്നതിനാലാണ് ഈ പേര് ലഭിച്ചത്.

56. ദല്ലാൾ (ബ്രോക്കർ).

57. നോഹയും മൂന്നു മക്കളും അവരുടെ ഭാര്യമാരുമടക്കം എട്ടുപേർ. ഇവിടെ യാത്രക്കാരും എട്ടുപേരാണ്. കൂടുതൽ വിവരങ്ങൾക്ക് ഉല്പത്തി 7:13 കാണുക.

58. ബിസ്ക്കറ്റ്.

59. ആ വർഷം (1895) ഈസ്റ്റർവരെ 50 ദിവസം നീളുന്ന വലിയ നോമ്പ് ആരംഭിച്ചത് ഫെബ്രുവരി 25 (സുറിയാനിക്കണക്കിന് കുംഭം 13) നാണ്. ആ വർഷം പൗരസ്ത്യ - പാശ്ചാത്യ സഭകൾക്ക് ഈസ്റ്റർ ഒരേ ദിവസമായിരുന്നു - ഏപ്രിൽ 14.

60. Light house.

61. എത്യോപ്യ. 1993 ൽ എറിട്രിയാ രാജ്യം രൂപീകരിച്ചതോടെ എത്യോപ്യക്കു കടൽത്തീരം നഷ്ടമായി.

62. അറബിക്കടലും ചെങ്കടലും യോജിക്കുന്ന ഈ സ്ഥലം ഇന്നും Babel Mandeb എന്നാണ് അറിയപ്പെടുന്നത്.

63. ഇത് യെമൻ അറബ് റിപ്പബ്ലിക്കിന്റെ ഭാഗമാണ്.

64. ചെങ്കടലിലെ Kamaran ദ്വീപുകൾ.

65. എൻജിനിയർ.

66. ഈ കടൽക്ഷോഭത്തിന്റെ സമയത്ത് കടൽയാത്രികരുടെ മദ്ധ്യസ്ഥനായി അറിയപ്പെടുന്ന മാർ ഏലിയാ പ്രവാചകന്റെ മദ്ധ്യസ്ഥത യാചിക്കുകയും അപകടം കൂടാതെ രക്ഷപെട്ടാൽ അദ്ദേഹത്തിന്റെ നാമത്തിൽ ഒരു പള്ളി സ്ഥാപിക്കാമെന്നു നേരുകയും ചെയ്തു. അതനുസരിച്ച് മടങ്ങിയെത്തിയ ശേഷം കോട്ടയം വുഡ്ലാന്റ് തോപ്പിൽ പണിത പള്ളി മാർ ഏലിയാ പ്രവാചകന്റെ നാമത്തിൽ 1896 ൽ കൂദാശ ചെയ്തു. ഇതാണ് ഇന്ന് പൗരസ്ത്യ കാതോലിക്കായുടെ ആസ്ഥാന ദേവാലയമായ മാർ ഏലിയാ കത്തീഡ്രൽ.

67. ഇത് ഈജിപ്തിലെ റാസ്ബനാസ് മുനമ്പാകണം.
68. സീനായ് ഉപദ്വീപ്. സൂയസ്, അക്വബാ എന്നീ ഉൾക്കടലുകൾക്കും മെഡിറ്ററേനിയൻ കടലിനും മദ്ധ്യേ കിടക്കുന്ന ഈജിപ്തിന്റെ ഭാഗം.
69. സീനായ് പർവ്വതം (പുറപ്പാട് 19: 3–25).
70. 1869 ൽ സൂയസ് കനാൽ ഗതാഗതത്തിനു തുറന്നുകൊടുത്തിരുന്നു.
71. സൂയസ് പട്ടണം. സൂയസ് കനാലിന്റെ ചെങ്കടൽ കവാടം.
72. പോർട്ട് സെയ്ദ്. സൂയസ് കനാലിന്റെ മെഡിറ്ററേനിയൻ കവാടം.
73. ഈജിപ്തിലെ കോപ്റ്റിക് ഓർത്തഡോക്സ് സഭ.
74. ഈ സഭയ്ക്ക് മലങ്കര, അന്ത്യോഖ്യൻ സഭകളുമായി പൂർണ സംസർഗമുണ്ട്.
75. അഫണ്ടി ഒരു പേരല്ല. മലയാളത്തിലെ *അവർകൾ* എന്നതിനു തുല്യമായ ഒരു പ്രയോഗമാണ്.
76. വലിയ നോമ്പിലെ ഓശാനയ്ക്കു മുമ്പുള്ള വെള്ളിയാഴ്ച.
77. പൗരസ്ത്യസഭാ പാരമ്പര്യപ്രകാരം വി. കുർബാനയിൽ അപ്പവീഞ്ഞുകൾ യോജിപ്പിച്ച് ഒന്നായിട്ടാണ് വിശ്വാസികൾക്കു നൽകുന്നത്. ഇത് തെറ്റാണെന്നും, ഇവ രണ്ടായി നൽകണമെന്നുമാണ് പ്രൊട്ടസ്റ്റന്റ് സഭകളുടെ വാദം. ആ കാലത്ത് പ്രൊട്ടസ്റ്റന്റ് വിശ്വാസം സ്വീകരിച്ച മലങ്കരസഭയിലെ നവീകരണക്കാർ ഈ രീതിയിൽ കേരളത്തിൽ വൻപ്രചരണം നടത്തിയിരുന്നു. അതിനാലാണ് ഗ്രന്ഥകാരൻ ഈ വിവരം പ്രത്യേകം എടുത്തു കാണിക്കുന്നത്.
78. ഫ്രാങ്ക് – ഒരു ഫ്രഞ്ച് നാണയം.
79. സുറിയാനി കണക്കിൽ മീനം 25 (പുതിയ കണക്കിൽ മാർച്ച് 25). ദൈവമാതാവിനോട് ഗബ്രിയേൽ മാലാഖാ യേശുക്രിസ്തുവിന്റെ ജനനവാർത്ത അറിയിച്ചതിന്റെ ഓർമപെരുനാൾ. ഇത് ദുഃഖവെള്ളിയാഴ്ച അടക്കം ഏതു ദിവസം വന്നാലും വി. കുർബാന അർപ്പിക്കണം.
80. ഗ്രീക്കുകാർ (ഗ്രീക്ക് ഓർത്തഡോക്സ് സഭാംഗങ്ങൾ)
81. ഇറ്റലിക്കാർ (റോമൻ കത്തോലിക്കാ സഭാംഗങ്ങൾ).
82. ബ്രിട്ടീഷുകാർ (ആംഗ്ലിക്കൻ സഭാംഗങ്ങൾ).
83. ശെമ്മാശൻ (Deacon).
84. മദ്ധ്യധരണ്യാഴി, മെഡിറ്ററേനിയൻ കടൽ.
85. ഓശാന – യേശുക്രിസ്തു കഴുതപ്പുറത്തേറി യറുശലേമിൽ പ്രവേശിച്ചതിന്റെ അനുസ്മരണദിനമാണ് ഓശാന.
86. ജാഫ – യിസ്രായേലിലെ പ്രധാന തുറമുഖം. ഇന്ന് യിസ്രായേലിലെ ഇരട്ട നഗരമായ ടെൽഅവീവ് – ജാഫയുടെ ഭാഗം.
87. യോപ്പാ പട്ടണത്തിൽ പത്രോസ് ശ്ലീഹായെ സ്വീകരിച്ച ആൾ (അപ്പോ. പ്രവ. 9:43).
88. അക്കാലത്ത് *തോമസ് കുക്ക്* കമ്പനിയുടെ ട്രാവലേഴ്സ് ചെക്കുകൾ ഇന്ത്യയിൽ നിന്നുള്ള വിദേശയാത്രക്കാർ ഉപയോഗിച്ചിരുന്നു.
89. = അവസാനം.
90. ശൗൽ – യിസ്രായേലിലെ ഒന്നാമത്തെ രാജാവ്. പ്രസക്തഭാഗത്തിന് 1 ശമുവേൽ 9: 1–5 കാണുക.
91. ബന്ധവസ്.



92. ശാരോൺ സമഭൂമി – യോപ്പാമുതൽ കർമ്മേൽ മല വരെ വ്യാപിച്ചു കിടക്കുന്ന ഫലസമൃദ്ധമായ സമതലം.
93. അയ്യാലോൻ താഴ്വര (യോശുവാ 10:12).
94. അമ്മേനി– വൈദികരല്ലാത്ത വിശ്വാസികൾ. വിശ്വാസം എന്നർഥമുള്ള *ഹൈമ്നെ* എന്ന സുറിയാനി പദത്തിൽ നിന്നാണ് ഈ വാക്കുണ്ടായത്.
95. ഈ സ്ഥലങ്ങൾ ടർക്കി, ഇറാക്ക്, സിറിയാ അതിർത്തിയിലാണ്.
96. = ആശ്രമം. *സുറിയാനി പദം*
97. കാപ്പ. ആരാധനയിൽ പുരോഹിതൻ ധരിക്കുന്ന വർണ്ണോജ്വലമായ പുറം വസ്ത്രം. കേരളത്തിൽ വൈദിക കർമ്മങ്ങൾക്കു മാത്രമേ ഇതു ധരിക്കൂ. എന്നാൽ അന്ത്യോഖ്യൻ സഭയിൽ മേൽപ്പട്ടക്കാരെ സ്വീകരിക്കുമ്പോൾ കാപ്പ ധരിപ്പിക്കുന്ന പതിവുണ്ട്.
98. ലുത്തനിയ (Litany) – ഒരു പ്രാർത്ഥന. ഓർത്തഡോക്സ് മേൽപ്പട്ടക്കാർ ഒരു പള്ളിയിലേക്ക് ആദ്യം പ്രവേശിക്കുമ്പോൾ ദൈവമാതാവ്, പരിശുദ്ധന്മാർ ഇവരുടെ ലുത്തനിയാകൾ നടത്തിയ ശേഷമേ മറ്റു കാര്യങ്ങൾ ചെയ്യൂ.
99. ഈ സുറിയാനി വാക്കിന് ഉയിർപ്പ് എന്നാണർത്ഥം. യേറുശലേമിൽ കർത്താവിന്റെ കബറിട ദേവാലയത്തെ *കൃംന്താപള്ളി* എന്നാണ് സുറിയാനി പാരമ്പര്യത്തിൽ പറയുന്നത്.
100. യേശുക്രിസ്തു പഴയനിയമത്തെ ആചരിക്കുകയും പുതുക്കുകയും ചെയ്തു. അപ്രകാരം യഹൂദന്മാരുടെ പെസഹായ്ക്കു പകരം വിശുദ്ധ കുർബ്ബാന സ്ഥാപിച്ചു. ലൂക്കോസ് 22: 14–22.
101. = പരിശുദ്ധാത്മാവ്. *സുറിയാനി പദം* പ്രസക്തഭാഗത്തിന് (അപ്പോ. പ്രവ. 2:1–13).
102. യോഹന്നാൻ 20: 19–23.
103. ഓർത്തഡോക്സ് സഭയുടെ പാരമ്പര്യപ്രകാരം യെരുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പായായ മാർ യാക്കോബാണ് ആദ്യം വിശുദ്ധ കുർബാന അർപ്പിച്ചത് *(നിരണം ഗ്രന്ഥവരി, സോഫിയാ ബുക്സ്, കോട്ടയം, പുറം 132)*.
104. അപ്പോ. പ്രവ. 12:12.
105. മാർ യോഹന്നാൻ ശ്ലീഹാ കന്യകമറിയാമിനെ ജ്ഞാനസ്നാനപ്പെടുത്തിയെന്ന് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യം *(നിരണം ഗ്രന്ഥവരി, സോഫിയാ ബുക്സ്, കോട്ടയം, പുറം 132)*.
106. ആദ്യകാല പള്ളികളുടെയെല്ലാം മദ്ധ്യസ്ഥ വി. ദൈവമാതാവായിരുന്നു.
107. = ശുദ്ധതയുടെ ശുദ്ധസ്ഥലം. *സുറിയാനി പദം.* സാധാരണയായി ത്രോണോസിനു ചുറ്റും മരം കൊണ്ടുണ്ടാക്കുന്ന ചിത്രാലങ്കൃത കൂടാരത്തിനാണ് ഈ പേർ പറയുക.
108. യേരുശലേമിന്റെ ഒന്നാമത്തെ മേൽപ്പട്ടക്കാരൻ കർത്താവിന്റെ സഹോദരനായ വി: യാക്കോബ് ശ്ളീഹായാണെന്നാണ് വിശ്വാസം. യെറുശലേമിലെ പാത്രിയർക്കീസുമാർ വി. യാക്കോബിന്റെ സിംഹാസനസ്ഥരാണ്. യെരുശലേമിൽ ഇന്ന് മൂന്ന് പാത്രിയർക്കീസുമാരുണ്ട് (ഗ്രീക്ക് ഓർത്തഡോക്സ്, അർമേനിയൻ ഓർത്തഡോക്സ്, ലത്തീൻ കത്തോലിക്ക). ഇന്ന് യെരുശലേമിലെ സിറിയൻ ഓർത്തഡോക്സ് മെത്രാന് *പാത്രിയർക്കീസ്* സ്ഥാനമില്ല. അന്ത്യോഖ്യയിലെ ഗ്രീക്ക് കത്തോലിക്കാ പാത്രിയർക്കിസ് അവരുടെ അലക്സാന്ത്രിയായിലെയും യെരുശലേമിലെയും കൂടി പാത്രിയർക്കീസാണ്.

109. യേശുക്രിസ്തുവിന്റെ മനുഷ്യാവതാര കാലത്ത് ഏററവുമധികം ബന്ധപ്പെട്ട വസതിയാണ് സെഹിയോൻ മാളിക (The Upper Room). സിറി
യ ൻ
സഭയുടെ പാരമ്പര്യ പ്രകാരം ഇതാണ് ഇന്നത്തെ വി. മർക്കോസിന്റെ ദയറ. എന്നാൽ ഇന്ന് സെഹിയോൻ മാളികയായി യേറുശലെമിൽ പ്രചാരം നേടിയിരിക്കുന്നത് മറ്റൊരു കെട്ടിടമാണ്. ഇതിനു പിന്നിൽ രാഷ്ട്രീയവും വാണിജ്യപരവുമായ കാരണങ്ങളുള്ളതായി പറയപ്പെടുന്നു.

110. ഫ്രെയിം ചെയ്ത.

111. സുവിശേഷ കർത്താവായ വി. ലൂക്കോസ്, വൈദ്യനും ചിത്രകാരനുമായി രുന്നുവെന്ന് പാരമ്പര്യ വിശ്വാസം. ഇദ്ദേഹം രചിച്ച വി. ദൈവമാതാവിന്റെ ഒരു ചിത്രത്തെപ്പറ്റി പ്രബലമായ ഐതിഹ്യമുണ്ട്. ഇതിനു പല അവകാശ വാദങ്ങളുമുണ്ട്.

112. ജ്ഞാനസ്നാനം നടത്താനുള്ള കൽത്തൊട്ടി (മാമ്മോദീസ = ജ്ഞാന സ്നാനം - *സുറിയാനി പദം).*

113. ഇപ്രകാരം കൊണ്ടുവന്ന തിരുശേഷിപ്പുകളിൽ ചിലത് അദ്ദേഹം മലങ്കര മൽപാൻ കോനാട്ട് മാത്തൻ കോർ എപ്പിസ്കോപ്പായ്ക്ക് നൽകി. അവ വി. ഗീവർഗീസ് സഹദാ, മൂറായുടെ എപ്പിസ്കോപ്പായായ മാർ സോഖ (സാന്റാക്ലോസ്), മാർ കുറിയാക്കോസ് സഹദാ, മാർ ശ്മൂയേൽ എന്നിവരുടെ തിരുശേഷി പ്പുകളും ദൈവമാതാവിന്റെ മുലപ്പാൽ വീണമണ്ണ്, സ്പർനാക്ക് എന്നിവയുമായിരുന്നു. പാമ്പാക്കുട വലിയ പള്ളിയുടെ മുൻപിലെ കുരി ശടിയിൽ ഇവ സ്ഥാപിച്ചിട്ടുണ്ട്.

114. യൂയാക്കിം മാർ കൂറിലോസ് (1846 - 1874), സിറിയൻ മെത്രാൻ, മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചിരുന്നു. എങ്കിലും കോടതി വിധി എതിരായതിനാൽ ആ സ്ഥാനം ലഭിച്ചില്ല.

115. = സന്യാസി. വൈദികരായ സന്യാസികൾക്കാണ് ഈ പേര് സുറിയാനി സഭയിൽ ഉപയോഗിക്കുക.

116. അമേരിക്ക.

117. കാസ, പീലാസ = വി. കുർബ്ബാനയ്ക്ക് വീഞ്ഞും അപ്പവും വെയ്ക്കുന്ന പാത്രങ്ങൾ.

118. സുറിയാനി മെത്രാന്മാർ കാപ്പയിടുമ്പോൾ തലയിൽ ധരിക്കുന്ന അംശ വസ്ത്രം.

119. വൈദിക പട്ടം ഇല്ലാത്ത സന്യാസി.

120. അംബാസിഡർ.

121. ഏ.ഡി. 1856 ൽ കേരളത്തിൽ പിരിവിനായി വന്നു. ഇദ്ദേഹത്തിന്റെ ഒരു സുറിയാനി ലിഖിതം എറണാകുളം ജില്ലയിലെ റാക്കാട്ട് പള്ളിയിലുണ്ട്. 1857 ൽ മടങ്ങിപ്പോയി.

122. ഇന്നത്തെ സിറിയാ രാജ്യം മാത്രമല്ല വിവക്ഷിതം. അന്ന് മദ്ധ്യ പൗരസ്ത്യ ദേശത്ത് സുറിയാനി സഭാംഗങ്ങളുള്ള പ്രദേശം മുഴുവൻ സൂചിതം.

123. ഈജിപ്ത്, എത്യോപ്യ. ഈജിപ്തിലെ കോപ്ടിക്, എത്യോപ്യൻ, മല ങ്കര, സിറിയൻ, അർമീനിയൻ എന്നിവ ഓറിയന്റൽ ഓർത്തഡോക്സ് സഭാ ഗണത്തിൽ പെടുന്നവയും പരസ്പരം പൂർണ്ണ സംസർഗ്ഗത്തിൽ (വി. കുർബ്ബാന ബന്ധത്തിൽ) ഉള്ളവയുമാണ്.

124. *കോട്ടയാൽ ചുറ്റപ്പെട്ടിരിക്കുന്ന നഗരംപോലെ ഊർശ്ലേം പണിയപ്പെട്ടിരി ക്കുന്നു* (സുറിയാനി ക്രിസ്ത്യാനി സ്ത്രീകളുടെ ശവസംസ്കാരം - നാലാം ക്രമം). ഇത് സുറിയാനി പ്ശിത്തോ ബൈബിളിൽ സങ്കീർത്തനം 121: 3 ആണ്. ഇതിനു സമാനമായി ബൈബിൾ സൊസൈറ്റിയുടെ മലയാളം ബൈബിളിൽ ഉള്ള വാക്യം, *തമ്മിൽ ഇണക്കിയ നഗരമായി പണിതിരി ക്കുന്ന നഗരമായ യെറുശലേമേ....* എന്നാണ് (122: 3).



125. 42 ഏക്കർ വിസ്തൃതിയുണ്ടായിരുന്ന പഴയ ജറുസലേം നഗരത്തിനു ഒൻപതു ഗേറ്റുകൾ ഉണ്ടായിരുന്നു. അവയിൽ ഇവിടെ പ്രതിപാദിക്കുന്നവ യഥാക്രമം ജാഫാ ഗേറ്റ്, ലയൺസ് ഗേറ്റ്, സിയോൻ ഗേറ്റ്, ദമാസ്കസ് ഗേറ്റ് എന്നിവയാണ്.

126. യഹൂദന്മാരുടെ ഏക ദേവാലയമാണ് യറുശലേമിൽ ശലോമോൻ രാജാവ് (ബി.സി. 962-922) പണി കഴിപ്പിച്ച ദേവാലയം. ഇത് ഹേറോദേസ് രാജാവ് (ബി.സി. 37-04 ഏ.ഡി.) പുതുക്കിപ്പണിതു ഏ.ഡി. 70-ൽ റോമാ ചക്ര വർത്തി ടൈറ്റസ് യേറുശലേം ദേവാലയം തകർത്തു. ദേവാലയ മതിലിന്റെ ഒരു ചെറിയ ഭാഗം മാത്രം ശേഷിച്ചു. അതാണ് ഇന്ന് *വിലാപ മതിൽ* എന്നറിയപ്പെടുന്നത്.

127. അൽ അക്സ. ശലോമോന്റെ കൊട്ടാരം ഇരുന്ന സ്ഥലത്തുള്ള മുസ്ലീം ദേവാലയം. ഏ.ഡി. 709-715 കാലത്താണ് ഇത് ആദ്യം പണിതത്.

128. = ഉയിർപ്പ്. യേശുക്രിസ്തുവിന്റെ കബറിടവും മറ്റും സ്ഥിതി ചെയ്യുന്ന ദേവാ ലയം. പാശ്ചാത്യർ ഇതിനെ തിരുക്കബറിടദേവാലയം (Church of Holy Sepalchre) എന്നും പൗരസ്ത്യർ ഇതിനെ പുനരുത്ഥാന ദേവാലയമെന്നും (Church of the Resurrectim) വിളിക്കുന്നു. ഇരു കൂട്ടരും തമ്മിലുള്ള
ദേ വ ദ
ശാസ്ത്ര വ്യത്യാസമാണ് ഈ രണ്ടു പേരുകളുടേയും പിന്നിൽ.

129. ക്രൈസ്തവ സമൂഹത്തിന് ഏറ്റവും ആരാധ്യമായ ഈ ദേവാലയത്തിന്റെ കൈവശാവകാശത്തിനായി നൂറ്റാണ്ടുകളോളം പിടിവലി നടന്നിരുന്നു. അവ സാനം 1757-ൽ തുർക്കി സുൽത്താൻ ഉണ്ടാക്കിയ ഉടമ്പടി പ്രകാരമാണ് ഇന്ന് ഈ പള്ളിയുടെ കൈവശാവകാശം. *സ്റ്റാറ്റസ്കോ (Status Quo)* എന്നാണ് ഈ ഉടമ്പടി അറിയപ്പെടുന്നത്. ഈ ഉടമ്പടിയിൽ അതൃപ്ത രായ റോമൻ കത്തോലിക്കർ ഇതു മാറ്റാനുള്ള ശ്രമം ഇന്നും തുടരുകയാണ്.

130. = തലയോടിടം. ഈ പേരുള്ള കുന്നിലാണ് യേശുക്രിസ്തുവിനെ ക്രൂശി ച്ചത്.

131. ഏ.ഡി. 313 -ൽ റോമാ ചക്രവർത്തിയായ കോൺസ്റ്റന്റയിൻ ക്രിസ്തുമതം റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമാക്കിയതിനെ തുടർന്ന് മാതാ വായ ഹെലനി രാജ്ഞിയെ യേശുക്രിസ്തുവിന്റെ കുരിശു കണ്ടെടുക്കു വാൻ യറുശലേമിലേക്ക് നിയോഗിച്ചു. ഏ.ഡി. 320 -ൽ അവർ ഇതു കണ്ടെ ടുത്തു എന്നാണ് പാരമ്പര്യം.

132. ഏ.ഡി. 638-ൽ യറുശലേം കീഴടക്കിയ ഖലീഫ ഒമാർ കബറിടപ്പള്ളിയിൽ പ്രവേശിച്ചില്ല. അദ്ദേഹം പള്ളിയുടെ താക്കോൽ സൂക്ഷിപ്പാനുള്ള അവ കാശം ഒരു മുസ്ലീം കുടുംബത്തിനു നൽകി. ഇന്നും അവർക്കാണ് ആ അവകാശം.

133. പ്രധാന പള്ളി ഗ്രീക്ക് ഓർത്തഡോക്സ് സഭയുടേതാണെങ്കിലും കൃന്താ പള്ളിയിലെ കബറിടം സ്ഥിതിചെയ്യുന്ന ഭാഗം എല്ലാ വിഭാഗങ്ങളുടേതു മാണ്.

134. വി. മത്തായി 28: 2-3.

135. അന്ത്യോഖ്യൻ സിറിയൻ ഓർത്തഡോക്സ് സഭയുടേത്.
136. മുൻകുറിപ്പ് 129 കാണുക. അവകാശ തർക്കങ്ങൾ ഇപ്പോഴും തുടരുന്നു.
137. ഇവർ രണ്ടുപേരും ചേർന്നാണ് യേശുക്രിസ്തുവിനെ കബറടക്കിയത്. (യോഹന്നാൻ 19: 38-42).
138. വി. മത്തായി 27:52.
139. മൽക്കിസദേക്ക് ശാലോം രാജാവും അത്യുന്നതനായ ദൈവത്തിന്റെ പുരോഹിതനുമായിരുന്നു. ശാലോം യെരുശലേം തന്നെയാണെന്ന് ചില ബൈബിൾ പണ്ഡിതർ.
140. = സുവിശേഷ കർത്താവ്.
141. വി. യോഹന്നാൻ 20:11-17.
142. വി. യോഹന്നാൻ 19:23.
143. റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന മാറോനൈറ്റ് സുറിയാനി സഭക്കാർ.
144. പൗരസ്ത്യ കൽദായ സുറിയാനി (പേർഷ്യൻ) സഭ.
145. ഉല്പത്തി 22:13.
146. ഗോൾഡൻ ഗേറ്റ് അഥവാ സ്വർണ്ണവാതിൽ. യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവ് ഈ ഗെയ്റ്റ് വഴിയാണെന്ന് പരമ്പരാഗത വിശ്വാസം. മ്ശിഹാ ഈ ഗേറ്റിൽക്കൂടി വന്ന് സാമ്രാജ്യം സ്ഥാപിച്ച് തങ്ങളുടെ നഷ്ടപ്രതാപം വീണ്ടെടുക്കുമെന്ന് യഹൂദർ വിശ്വസിക്കുന്നു. ഇത് ഇന്നും അടച്ചിട്ടിരിക്കുകയാണ്.
147. ഓശാന പ്രവേശനം (വി. മത്തായി 21: 1-11).
148. ഡോം ഓഫ് ദി റോക്ക്. ശലോമോന്റെ ദേവാലയം ഇരുന്ന സ്ഥലത്ത് ഏ.ഡി. 636 -ൽ ഒരു ചെറിയ മുസ്ലിം ദേവാലയം സ്ഥാപിച്ചു. ഏ.ഡി. 691-ൽ ഉമായിദ് ഖലീഫാ അബ്ദുൾ മാലിഖ് ഇബിൻ മാർവാൻ അതു പുതുക്കി പ്പണിതു. കുരിശു യുദ്ധകാലത്ത് ഇതൊരു ക്രിസ്ത്യൻ പള്ളിയായി. വീണ്ടും മുസ്ലീം ദേവാലയമായി.
149. ഗബ്രിയേൽ മാലാഖ.
150. ഇസ്ലാം മതത്തിന്റെ ഏറ്റവും പ്രധാന തീർത്ഥാടന കേന്ദ്രങ്ങളിലൊന്നാണിത്. മുഹമ്മദ് നബി സ്വർഗ്ഗത്തിലേക്ക് കയറുകയും ഇറങ്ങുകയും ചെയ്തത് ഇവിടെ നിന്നാണെന്നാണ് വിശ്വാസം.
151. = പ്രവാചകർ.
152. അൽ അക്സാ.
153. ഏ. ഡി 638-ൽ യെരുശലേം പിടിച്ചടക്കിയ ഖലീഫാ ഒമാർ *ഈസാ നിബിയോടുള്ള* ആദരവുമൂലം ക്യംന്താ പള്ളിയിൽ പ്രവേശിച്ചില്ല. പകരം പള്ളിയുടെ മുമ്പിൽ പരവതാനി വിരിച്ച് നമസ്കരിച്ചു. ഈ സ്ഥലത്താണ് ഇന്ന് ഒമാറിന്റെ പള്ളി സ്ഥിതിചെയ്യുന്നത്. താൻ പ്രവേശിച്ചാൽ പുറകെ മറ്റ് മുസ്ലീങ്ങളും അവിടെ പ്രവേശിക്കുമെന്നും അത് ക്രിസ്ത്യാനികളുടെ ഏറ്റവും വലിയ പുണ്യസ്ഥലം കലാപ ഭൂമിയാക്കി മാറ്റുമെന്നും അദ്ദേഹം ഭയപ്പെട്ടു.
154. മുസ്ലീം ഭരണത്തിൽ നിന്നും യെരുശലേമിനെയും വിശുദ്ധ സ്ഥലങ്ങളെയും മോചിപ്പിക്കുവാൻ യൂറോപ്യൻ രാജ്യങ്ങൾ നടത്തിയ യുദ്ധ പരമ്പരയാണ് കുരിശു യുദ്ധങ്ങൾ.



155. സദൃശ്യ വാക്യങ്ങൾ, ബൈബിളിലെ ഒരു ഗ്രന്ഥം, മഹാജ്ഞാനിയായിരുന്ന ശലോമോൻ എഴുതിയത്.
156. കയ്യാഫാ യിസ്രായേലിന്റെ മഹാപുരോഹിതനായിരുന്നു. യേശുക്രിസ്തുവിനെ വധിക്കാനുള്ള ഗൂഢാലോചനയിലെ ഒരു മുഖ്യഅംഗം.
157. യെറുശലേമിലെ അർമീനിയൻ പാട്രിയാർക്കേറ്റ് ഏ.ഡി 5-ാം ശതകത്തിൽ സ്ഥാപിച്ചു. അബ്രഹാം (638-669) ആണ് അറിയപ്പെടുന്ന ആദ്യ പാത്രിയർക്കീസ്.
158. പൊന്തിയോസ് പീലാത്തോസ്. യേശുക്രിസ്തുവിന് വധശിക്ഷ വിധിച്ച യെറുശലേമിലെ റോമാ ഗവർണർ.
159. വി. യോഹന്നാൻ 5:2.
160. നെപ്പോളിയൻ ബോണപ്പാർട്ട്(1769-1821), ഫ്രഞ്ച് ചക്രവർത്തി (1804-1814).
161. വി. ലൂക്കോസ് 16: 19-31.
162. യൊഹൊശാഫത്ത് = വിധിയുടെ താഴ്വര (യോവേൽ 3: 14). ഹിന്നോം താഴ്വര (യോശുവാ 15: 8).
163. കിദ്രോൻ തോട് യെറുശലേമിന്റെ കിഴക്കുഭാഗത്താണ്. വർഷകാലത്ത് മാത്രമേ ഇതിൽ വെള്ളമുള്ളു.
164. വി. യോഹന്നാൻ 9: 1-7.
165. അപ്പോ. പ്രവ. 7-ാം അദ്ധ്യായം കാണുക. ഇദ്ദേഹമാണ് ക്രിസ്തുസഭയിലെ ആദ്യ രക്തസാക്ഷി.
166. പിന്നീട് വി. പൗലൂസ് അപ്പോസ്തോലൻ.
167. വി. യൗസേഫ്. വി. കന്യകമറിയാമിന് വിവാഹനിശ്ചയം ചെയ്യപ്പെട്ടിരുന്ന വ്യക്തി.
168. സുറിയാനി സഭയുടെ പാരമ്പര്യത്തിൽ ബുധനാഴ്ച വി. ദൈവമാതാവിനെ പ്രത്യേകം അനുസ്മരിക്കുന്ന ദിവസമാണ്.
169. ഹോവാറോ ബുധനാഴ്ച. സുറിയാനിസഭയുടെ പാരമ്പര്യപ്രകാരം യേറുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പയായ വി. യാക്കോബ് ആദ്യമായി വി. കുർബാന അണച്ചത് ഈ ദിവസമാണ് (*നിരണം ഗ്രന്ഥവരി, സോഫിയാ ബുക്സ്, പുറം 132*).
170. വി. മത്തായി 26: 36-46.
171. *സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ* എന്നാരംഭിക്കുന്ന കർത്തൃ പ്രാർത്ഥന.
172. ഈ സ്ഥലം ഒലിവുമലയിലാണ്. ഇന്നും സംസ്കൃതം എന്ന പേരിൽ ഇംഗ്ലീഷ് അക്ഷരങ്ങളിൽ മലയാളം ഇവിടെ കാണാം.
173. ഈ പള്ളി 1888-ൽ റഷ്യൻ ചക്രവർത്തി അലക്സാണ്ടർ തന്റെ മാതാവിന്റെ സ്മരണയ്ക്കായി പണികഴിപ്പിച്ചതാണ്.
174. വി. മർക്കോസ് 16: 7.
175. വി. യോഹന്നാൻ 11-ാം അദ്ധ്യായം.
176. മുൻകുറിപ്പ് 175 കാണുക. ലാസറിന്റെ സഹോദരിമാരായിരുന്ന മാർത്തയും മറിയയും.
177. അബ്ശാലോം ദാവീദിന്റെ പുത്രനാണ്. പിതാവിനോട് എതിർത്തതിനെ തുടർന്ന് വധിക്കപ്പെട്ടു.
178. (= രക്തനിലം) യേശുക്രിസ്തുവിനെ ഒറ്റിക്കൊടുത്തതിനു ലഭിച്ച

പ്രതിഫലമായ 30 വെള്ളിക്കാശ് പള്ളിയിൽ വലിച്ചെറിഞ്ഞ് ക്രിസ്തുശിഷ്യനായിരുന്ന യൂദാ ആത്മഹത്യ ചെയ്തു. അത് രക്തത്തിന്റെ വിലയായിരുന്നതിനാൽ ഭണ്ഡാരത്തിലിടുന്നത് വിഹിതമല്ല എന്നു നിശ്ചയിച്ച പുരോഹിതർ, പുറജാതികൾക്ക് ശ്മശാനഭൂമിവാങ്ങാൻ ആ പണം വിനിയോഗിച്ചു. ആ സ്ഥലമാണ് പിന്നീട് *അക്കൽദാമ* എന്നറിയപ്പെട്ടത്.

179. = ജ്ഞാനികൾ. പൗരസ്ത്യദേശക്കാരായ മൂന്നു ജ്ഞാനികൾ യേശുക്രിസ്തുവിന്റെ ജനനസമയത്തുദിച്ച നക്ഷത്രം കണ്ട് അദ്ദേഹത്തെ വന്ദിപ്പാൻ എത്തിയിരുന്നു. ഇവരുടെ എണ്ണത്തെപ്പറ്റി ഏകാഭിപ്രായമില്ല.

180. ഗോത്രപിതാവായ യാക്കോബിന്റെ ഇഷ്ടഭാര്യ.

181. 1 ദിനവൃത്താന്തം 11: 17–19. ഇസ്രായേലിലെ രീതിയനുസരിച്ച് മുകൾഭാഗം ഇടുങ്ങിയ കിണറാണിത്. 'ചൂടിയ' എന്ന വാക്ക് 'ഇടുങ്ങിയ' എന്ന അർത്ഥത്തിലാണിവിടെ പ്രയോഗിച്ചിരിക്കുന്നത്. *ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ പിൽക്കാല പതിപ്പുകളിലൊന്നിൽ (1902 നു ശേഷം) ഈ വാക്ക് 'മൂടിയ' എന്നാക്കി മാറ്റിയിട്ടുള്ളത് ഇപ്പോഴും ആവർത്തിച്ചുകൊണ്ടിരിക്കുന്നു (*ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ (കറന്റ് ബുക്സ്, കോട്ടയം) 1996, 1999 പതിപ്പുകൾ കാണുക (1996 ലെ പതിപ്പ് പേജ് 76, 1999 ലെ പതിപ്പ് പേജ് 98).

182. യേശുക്രിസ്തുവിനെ കണ്ടെത്താനാവാത്തതിനാൽ രണ്ടു വയസ്സിൽ താഴെയുള്ള കുട്ടികളെയെല്ലാം വധിക്കാൻ ഹേറോദാവ് രാജാവ് ഉത്തരവിട്ടു. അപ്രകാരം വധിക്കപ്പെട്ട കുട്ടികൾ *പരിശുദ്ധ നിഷ്കളങ്കർ* (ഹോളി ഇന്നസെന്റ്സ്) എന്നാണറിയപ്പെടുന്നത്.

183. വി. മത്തായി 2:13.

184. ഏ. ഡി. 386-ൽ പണ്ഡിതനായ വി. ജറോം റോമിൽ നിന്ന് ഇവിടെ എത്തി. ഈ ഗുഹയിൽ പാർത്തുകൊണ്ടാണ് ബൈബിളിന്റെ പ്രശസ്തമായ *വുൾഗെറ്റ്* എന്ന ലത്തീൻ പരിഭാഷ നടത്തിയത്. അദ്ദേഹത്തിനെയാണ് യൂസേബിയോസ് എന്ന പേരിൽ പ്രതിപാദിക്കുന്നത്.

185. = വാഴ്വ്. ഇവിടെ നേർച്ച ഭക്ഷണം എന്നർത്ഥം.

186. 1 ശമുവേൽ 17-ാം അദ്ധ്യായം.

187. വി. ലൂക്കോസ് 2: 12–13.

188. പഴയ കുടുംബക്കാർ.

189. രണ്ടു സഹസ്രാബ്ദത്തിലെ പ്രവാസത്തിനുശേഷം 18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദം മുതൽ ലോകമെങ്ങും ചിതറിക്കിടന്നിരുന്ന യഹൂദർ യേറുശലേമിലേക്ക് മടങ്ങാൻ ആരംഭിച്ചിരുന്നു. തുടർന്ന് 1897-ലാണ് സീയോണിസ്റ്റ് പ്രസ്ഥാനം ആരംഭിച്ചത്.

190. 1895 ഏപ്രിൽ 7.

191. = കഷ്ടാനുഭ ആഴ്ച. ഓശാന ഞായർ മുതൽ ദുഃഖശനിയാഴ്ചവരെയുള്ള വാരം.

192. പെസഹാ (Passover) യഹൂദന്മാരുടെ പെരുനാളാണ്. തന്റെ മരണത്തിനു തൊട്ടുമുമ്പുള്ള പെസഹാ പെരുനാളിൽ യേശുക്രിസ്തു വി. കുർബ്ബാന സ്ഥാപിച്ചു എന്നതിനാൽ ക്രിസ്ത്യാനികൾക്ക് ഈ പെരുന്നാൾ അതിപ്രധാനമാണ്.

193. പെസഹാ പെരുനാളിൽ യേശുക്രിസ്തു ശിഷ്യന്മാരുടെ കാലുകൾ കഴുകിയതിനെ അനുസ്മരിക്കുന്ന ശുശ്രൂഷ.



194. രോഗശമനാർത്ഥം നടത്തുന്ന ശുശ്രൂഷ. ഇതിൽ സൈത്ത് പ്രത്യേക ക്രമപ്രകാരം വാഴ്ത്തി രോഗശാന്തിക്കായി പൂശുന്നു.

195. = ഒലിവെണ്ണ. ഇവിടെ കന്തീലാ ശുശ്രൂഷയിൽ വാഴ്ത്തിയ ഒലിവെണ്ണ.

196. = സ്ലീബാ വന്ദനവ്. *സുറിയാനിപദം*

197. ഒരു ദിവസത്തെ 60 നാഴികയായി കണക്കാക്കുന്ന പഴയരീതിയിലുള്ള സമയം. 3.00 PM. സുറിയാനി ക്രിസ്ത്യാനികൾക്ക് ഈ സമയത്ത് ഒരു യാമപ്രാർത്ഥനയുണ്ട്.

198. = ക്രമം. *സുറിയാനി പദം.*

199. *'ദൂതർ സേവിപ്പോനെ'* എന്ന സ്ലീബാ ആഘോഷം.

200. യേശുക്രിസ്തുവിന്റെ കബറടക്കസമയത്ത് അനുഷ്ഠിച്ച നടപടികളാണ് ദുഃഖവെള്ളിയാഴ്ച *സ്ലീബാ വന്ദനവിന്* അനുഷ്ഠിക്കുന്നത്. അരിമത്യാക്കാരൻ ജോസഫും നിക്കോദീമോസും കർത്താവിനെ സുഗന്ധവർഗം പൂശി കബറടക്കി (വി. യോഹ. 19: 32–42).

201. 3.00 P. M.

202. യേശുക്രിസ്തുവിന്റെ കബറിടത്തിൽ ഈസ്റ്റർ രാത്രിയിൽ തീ തനിയെ കത്തുമെന്നാണ് പാരമ്പര്യവിശ്വാസം. ഇതാണ് *പുത്തൻ തീ* എന്ന് അറിയപ്പെടുന്നത്. ഇവിടെ വിവരിക്കുന്ന ചടങ്ങുകൾ ഇന്നുമുണ്ട്.

203. യെറുശലേമിലെ ഗ്രീക്ക് പാത്രിയർക്കീസ് - Gerasimos II (1891 - 1897).

204. ബൈസന്റയിൻ, ഓറിയന്റൽ ഓർത്തഡോക്സ് ക്രിസ്ത്യാനികൾ

205. ഈ മൂന്നു സഭകളും തമ്മിൽ വി. കുർബാന ബന്ധം ഉള്ളവയാണ്.

206. കോർ-എപ്പിസ്കോപ്പാ സ്ഥാനം. മലങ്കരയിൽ വിവാഹിത പട്ടക്കാരന് ലഭിക്കാവുന്ന ഏറ്റവും ഉയർന്ന സ്ഥാനം. *കോറി* എന്ന് ചുരുക്കപ്പേര്.

207. അംബാസിഡർമാർ.

208. എത്യോപ്യൻ ഓർത്തഡോക്സ് സഭാംഗങ്ങൾ.

209. ഈജിപ്തിലെ അലക്സാൻഡ്രിയ.

210. മെത്രാൻ – ഗ്രന്ഥകർത്താവ്, റമ്പാൻ– കൊച്ചുപറമ്പിൽ പൗലോസ് റമ്പാൻ, കോറി– തോപ്പിൽ ലൂക്കോസ് കോർ-എപ്പിസ്കോപ്പ, കശ്ശീശാ– മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ, കരിങ്ങാട്ടിൽ സ്കറിയാ കത്തനാർ, പുത്തൻപുരയ്ക്കൽ ഗീവറുഗീസ് കത്തനാർ, ശെമ്മാശ്ശൻ –സ്ലീബാ ശെമ്മാശൻ, അത്മേനി – വാല്യക്കാരൻ ഫീലിപ്പോസ്.

211. ഇദ്ദേഹത്തിന് യേശുക്രിസ്തുവിനെ നേരിട്ടു കണ്ണുന്നതുവരെ മരിക്കില്ല എന്നു വരം ലഭിച്ചിരുന്നു എന്ന് ഐതിഹ്യം.

212. അപ്പോ. പ്രവ. 9:36.

213. യെമനിലെ തുറമുഖ പട്ടണമായ ഏഡൻ.

214. 19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ ഗോവ, മംഗലാപുരം, ബ്രഹ്മവാർ, ബ്രിട്ടീഷ് കൊച്ചി, തൃശ്നാപ്പള്ളി, ശ്രീലങ്ക എന്നിവിടങ്ങളിലെ അനേകായിരം റോമൻ കത്തോലിക്കർ സുറിയാനി സഭയിൽ ചേരുകയുണ്ടായി. അവരിൽപ്പെട്ട ഒരു പുരോഹിതനാണ് സോവാറീസ് പാദ്രി.

215. 1895 മെയ് 17.

216. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് (1833 – 1909).

217. ചെറായി.

218. വി. യോഹന്നാൻ 4: 7–29.

219. മുൻകുറിപ്പ് 218 കാണുക.

220. ഇത് മലങ്കരയിലെ മേല്പട്ടക്കാർ സാധാരണ കല്പനകളുടെയും പ്രസംഗങ്ങളുടെയും അവസാനം ജനത്തെ അനുഗ്രഹിക്കുന്ന വചനങ്ങളാണ്.

2

# മലയാള ഗദ്യത്തിൽ വിശുദ്ധിയുടെ സുഗന്ധം

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

മലയാള ഗദ്യത്തിന്റെ വികാസപരിണാമങ്ങൾക്ക് ശക്തമായ ആരംഭം കുറിച്ചത് 19 -ാം നൂറ്റാണ്ടിലാണ്. മലയാള ഗദ്യത്തിന്റെ ആദ്യരൂപങ്ങൾ കാണുന്നത് കുലശേഖര രാജാക്കന്മാരുടെ (875 – 1225) അധികാരപത്രങ്ങൾ, ശിലാലിഖിതങ്ങൾ, ശാസനങ്ങൾ എന്നിവയിലാണ്. പ്രാചീന ഗ്രന്ഥങ്ങളായ ഭാഷാ കൗടലീയം, ദൂതവാക്യം എന്നിവയിലും ആദ്യകാല മലയാള ഗദ്യത്തിന്റെ വളർച്ച കാണുന്നു. മണിപ്രവാളം, നമ്പ്യാർ, തമിഴ് കൃതികൾ എന്നിവയിലൂടെയും ഗദ്യ പദ്യ സമ്മിശ്രമായ ഭാഷയിലൂടെയുമാണ് മലയാള ഗദ്യത്തിന്റെ വികാസപരിണാമങ്ങൾ നടന്നത്.

## മിഷനറി മലയാളത്തിന്റെ വരവ്

വാമൊഴി ഭാഷയ്ക്ക് ഗദ്യരൂപം പ്രബലമാകുന്നത് പാശ്ചാത്യ മിഷനറിമാരുടെ കാലഘട്ടം മുതലാണ്. അതിനു മുമ്പുള്ള ഗദ്യത്തിന് ജീവചൈതന്യം കുറവായിരുന്നു. ഹൈന്ദവ സ്വാധീനവും ദാർശനികതയും നിറഞ്ഞുനിന്ന മലയാളഗദ്യം സാധാരണ ജനങ്ങളിൽ നിന്നും അകന്നുനിന്നു. ഈ സാഹചര്യത്തിലാണ് മിഷനറി മലയാളത്തിന്റെ വരവ്. മിഷനറി മലയാളം സാധാരണക്കാരുടെ ഭാഷയായിരുന്നു. ആശയങ്ങൾ ലളിതമായി വിനിമയം ചെയ്യുവാൻ വ്യവഹാര ഭാഷയും നാടൻ പദപ്രയോഗങ്ങളും ഉപയോഗിച്ചു. ഇത് മലയാള ഗദ്യത്തിന് പുത്തൻ ചൈതന്യവും മഹത്ത്വവും പകർന്നു.

സാമൂഹികജീവിതത്തിന്റെ സമസ്ത മേഖലകളെയും സ്വാധീനിക്കുന്ന ശക്തമായ ഭാഷാഗദ്യത്തിന് ജന്മം നല്കുവാൻ മിഷനറിമാർക്ക് സാധിച്ചു. അതിനാൽ മിഷനറിമാരുടെ ഗദ്യം ആധുനിക മലയാള ഗദ്യത്തിന്റെ പ്രഥമ മാതൃകകളായി. തെക്കൻ തിരുവിതാംകൂറിൽ മൈലടി കേന്ദ്രമാക്കി 'ലണ്ടൻ മിഷൻ സൊസൈറ്റി'യും (1795 +), മദ്ധ്യകേരളത്തിൽ കോട്ടയം കേന്ദ്രമാക്കി 'ചർച്ച് മിഷൻ സൊസൈറ്റി'യും (1806 +), ഉത്തര കേരളത്തിൽ തലശ്ശേരി ഇല്ലിക്കുന്ന് കേന്ദ്രമാക്കി 'ബാസൽ മിഷനും' (1839 +) ആധുനിക മലയാള ഗദ്യവികസനത്തിന് വഴിയൊരുക്കി. നിഘണ്ടു, വ്യാകരണം, അച്ചടി, പത്രപ്രവർത്തനം, വിവർത്തനം, നിരൂപണം, നോവൽ, ശാസ്ത്രസാഹിത്യം, പ്രഭാഷണം എന്നീ മേഖലകളിൽ മിഷനറിമാർ ശ്രദ്ധിച്ചുതുടങ്ങിയതോടെ മലയാളത്തിൽ വ്യവസ്ഥാപിതമായ ഭാഷാഘടന ആവിർഭവിച്ചു.

മലയാളഗദ്യത്തിന്റെ വികസനത്തിൽ മിഷനറി മലയാളത്തിന്റെ പ്രാധാന്യം വ്യക്തമാക്കുന്ന അനവധി കൃതികൾ ഉണ്ട്. ഉദയംപേരൂർ സുന്നഹദോസിന്റെ (1599) കാനോനകൾ മുതൽ പരുമല മാർ ഗ്രിഗോറിയോസിന്റെ *ഊർശ്ലേം യാത്രാ വിവരണം* (1895) വരെയുള്ള മൂന്നു നൂറ്റാണ്ടുകളാണ് മിഷനറി മലയാളത്തിന്റെ കാലം. മിഷനറി ഗദ്യത്തിന്റെ മഹത്തായ യുഗം അഥവാ സുവർണ്ണ കാലഘട്ടം



19-ാം നൂറ്റാണ്ടാണ്. ബൈബിൾ ആദ്യമായി മലയാളത്തിലേക്ക് വിവർത്തനം ചെയ്ത കായംകുളം ഫീലിപ്പോസ് റമ്പാൻ (1807) മുതൽ '*ഊർശ്ലേം യാത്രാ വിവരണം*' എഴുതിയ പരുമല ഗീവർഗീസ് മാർ ഗ്രിഗോറിയോസ് (1895) വരെയുള്ളവർ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്ത ഈ നൂറ്റാണ്ട് മലയാള ഗദ്യവികസനത്തിന് അഭൂതപൂർവ്വമായ പുരോഗതി ഉണ്ടാക്കി.

മലയാള ഗദ്യ സാഹിത്യത്തിന്റെ വികാസ പരിണാമങ്ങൾക്ക് പാശ്ചാത്യ മിഷണറിമാർ മാത്രമാണ് പ്രചോദകർ എന്ന നിലപാടാണ് ഭൂരിപക്ഷം സാഹിത്യ ചരിത്രകാരന്മാരും സ്വീകരിച്ചിട്ടുള്ളത്. എന്നാൽ മിഷണറി സ്വാധീനമില്ലാത്ത ഒരു മലയാള ഗദ്യസാഹിത്യ സരണി പത്തൊമ്പതാം നൂറ്റാണ്ടിൽ കേരളത്തിൽ നിലനിന്നിരുന്നു. ഈ ഭാഷാരീതിയും അതിന്റെ പ്രയോക്താക്കളായ കേരളത്തിലെ പൂർവ്വിക ക്രൈസ്തവരായ നസ്രാണികളും ഭാഷാസാഹിത്യ ചരിത്രകാരന്മാരുടെ ദൃഷ്ടിയിലെത്തിയിട്ടില്ല. *മല്പാൻ മലയാളം* എന്നു പേരിട്ടു വിളിക്കാവുന്ന, സുറിയാനി സ്വാധീനമുള്ള, ഈ മലയാള ഗദ്യരീതിയുടെ ആദ്യകാല മാതൃകകൾ കായംകുളം ഫീലിപ്പോസ് റമ്പാന്റെ ( –1812) കൃതികളിലും, പരുമല മാർ ഗ്രിഗോറിയോസിന്റെ (1848 – 1902) രചനകളിലും ദർശിക്കാം.

മിഷനറിമാർ ബൈബിൾ മലയാളത്തിലേക്ക് വ്യവസ്ഥാപിതമായി വിവർത്തനം ചെയ്യുന്നതിനു മുമ്പെ കേരളത്തിലെ മല്പാൻ പാഠശാലകളിൽ (മല്പാൻ ഭവനങ്ങൾ) ബൈബിൾ വിവർത്തനങ്ങൾ ഭാഗികമായി നിലനിന്നിരുന്നു എന്നതിന് തെളിവാണ് *നിരണം ഗ്രന്ഥവരി*യിലെ (1708 – 1829) ബൈബിൾ ഉദ്ധരണികൾ. മല്പാൻ പാഠശാലകളിൽ നിലവിലിരുന്ന ഭാഗിക ബൈബിൾ വിവർത്തനങ്ങൾ മല്പാൻ മലയാളം (മല്പാൻ ഗദ്യം) എന്ന് അറിയപ്പെട്ടു. മല്പാന്മാരുടെ (ഗുരുക്കന്മാർ) അടുക്കൽ പഠനം നടത്തിയ ശിഷ്യന്മാർ ബൈബിൾ വിവർത്തനത്തിൽ കൂടി രൂപപ്പെടുത്തിയ ഗദ്യശൈലിയാണിത്.

## മലയാള ഗദ്യ മാതൃകകൾ

പരുമല മാർ ഗ്രിഗോറിയോസിന് മലയാള ഗദ്യ ചരിത്രത്തിൽ പ്രത്യേകം സ്ഥാനമുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ എഴുതിയ ഊർശ്ലേം യാത്രാ വിവരണം, നിരവധി ലേഖനങ്ങൾ, സ്വകാര്യ കത്തുകൾ, ഇടയലേഖനങ്ങൾ, ഉപന്യാസങ്ങൾ, പ്രഭാഷണങ്ങൾ എന്നിവ മലയാള ഗദ്യത്തെ പരിപോഷിപ്പിച്ചു. ഇവ വിവിധങ്ങളായ ഗദ്യ സാഹിത്യ രൂപങ്ങളാണ്. വിജ്ഞാനപരവും വേദശാസ്ത്രപരവുമായ കല്പനകളിൽ ഉപന്യാസത്തിന്റെ ലക്ഷണമാണുള്ളത്. മലയാള ഗദ്യശൈലിയിൽ പരുമല മാർ ഗ്രിഗോറിയോസിന്റെ രചനകൾക്ക് അസാധാരണമായ വിശുദ്ധിയുണ്ട്. ആ പവിത്രമായ രചനകളിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലെ മലയാള ഗദ്യത്തിന്റെ മാതൃകകൾ കണ്ടെത്താം. സ്വതന്ത്രവും ഉദാത്തവുമായ മലയാള ഗദ്യശൈലിയാണിതിൽ നിറഞ്ഞുനിൽക്കുന്നത്. പാശ്ചാത്യ വിദ്യാഭ്യാസം നേടാത്ത പരുമല മാർ ഗ്രിഗോറിയോസിന്റെ രചനകളുടെ ശൈലി സ്വതന്ത്രമായ മലയാള ഗദ്യരീതിയാണ്.

ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു ലഭിച്ച പ്രചാരം, മിഷനറിമാരുടെ നിസ്തന്ദ്രമായ പ്രയത്നത്താൽ മലയാളഭാഷയ്ക്കു ലഭിച്ച വ്യാകരണം, നിഘണ്ടു, ഭാഷാശാസ്ത്രം, ബൈബിൾ വിവർത്തനങ്ങൾ, നോവൽ, പത്രപ്രവർത്തനം തുടങ്ങിയവ മലയാള സാഹിത്യത്തിൽ വളർന്നു വന്ന കാലഘട്ടത്തിലാണ് പരുമല മാർ ഗ്രിഗോറിയോസിന്റെ 'രചനകൾ' ഉണ്ടാകുന്നത്.

*ഊർശ്ലേം യാത്രാ വിവരണം* എഴുതുമ്പോൾ മലയാളഗദ്യം പൂർണ്ണവികാസത്തിലേക്ക് ഉയരുന്നതേയുള്ളു. സംസ്കൃതത്തിന്റെയും ഇംഗ്ലീഷിന്റെയും സ്വാധീനവും മലയാള തനിമയ്ക്കായുള്ള അന്വേഷണവും ഒരുപോലെ നിലനിന്ന കാലഘട്ടമായിരുന്നു അത്. അതിനാൽ രചനകളിൽ വിവിധ ഭാഷകളുടെ സ്വാധീനം പരോക്ഷമായിട്ടുണ്ട്. അത് വിലക്ഷണമായി കരുതുവാൻ കഴിയുകയില്ല.

തമിഴ്, സംസ്കൃത ഭാഷാ ബന്ധത്തിന്റെ ആഴമായ സ്വാധീനം *ഊർശ്ലേം യാത്രാ വിവരണ*ത്തിലോ പരുമല തിരുമേനിയുടെ മറ്റ് രചനകളിലോ ഇല്ല. സുറിയാനി പദങ്ങൾ രചനകളിൽ അവിടവിടെ കാണുന്നുണ്ട്. അവ ആ കാലഘട്ടത്തിൽ പ്രചരിച്ചിരുന്ന പദസമൂഹങ്ങളാണ്. ബൈബിൾ സംസ്കാരം മലയാളത്തിൽ എത്തിയത് സുറിയാനി, ഇംഗ്ലീഷ് പാരമ്പര്യങ്ങൾ വഴിയാണ്. ആരാധനയുമായുള്ള ബന്ധത്തിലാണ് സുറിയാനി മലയാളസാഹിത്യത്തിൽ ശക്തിപ്പെട്ടത്. എന്നാൽ മിഷനറിമാരുടെ സ്വാധീനത്തിൽ ഇംഗ്ലീഷ്, കേരളത്തിൽ വളർന്നു വികസിച്ചു. അതിനാൽ ക്രൈസ്തവരുടെ ആദ്യകാല കൃതികളിൽ സുറിയാനി, ഇംഗ്ലീഷ് പദങ്ങളുടെ സ്വാധീനം കാണാം.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മലയാളത്തിൽ വളർന്നു വികസിച്ച സംസ്കൃത പദ സമൃദ്ധവും മലയാള പദ സമൃദ്ധവുമായ രണ്ട് ഭാഷാശക്തികളെ സമന്വയിപ്പിക്കുന്നത് പത്ര സാഹിത്യത്തിന്റെ സാന്നിധ്യമാണ്.

പരുമല മാർ ഗ്രിഗോറിയോസിന്റെ ഗദ്യരചനകൾ ആരംഭിക്കുമ്പോൾ പച്ചമലയാള പ്രസ്ഥാനവും മലയാള പത്രപ്രവർത്തന ശൈലികളും വളർച്ച പ്രാപിച്ചു. പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാ വിവരണ*ത്തിലുള്ളത് വ്യവഹാര ഭാഷയുടെയും പത്രഭാഷയുടെയും സമന്വിതരൂപമാണ്. ഇത് കേരളത്തിന്റെ മദ്ധ്യോത്തര ഭാഗങ്ങളിൽ പ്രചാരം നേടിയ ലളിത ഭാഷാ രീതിയുടെ ഗദ്യമാതൃകയാണ്.

ഒരു പത്രഭാഷയുടെ ശൈലിയിൽ സൂയസ് കനാലിനെപ്പറ്റി പരുമല തിരുമേനി *ഊർശ്ലേം യാത്രാ വിവരണ*ത്തിൽ ആകർഷകമായി അവതരിപ്പിക്കുന്നു: 'തോട്ടിന്റെ ഇരുകരയും നോട്ടംഎത്താത്തവണ്ണം വിരിപ്പുനിലംപോലെയുള്ള വിളവില്ലാത്ത മണൽഭൂമിയാകുന്നു. പടിഞ്ഞാറുവശത്തു ദൂരെ ചില ഗ്രാമങ്ങളും വൃക്ഷങ്ങളുംഉണ്ടു. തോട്ടരികിൽ ചിലകുടിലുകളും സ്റ്റേഷ്യനുകളും മാത്രം അവിടവിടെ ഉണ്ടു. തോട്ടിൽ അങ്ങുമിങ്ങും ചിലബൊയികളും (പൊങ്ങുതടികൾ) വിളക്കുമരങ്ങളും സ്ഥാപിച്ചിട്ടുണ്ടു' (പേജ് 22).

യാത്രയിലെ ദൃശ്യങ്ങൾ ഒരു പത്രപ്രവർത്തകന്റെ സൂക്ഷ്മതയോടെ പരുമല തിരുമേനി ജീവഭാഷയാക്കി തീർക്കുന്നു. ഇത്രയും സുന്ദരമായ ശൈലി അക്കാലത്തെ പല കൃതികളിലും കാണുന്നില്ല. ഇതിലെ വിവരണങ്ങൾ ഒരു അനുഭൂതിയാക്കിത്തീർക്കുവാൻ പരുമല തിരുമേനി ശ്രദ്ധിച്ചു.

## മലയാള ഗദ്യത്തിൽ വിശുദ്ധിയുടെ സുഗന്ധം

ഒരു നൂറ്റാണ്ടിന് മുമ്പ് കേരളത്തിൽ പ്രചരിച്ചിരുന്ന ലളിതമായ ഗ്രാമ്യവ്യവഹാര ഭാഷയാണ് പരുമല തിരുമേനിയുടേത്. അന്നത്തെ ഹൃദ്യവും സ്വീകാര്യവുമായ ഈ ഗദ്യ ശൈലിയിൽ സാഹിത്യത്തിന്റെ സൗന്ദര്യം പ്രതിഫലിക്കുന്നുണ്ട്. ആശയങ്ങൾ സംവേദിക്കുന്നതിന് ലളിതമായ ഭാഷ അനിവാര്യമാണെന്ന് പരുമല തിരുമേനി മനസ്സിലാക്കി. ആശയങ്ങൾ ഹൃദ്യമായി ക്രമീകരിക്കുന്നതിനും വസ്തുതകൾ സൂക്ഷ്മതയോടെ അപഗ്രഥിച്ച് ലളിത വാക്യങ്ങളിൽ ക്രമീകരിക്കുന്നതിനും കഴിഞ്ഞു.



ഗദ്യത്തിന്റെ രൂപശില്പത്തിന് മലയാളത്തിന്റെ പ്രാധാന്യത്തോട് പരുമല തിരുമേനിക്ക് വളരെ ആഭിമുഖ്യം ഉണ്ടായിരുന്നു. അതിനാൽ പരുമല മാർ ഗ്രിഗോറിയോസിന്റെ ഗദ്യശൈലിയിൽ സുറിയാനി, സംസ്കൃതപദങ്ങൾ കഴിയുന്നത്ര തിരസ്ക്കരിച്ചിട്ടുണ്ട്. തെളിച്ചവും ലാളിത്യവുമുള്ള മലയാള പദാവലികൾ സ്വാംശീകരിച്ചുള്ള ഗദ്യരചനാ ശാസ്ത്രമാണ് പരുമല മാർ ഗ്രിഗോറിയോസ് ആവിഷ്ക്കരിച്ചിരിക്കുന്നത്.

## മലയാള സാഹിത്യത്തിലെ വിശുദ്ധൻ

മലയാള സാഹിത്യ ചരിത്രത്തിൽ അനവധി ക്രിസ്തീയ വൈദികരുടെ സേവനങ്ങൾ സ്മരിക്കുന്നുണ്ട്. മലയാള സാഹിത്യത്തിലെ വിശുദ്ധനായ എഴുത്തുകാരനും, സാമൂഹ്യ പരിഷ്കർത്താവുമായ പരുമല തിരുമേനിക്ക് ഗദ്യസാഹിത്യത്തിലും, സാംസ്കാരിക ചരിത്രത്തിലും വലിയ സ്ഥാനമുണ്ട്. മലയാള സാഹിത്യത്തിൽ സ്ഥാനം ലഭിച്ച ക്രിസ്തീയ വൈദികരായ ചാവറ കുര്യാക്കോസ് അച്ചൻ (1805 – 1871), ആർച്ചുഡീക്കൻ ഉമ്മൻ (1830 – 1904), ആർച്ചുഡീക്കൻ കോശി (1825 – 1899), റവ. ജോർജ്ജ് മാത്തൻ (1819 – 1870), നിധിയിരിക്കൽ മാണിക്കത്തനാർ (1842 – 1902), സ്തന്നി സ്ലാവോസ് കത്തനാർ (1836 – 1909) എന്നിവരുടെ കൂട്ടത്തിൽ ചിരപ്രതിഷ്ഠ നേടേണ്ട വ്യക്തിത്വവും പ്രതിഭയും പരുമല മാർ ഗ്രിഗോറിയോസിനും ഉണ്ട് (1848 – 1902).

കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള രചിച്ച 'എബ്രായക്കുട്ടി' നാടകം (1892), ഒ. ചന്തുമേനോന്റെ നോവൽ 'ഇന്ദുലേഖ' (1891), ജോസ് മൂളിയിൽ എഴുതിയ നോവൽ 'സുകുമാരി' (1897), കട്ടക്കയത്തിൽ ചെറിയാൻ മാപ്പിളയുടെ 'യൂദ ജീവേശ്വരി' (1893), ഒലിവേർ വിജയം (1895), ആദ്യത്തെ നാടകമായ ഉമ്മൻ ഫീലിപ്പോസിന്റെ 'ആൾമാറാട്ടം' (1886), മലയാളത്തിലെ ആദ്യ സാഹിത്യ ചരിത്രമായ പി. ഗോവിന്ദപിള്ളയുടെ *മലയാള ഭാഷാചരിത്രം* (1881)[27], ആദ്യനോവലായ പുല്ലേലികുഞ്ചു (1882), ടി. എം. അപ്പു നെടുങ്ങാടിയുടെ 'കുന്ദലത' (1887), സി. വി. രാമൻപിള്ളയുടെ 'മാർത്താണ്ഡവർമ്മ (1891), രാമൻകുട്ടി മേനോന്റെ പരിഹാസ നോവലായ 'പറങ്ങോടി പരിണയം' (1892), കേരള നസ്രാണികളുടെ സാമൂഹിക ആചാരങ്ങളെ ചിത്രീകരിക്കുന്ന ആദ്യ നോവലായ കൊച്ചുതൊമ്മൻ അപ്പോത്തിക്കരിയുടെ '*പരിഷ്ക്കാരപാതി*' (1891). മലയാളത്തിലെ ആദ്യത്തെ ചരിത്രപുസ്തകം അയ്മനം പി. ജോണിന്റെ (1825 – 1893), 'ഇന്ത്യാ ചരിത്രം' (1860) എന്നിവ പരുമല മാർ ഗ്രിഗോറിയോസിന്റെ '*ഊർശ്ലേം യാത്രാ വിവരണ*'ത്തിന്റെ (1895) കാലഘട്ടത്തിലുള്ള പ്രധാന ഗ്രന്ഥങ്ങളാണ്. ആ കാലഘട്ടത്തിൽ വളരെ കുറച്ചു കൃതികളേ മലയാളത്തിൽ ഉണ്ടായിട്ടുള്ളു.

പരുമല മാർ ഗ്രിഗോറിയോസിന് മലയാള സാഹിത്യ ചരിത്രത്തിൽ സ്ഥാനം ലഭിക്കാൻ '*ഊർശ്ലേം യാത്രാ വിവരണവും*' 'ഭക്തവചനം' എന്ന പ്രഭാഷണകൃതിയും മാത്രം മതി. എന്നാൽ അദ്ദേഹം എത്രയോ ലഘുലേഖനങ്ങളും, ഉപന്യാസങ്ങളും എഴുതിയിരിക്കുന്നു. പലതും ഇനിയും കണ്ടെത്തിയിട്ടില്ല. മലയാള ഗദ്യസാഹിത്യത്തിൽ പരുമല തിരുമേനിയുടെ സ്ഥാനം സമുന്നതമാണ്. മലയാള ഗദ്യത്തിന്റെ ആദ്യകാല മാതൃകകൾ അന്വേഷിക്കുമ്പോൾ '*ഊർശ്ലേം യാത്രാ വിവരണ*വും' പ്രത്യേകം സ്ഥാനം അർഹിക്കുന്നു.

മലയാള സാഹിത്യത്തിൽ നിറഞ്ഞു നിൽക്കുന്ന ഒ. ചന്തുമേനോന്റെയും (1847–1889) കേരളവർമ്മ വലിയ കോയിതമ്പുരാന്റെയും (1845–1914), സമകാലികനാണ് പരുമല തിരുമേനി (1848–1902). ആ കാലഘട്ടത്തിലെ പ്രഗൽഭരായ

എഴുത്തുകാരിൽ കാണുന്ന സവിശേഷമായ ശൈലീ പ്രയോഗങ്ങൾ ഊർശ്ലേം യാത്രാവിവരണത്തിലുമുണ്ട്. പരുമല തിരുമേനിയുടെ സവിശേഷമായ പ്രയോഗങ്ങൾ, ശൈലികൾ, പദാവലികൾ എന്നിവ പ്രത്യേകം പഠനം അർഹിക്കുന്നു.

## II

മലയാള ഗദ്യസാഹിത്യത്തിലെ നൂതന പ്രസ്ഥാനങ്ങളിൽ ഏറ്റവും പഴക്കമുള്ളതാണ് സഞ്ചാരസാഹിത്യം. സാഹസികതയും അന്വേഷണ വ്യഗ്രതയും സമന്വയിക്കുമ്പോൾ സഞ്ചാരം ഒരു കലയായിത്തീരും. യാത്രയിലെ അന്വേഷണങ്ങളും അനുഭവങ്ങളും ആത്മനിഷ്ഠമായ സൗന്ദര്യശില്പമാക്കി രേഖപ്പെടുത്തുന്നതാണ് സഞ്ചാരസാഹിത്യം.

### സഞ്ചാരസാഹിത്യം മലയാളത്തിൽ

മലയാള സാഹിത്യത്തിൽ സഞ്ചാരസാഹിത്യം ആരംഭിക്കുന്നത് 1785-ലാണ്. മലയാളത്തിൽ ആദ്യം എഴുതിയ യാത്രാവിവരണം 1778-1786 കാലത്ത് പാറേമാക്കൽ തോമ്മാ കത്തനാർ (1736-1799) നടത്തിയ റോമായാത്രയെക്കുറിച്ചുള്ള *വർത്തമാനപുസ്തക*മാണ്. *വർത്തമാനപുസ്തകം* എഴുതിയത് 13 വർഷം കൊണ്ടാണ്. 1773 മുതൽ 1785 വരെയുള്ള കാലഘട്ടത്തെ മത-സാമൂഹ്യ ചരിത്രങ്ങളുടെ പശ്ചാത്തലമാണ് *വർത്തമാനപുസ്തക*ത്തിൽ വിവരിക്കുന്നത് (*വർത്തമാനപുസ്തകം* ആദ്യമായി അച്ചടിക്കുന്നത് 1936 ൽ മാത്രമാണ്). ഇതിൽ സഞ്ചാരസാഹിത്യത്തിന്റെ സൗന്ദര്യം വളരെ കുറവാണ്. ഇത് ഭാഷാപരമായും ചരിത്രപരമായും പ്രാധാന്യം അർഹിക്കുന്നു. *വർത്തമാനപുസ്തക*ത്തിനു ശേഷം മലയാളത്തിൽ ഉണ്ടായ സഞ്ചാരസാഹിത്യകൃതികളിൽ തീർത്ഥയാത്രാവിവരണങ്ങളാണ് പ്രാധാന്യം അർഹിക്കുന്നത്.

മലയാളത്തിലെ ആദ്യകാല സഞ്ചാരവിവരണങ്ങൾ അധികവും തീർത്ഥയാത്രകളെക്കുറിച്ചാണ്. യേശുവിന്റെ ജനനവും പ്രവർത്തനവും കൊണ്ട് ധന്യമായ ഊർശ്ലേമിലേയ്ക്ക് നടത്തിയ നിരവധി യാത്രാവിവരണങ്ങളുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ അന്ത്യം വരെ ചെറുതും വലുതുമായ 40 ൽ പരം ഊർശ്ലേം യാത്രാവിവരണങ്ങൾ മലയാള സാഹിത്യത്തിൽ ലഭ്യമായിട്ടുണ്ട്.

### ഊർശ്ലേം യാത്രാ വിവരണം

പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമന്റെ (1833-1909) *ഓർശ്ലേം യാത്ര* (*ഒരു പരദേശ യാത്രയുടെ കഥ* - 1865), പോർച്ചുഗൽ സ്വദേശിയായ യോഹന്നാൻ സന്യാസിയുടെ വിവർത്തന കൃതിയായ *ഓർശ്ലേം തിരുയാത്ര* (1880), പരുമല മാർ ഗ്രിഗോറിയോസിന്റെ *ഊർശ്ലേം യാത്രാവിവരണം* (1895) എന്നിവയാണ് ആദ്യകാല ഊർശ്ലേം യാത്രാവിവരണങ്ങൾ എന്നാണ് വിവിധ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ യേറുശലേമിലേക്കല്ല അമീദിലേക്കാണ് (ഡയർ ബക്കർ) സഞ്ചാരം നടത്തിയത്. ആ യാത്രയുടെ സ്മരണകൾ എം. പി. വർക്കി എഴുതിയ മെത്രാപ്പോലീത്തായുടെ ജീവചരിത്രത്തിലാണ് ചേർത്തിരിക്കുന്നത്.

തിരുവല്ലായ്ക്കു സമീപമുള്ള പരുമലയിൽ നിന്നും ഗീവർഗീസ് മാർ ഗ്രിഗോറിയോസിന്റെ നേതൃത്വത്തിൽ ഒരു തീർത്ഥയാത്രാ സംഘം വിശുദ്ധ നഗരമായ



ഊർശ്ലേമിലേക്ക് 1895 ജനുവരി 28 ന് തിങ്കളാഴ്ച പുറപ്പെട്ട് മെയ് 13 -ന് ബോംബെയിൽ തിരിച്ചെത്തിയതു വരെയുള്ള യാത്രയുടെ അനുഭവങ്ങളും വിവരണങ്ങളും ലളിതസുന്ദരമായ ഭാഷയിൽ '*ഊർശ്ലേം യാത്രാ വിവരണ*'ത്തിൽ അവതരിപ്പിക്കുന്നു.

ഊർശ്ലേം യാത്ര കഴിഞ്ഞ് ജൂണിൽ തിരിച്ചെത്തിയ ഉടൻ തന്നെ പരുമല മാർ ഗ്രിഗോറിയോസ് *ഊർശ്ലേം യാത്രാ വിവരണം* എഴുതിത്തീർത്തു. ഏതാണ്ട് ഒരു മാസം കൊണ്ട് ഇതിന്റെ രചന പൂർത്തിയാക്കി. 1895 ജൂലൈ ലക്കം *ഇടവക പത്രിക*യിൽ ഊർശ്ലേം യാത്രാ വിവരണം പ്രസിദ്ധീകരിക്കുന്നതിനെക്കുറിച്ച് പരസ്യം ചെയ്തിട്ടുണ്ട്. തുടർന്ന് രണ്ട് മാസത്തിനുള്ളിൽ പ്രിന്റു ചെയ്ത 1000 കോപ്പികൾ തീർന്നു.

1895 നവംബറിൽ തന്നെ *ഊർശ്ലേം യാത്രാ വിവരണ*ത്തിന്റെ രണ്ടാം പതിപ്പ് അച്ചടിച്ചു. 19-ാം നൂറ്റാണ്ടിലെ മലയാള സാഹിത്യചരിത്രത്തിലെ ആദ്യസംഭവമാണ് ഒരു ഗ്രന്ഥത്തിന് രണ്ട് പതിപ്പുകൾ ഉണ്ടാകുന്നത്. അതും ഒരു സാഹിത്യഗ്രന്ഥത്തിന്. അനുഗ്രഹീത പ്രഭാഷകൻ, മെത്രാപ്പോലീത്താ, സാമൂഹ്യപരിഷ്കർത്താവ് എന്നീ നിലകളിൽ തിളക്കമാർന്ന വ്യക്തിത്വം പരുമല മാർ ഗ്രിഗോറിയോസിനു ഉണ്ടായിരുന്നതിനാൽ *ഊർശ്ലേം യാത്രാ വിവരണം* വളരെ ശ്രദ്ധിക്കപ്പെട്ടു.

*ഊർശ്ലേം യാത്രാവിവരണം* മലയാളസാഹിത്യത്തിൽ ലഭ്യമായിട്ട് 107 വർഷങ്ങൾ കഴിയുന്നെങ്കിലും ഈ കൃതിയുടെ സാഹിത്യമൂല്യം വിശകലനം ചെയ്തിട്ടില്ല. പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാ വിവരണ*ത്തെപ്പറ്റി സമഗ്രമായ പഠനം ഇതുവരെ സാഹിത്യചരിത്രത്തിൽ ഉണ്ടായിട്ടില്ല.

ഒരു ലക്ഷണയുക്ത സഞ്ചാര കൃതിക്ക് ഉണ്ടായിരിക്കേണ്ട സർവ്വ സവിശേഷതകളും *ഊർശ്ലേം യാത്രാ വിവരണ*ത്തിനുണ്ട്. ഇതിലെ പ്രതിപാദനരീതിയുടെ പ്രത്യേകതകൾ ശ്രദ്ധേയമത്രെ.

### 1. ആത്മാംശം നിറഞ്ഞ അവതരണ ശൈലി

പരുമല മാർ ഗ്രിഗോറിയോസിന്റെ യാത്രാവിവരണത്തിലെ അവതരണ ശൈലിയിൽ ആത്മാംശം നിറഞ്ഞിട്ടുണ്ട്. യാത്രകളും അനുഭവങ്ങളും ഒരുമിച്ച് കോർത്തിണക്കി വൈകാരികത നിറഞ്ഞ വിവരണങ്ങൾ സൃഷ്ടിക്കുന്നു. ഊർശ്ലേമിൽ യേശുവിന്റെ കബറിൽ മുട്ടുകുത്തിയപ്പോൾ ഉണ്ടായ ഭാവതീവ്രത വിവരിക്കുന്ന രീതി ശ്രദ്ധിക്കൂ:

'കർത്താവിൻെറ ശുദ്ധ കബറിൻ മുമ്പാകെ ഞങ്ങൾ മുട്ടുകുത്തി പ്രാർത്ഥിച്ചപ്പൊൾ ഞങ്ങൾ ഓരൊരുത്തരിൽ ഉണ്ടായ മനസ്സിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയിസ്സിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത തീഷ്ണതയിൽ ആയിരുന്നു. ഹാ! അപ്പൊൾ ഞങ്ങളുടെ മനസ്സു ദൈവത്തൊടു ഒട്ടിചേർന്നതുപോലെ തോന്നി. കർത്താവിൻെറ കുരിശുമരണവും കഷ്ടാനുഭവും തൻെറ പരമവേദനകളും ഞങ്ങൾ കണ്ണുകൊണ്ടു കണ്ടതുപൊലെ തോന്നി' (പേജ് 55).

ദൈവത്തോടു ഒട്ടിച്ചേരുക, കണ്ണുകൊണ്ട് കണ്ടതുപോലെ തോന്നി എന്നിവ ആത്മാധിഷ്ഠിതമായ വിവരണങ്ങളാണ്. ഊർശ്ലേമിൽ കണ്ട കാഴ്ചകൾ അദ്ദേഹം ഒരു അനുഭവമാക്കിത്തീർത്തു. വർണ്ണനകളിലും വിവരണങ്ങളിലും അതി

ഭാവുകത്വം ഉണ്ടാകാതെ നൈസർഗ്ഗികമായ രീതിയാണ് പിൻതുടരുന്നത്.

## 2. അസാധാരണ അനുഭവങ്ങളുടെ ആകർഷകത്വം

സഞ്ചാരസാഹിത്യത്തിൽ അസാധാരണ അനുഭവങ്ങളുടെ അവതരണത്തിനുള്ള സാമർത്ഥ്യം ഉണ്ടാകണം. യാത്രയിൽ എല്ലാവരും കാണുന്നതിനേക്കാൾ സൂക്ഷ്മമായും ആത്മീയമായും വീക്ഷിച്ചെങ്കിലേ അസാധാരണ അനുഭവങ്ങൾ ഉൾക്കൊള്ളുവാൻ കഴിയൂ. അവ ആകർഷകമായ ഭാഷയിൽ അവതരിപ്പിക്കുമ്പോൾ സൗന്ദര്യം നിറയുന്നു. യാത്രാവിവരണങ്ങൾക്ക് ജീവൻ നൽകി സഞ്ചാരസാഹിത്യമാക്കിത്തീർക്കുന്നത് അവയിലെ സാഹിത്യ സൗന്ദര്യവും അസാധാരണദൃശ്യങ്ങളുടെ സൂക്ഷ്മ വിവരണങ്ങളുമാണ്.

യാത്രയിൽ കണ്ട കാഴ്ചകളും അപൂർവ്വ അനുഭവങ്ങളും തന്റെ സഭയിലെ അംഗങ്ങളും ഉൾക്കൊണ്ട് വിശുദ്ധ തീർത്ഥാടനത്തിൽ പങ്കാളികൾ ആകണം എന്ന് പരുമല തിരുമേനി ആഗ്രഹിച്ചിരുന്നു. ഓരോ ദേശത്തുമുള്ള ഇതിഹാസ - നാടോടിക്കഥകൾ സാന്ദർഭികമായി കോർത്തിണക്കുന്നതിൽ പരുമല മാർ ഗ്രിഗോറിയോസ് പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. ഒരു സംസ്കാരത്തേയും ജീവിതത്തേയും പകർത്തുമ്പോൾ നാടോടിക്കഥകൾക്ക് സഞ്ചാരസാഹിത്യത്തിൽ പ്രത്യേകം സ്ഥാനമാണുള്ളത്. ഊർശ്ലേം യാത്രാവിവരണത്തിൽ അസാധാരണമായ അനുഭവങ്ങളുടേയും കഥകളുടേയും ആകർഷകത്വം പ്രകാശം പരത്തുന്നു.

## 3. സഞ്ചാരാനുഭവങ്ങൾ ഹൃദ്യമായി സംവേദിക്കുന്നു

സഞ്ചാരസാഹിത്യത്തിന്റെ പ്രസന്നത യാത്രാനുഭവങ്ങളുടെ സംവേദനമാണ്. നൈസർഗ്ഗികമായ കാഴ്ചകളും വിവരണങ്ങളും ഉണ്ടാകുമ്പോൾ അത് കൂടുതൽ ഹൃദ്യമായിത്തീരുന്നു. *ഊർശ്ലേം യാത്രാ വിവരണ*ത്തിൽ അനുഭവങ്ങൾ പങ്കുവെയ്ക്കുമ്പോൾ പരുമല മാർ ഗ്രിഗോറിയോസ് വേദപുസ്തക വിവരണങ്ങളുടെ പശ്ചാത്തലം കൂടി വിശദീകരിക്കുവാൻ ബോധപൂർവ്വം ശ്രമിക്കുന്നുണ്ട്.

ബൈബിൾ സംഭവങ്ങളുടെ അനുസ്മരണം വായനക്കാരിൽ സൃഷ്ടിക്കുന്നതിനാൽ വായന കൂടുതൽ ആഴവും ധ്യാനാത്മകവും ആകുന്നു. പരുമല മാർ ഗ്രിഗോറിയോസിന്റെ *ഊർശ്ലേം യാത്രാ വിവരണ*ത്തിൽ സൂക്ഷ്മതയും കൃത്യതയും പുലർത്തുന്ന ധാരാളം സന്ദർഭങ്ങളുണ്ട്:

1. പട്ടണം മുഴുവൻ ബ്രഹ്മാണ്ഡമായ കെട്ടിടങ്ങളാൽ നിറഞ്ഞിരിക്കുന്നു (പേജ് 14). 2. ചില വൃക്ഷങ്ങൾ ഞങ്ങളുടെ നഗ്നത കണ്ണുകൾക്കു പുല്ലുകൾ എന്നപോലെ തോന്നി (പേജ് 20). 3. ഭൂമിക്കുകീഴെ ഒരുനില ഉൾപ്പെടെ ഒമ്പതുനിലയുള്ള ഒരു ഹൊററൽ ഇവിടെ കണ്ടു (പേജ് 22). 4. ഞങ്ങളുടെ യാത്രാസമയം വൃക്ഷങ്ങളുടെ ഫലകാലമല്ലായിരുന്നതിനാൽ മുന്തിരിതോട്ടങ്ങളുടെ ഭംഗി കാണ്മാൻ കഴിഞ്ഞില്ല (പേജ് 28). 5. ഈദയറായിൽ എല്ലാ നിലകളിലുംകൂടി നാല്പതുമുറികളോളം ഉണ്ടു (പേജ് 31). 6. കുരിശുനാട്ടിയ ദ്വാരം വെള്ളിഅടപ്പുകൊണ്ടു അടച്ചിരിക്കുന്നു (പേജ് 36). 7. ഞങ്ങൾ അന്യൊന്യം ഓരൊ കൈ പിടിച്ചും മറെറ കൈ വള്ളത്തിൻെറ പടിമെൽ പിടിച്ചും ഒരുവിധം ഉറപ്പിച്ചിരുന്നന്നെ ഉള്ളു (പേജ് 52).

സഞ്ചാര അനുഭവങ്ങൾ ഹൃദ്യമായി സംവേദിക്കുമ്പോൾ കൃത്യതയും സൂക്ഷ്മതയും പാലിക്കപ്പെടണം. കണ്ട കാര്യങ്ങളിലെ അതിസൂക്ഷ്മത വിവരണങ്ങൾക്ക് തേജസ്സ് പകരുന്നു. പരുമല മാർ ഗ്രിഗോറിയോസ് ഒരു തീർത്ഥാടകൻ



മാത്രമല്ല കണ്ട കാര്യങ്ങൾ സൂക്ഷ്മതയോടെ വായനക്കാർക്ക് പകർത്തിക്കൊടുക്കുവാൻ ശ്രമിക്കുന്ന ചിത്രകാരൻ കൂടിയാണ്. കാഴ്ചകളുടെ ദൃശ്യാവിഷ്ക്കാരം വാക്കുകളിൽ ഒപ്പിയെടുക്കുന്നതിൽ പരുമല മാർ ഗ്രിഗോറിയോസിന്റെ കരവിരുത് അത്യാകർഷകമായി പ്രതിഫലിക്കുന്നു.

## 4. സംസ്കാരങ്ങളും ദേശീയതയും സമന്വയിക്കുന്നു

സന്ദർശിച്ച ജനവിഭാഗത്തിന്റെ സംസ്കാരം, ഭാഷ, ജീവിതരീതി, ആചാരങ്ങൾ, ദേശീയത തുടങ്ങിയവയുടെ വിശദാംശങ്ങൾ സഞ്ചാരസാഹിത്യത്തിൽ ആവശ്യമാണ്. 'ജനങ്ങളുടെ നാഡിമിടിപ്പും ഹൃദയസ്പന്ദനവുമാണ് ഒരു സഞ്ചാരസാഹിത്യ കൃതിയെ ആകർഷകമാക്കുന്നത്. ഓരോ നാട്ടിലും മനുഷ്യർ തങ്ങളുടെ ചരിത്രവും ഭാഗധേയവും പടുത്തുയർത്തുന്നതെങ്ങനെയെന്ന് ചിത്രീകരിക്കുവാൻ സഞ്ചാര സാഹിത്യത്തിന് കഴിയണം.'

*ഊർശ്ലേം യാത്രാ വിവരണ*ത്തിൽ വിവിധ രാജ്യങ്ങളിലെ ജനവിഭാഗങ്ങളെക്കുറിച്ചും സംസ്കാരങ്ങളെക്കുറിച്ചും വ്യക്തമായി പ്രതിപാദിക്കുന്നുണ്ട്. ബേത്ലഹേം വിവരിച്ചപ്പോൾ അവിടുത്തെ ജനവിഭാഗങ്ങളെക്കുറിച്ചും പറയുന്നു: 'ബെതലഹെം ഇപ്പൊൾ ക്രിസ്ത്യാനികളുടെ ഒരു പട്ടണമാകുന്നു. മുസൽമാന്മാർ അവിടെ ഇല്ലന്നുതന്നെ പറയാം. ക്രിസ്ത്യാനികളിൽ അധികവും യൌനായക്കാരാകുന്നു. അർമ്മനായക്കാരും ലത്തീൻകാരും അത്രത്തൊളുമില്ലെങ്കിലും ധാരാളം ഉണ്ടു. സുറിയാനിക്കാരും മുപ്പതൊ നാല്പതൊ ഉണ്ടു. അവർ കച്ചവടങ്ങൾക്കായി വന്നുതാമസിക്കുന്നവർ എന്നല്ലാതെ പൂർവകുടികൾ ആണന്നു തോന്നുന്നില്ല' (പേജ് 45).

ബേത്‌ലഹേമിലെ എല്ലാ വിഭാഗങ്ങളെക്കുറിച്ചും സാമാന്യമായ ഒരു നിരീക്ഷണമാണ് നടത്തുന്നത്. യഹൂദന്മാരിൽ ചിലർ ധനവാന്മാർ ഉണ്ടെങ്കിലും ഭിക്ഷക്കാരായ യഹൂദന്മാരും ഉണ്ടെന്ന് പരുമല മാർ ഗ്രിഗോറിയോസ് കണ്ടെത്തിയിട്ടുണ്ട്. വിശുദ്ധ നാട്ടിലേക്കുള്ള യാത്രയിൽ ഓരോ സ്ഥലത്തെക്കുറിച്ചും പറയുന്നു. 'കാഴ്ചയ്ക്കുഇത്രയും മനോഹരവും വലിപ്പവുമായ ഒരുപട്ടണം ഞങ്ങളുടെ യാത്രയിൽ എങ്ങും കണ്ടില്ല' (പേജ് 13) എന്ന് ബോംബെയെ ചിത്രീകരിക്കുന്നു. 'പൊർട്ടസായിഡിലെ' ജനങ്ങളെ 'വളരെഭക്തിയുള്ള ഒരുകൂട്ടം' (പേജ് 23) എന്നാണ് വിശേഷിപ്പിക്കുന്നത്. ഊർശ്ലേം യാത്രയിൽ യോപ്പാ മുതൽ തീൻനാരകം, ചെറുനാരകം, മുന്തിരി ഇവകളുടെ തോട്ടങ്ങൾ കണ്ടതായി പറയുന്നു. 'വിശുദ്ധ പട്ടണത്തോടു അടുക്കുന്തോറും പർവതങ്ങൾ കൂടിക്കൂടിവന്നു. അവ മിക്കവാറും കിഴുക്കാംതൂക്കവും കുമ്മായകല്ലുകളാൽ നിറഞ്ഞവയും ചിലതു പാഴുഭൂമികളും ആയിരുന്നു' (പേജ് 27-28).

വിവിധ രാജ്യങ്ങളുടെ സംസ്കാരവും ജീവിതരീതിയും പ്രകൃതി സൗന്ദര്യവും സ്ഥലങ്ങളുടെയും സ്ഥാപനങ്ങളുടെയും വിസ്തൃതിയും കൃത്യമായി വെളിപ്പെടുത്തുന്നു. സന്ദർശനവേളയിൽ അദ്ദേഹം ഡയറിയിൽ നോട്ടുകൾ കുറിച്ചെടുത്തു കാണും. അതിനാലാണ് ഇത്തരം വിവരണങ്ങൾ ഈ സഞ്ചാരകൃതിയിൽ ഉൾപ്പെടുത്തുവാൻ സാധിച്ചത്.

## 5. സാഹിത്യസൗന്ദര്യം നിറഞ്ഞ രചനാശില്പം

സഞ്ചാരാനുഭവങ്ങൾക്ക് ഭാവതീവ്രത പകരുന്നതിന് സാഹിത്യം ഉപകരിക്കുന്നു. വിരസമായ വിവരണങ്ങൾ ആസ്വാദ്യമാക്കുന്നതിനും സഞ്ചാര

മേഖലകളിലേക്ക് വായനക്കാരന്റെ ഭാവനയെ നയിക്കുന്നതിനും സാഹിത്യം സഹായിക്കുന്നു.

പരുമല മാർ ഗ്രിഗോറിയോസ് ഋഷിയും ക്രാന്തദർശിയും ആയിരുന്നു. 'ഋഷി യല്ലാത്തവൻ കവിയല്ല' എന്നു ഭാരതീയാചാര്യന്മാർ അനുശാസിക്കുന്നുണ്ട്. ആശ യങ്ങൾ സമർത്ഥമായി ആവിഷ്ക്കരിക്കുവാൻ കഴിയുന്ന കരുത്തുറ്റ ഭാഷാശൈ ലിയും വിശുദ്ധമായ ജീവിതവും പരുമല തിരുമേനിക്കുണ്ടായിരുന്നു. *ഊർശ്ലേം യാത്രാ വിവരണ*ത്തിൽ സാഹിത്യസൗന്ദര്യം നിറഞ്ഞ അനേക വാചകങ്ങൾ കോർത്തിണക്കിയിട്ടുണ്ട്: 'പർവതം പൊലയുള്ള തിരകൾ വള്ളത്തെ മെല്പൊ ട്ടുയർത്തി താഴൊട്ടു ഇടുമ്പൊൾ വള്ളം താണുപൊകുമെന്നും ഞങ്ങൾ തെറിച്ചു പൊകുമെന്നും തൊന്നിപ്പൊയി' (പേജ് 52).

മികവുറ്റ വാക്കുകളും ശൈലികളും ഊർശ്ലേം യാത്രാ വിവരണത്തിലുണ്ട്. മലയാള ഗദ്യസാഹിത്യത്തിന്റെ വികാസം പൂർണ്ണമാകാത്ത ഒരു കാലഘട്ടത്തി ലുപയോഗിച്ച പല ശൈലികളും ഘടനകളും ഇന്നും അത്യധികം ആകർഷ കമായിത്തീരുന്നു. തികച്ചും മലയാള പദങ്ങൾ തന്നെ വിവരണങ്ങളിൽ തേടിപി ടിച്ച് ഉപയോഗിക്കുന്നതിന് ശ്രദ്ധിച്ചിരുന്നു. സംസ്കൃതം, സുറിയാനി, ഇംഗ്ലീഷ് പദങ്ങൾ ഇതിലുണ്ടെങ്കിലും മലയാളത്തിന്റെ സുഗന്ധമാണ് പ്രഭ പരത്തുന്നത്.

## 6. സഞ്ചാര താൽപര്യം നിറഞ്ഞ വ്യക്തിത്വം

എഴുത്തുകാരന്റെ സമ്പൂർണ്ണമായ വ്യക്തിത്വം പ്രതിഫലിക്കുന്നത് ഉത്തമ സഞ്ചാരകൃതിയുടെ പ്രത്യേകതയാണ്. ബാഹ്യമായ പ്രേരണകളോ ഭൗതികമായ പ്രശസ്തിയോ ലക്ഷ്യമാക്കിയല്ല പരുമല തിരുമേനി ഊർശ്ലേം സന്ദർശിക്കുന്നതും യാത്രാവിവരണം എഴുതുന്നതും. പരുമല തിരുമേനി സഞ്ചാരത്തെ കാഴ്ചയുടെ പൂർണ്ണതയിലേക്ക് നയിക്കുവാനാഗ്രഹിക്കുന്നു:

'എന്നാലും നാം അല്പവിശ്വാസികളും പാപികളും ആകുന്നതിനാൽ ചെവി കൊണ്ടു ഗ്രഹിക്കാവുന്നതിൽ അധികം കണ്ണുകൊണ്ടു ഗ്രഹിക്കുമ്പൊൾ ഉണ്ടാ കുന്ന വിശ്വാസസ്ഥിരതയും മനസ്സിൻെറ ഭക്തിയും യെറുശ്ലെം യാത്രയിൽനിന്നു ഉത്ഭവിക്കുന്നുണ്ടന്നു നാം രുചിച്ചറിഞ്ഞിരിക്കുന്നു' (പേജ് 55).

ഊർശ്ലേം യാത്രയിൽ കൂടി ആദ്ധ്യാത്മിക തീക്ഷ്ണതയും അഭ്യുന്നതിയും പ്രാപിച്ച പരുമല മാർ ഗ്രിഗോറിയോസ് പറയുന്നു: 'എന്നാലും ആത്മാവിൻെറയും സത്യത്തിൻെറ പൂർണ്ണത പ്രാപിക്കുവാൻ കാഴ്ച ഏററവും ഉപയൊഗമുള്ളതാ കകൊണ്ടു നമ്മുടെ ജനങ്ങളിൽ കഴിയുന്നവർ എല്ലാം ഠരം വിശുദ്ധ സ്ഥലങ്ങളെ സന്ദർശിക്കുന്നതായാൽ നന്നായിരിക്കുമെന്നു നാം അഭിപ്രായപ്പെടുകയും ഗുണ ദൊഷിക്കയും ചെയ്യുന്നു.' (പേജ് 56).

പരുമല മാർ ഗ്രിഗോറിയോസിന്റെ തീർത്ഥാടനം വിശുദ്ധിയിലേക്ക് ഉയരു വാൻ ആഗ്രഹിക്കുന്ന ഒരു തീർത്ഥാടകന്റെ വ്യക്തിത്വമാണ് പ്രകടമാക്കുന്നത്. കാഴ്ചയിൽ നിന്നും കാഴ്ചകളിലേക്കും അതിൽ നിന്നും പൂർണ്ണമായ കാഴ്ചയി ലേക്കുമുള്ള വിശുദ്ധമായ യാത്രയുടെ അനുഭവത്തിലേക്കാണ് വായനക്കാരെ പിടിച്ചുയർത്തുന്നത്.

സഞ്ചാരതാൽപര്യം പരുമല തിരുമേനിയുടെ മുഖമുദ്രയായിരുന്നു. അജപാ ലന ദൗത്യവുമായി കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിരന്തരമായി അദ്ദേഹം സഞ്ചരിച്ചിരുന്നു. യാത്രകൾ അധികവും ജലമാർഗമായിരുന്നു. കേരളത്തിലെ



വിവിധ സ്ഥലങ്ങളും ജനവിഭാഗങ്ങളും അദ്ദേഹത്തിന് സുപരിചിതമായിരുന്നു. സഞ്ചാര കാഴ്ചകൾ അനുഭവിച്ചറിയാനുള്ള താല്പര്യവും ഊർശ്ലേമിലേയ്ക്കു യാത്ര ചെയ്യുവാൻ പ്രേരിപ്പിച്ചു. ആ കാലഘട്ടത്തിൽ ഇത്ര ബഹുദൂരമുള്ള യാത്ര ഒരു സാഹസികത തന്നെയായിരുന്നു.

## 7. ക്രമീകൃതമായ ആഖ്യാനകല

*ഊർശ്ലേം യാത്രാ വിവരണ*ത്തിൽ ക്രമീകൃതമായ ഒരു ആഖ്യാനകലയുണ്ട്. ഊർശ്ലേമിലേയ്ക്കുള്ള യാത്ര, യാത്രയിലെ കാഴ്ചകൾ, ഊർശ്ലേമിൽ ലഭിച്ച അനു ഭവങ്ങൾ, ഊർശ്ലേമിൽ നിന്നുള്ള മടക്കയാത്ര ഇങ്ങനെ *ഊർശ്ലേം യാത്രാ വിവ രണ*ത്തിന്റെ ഘടനയിൽ ക്രമീകൃതമായ ഒരു വളർച്ചയുണ്ട്. ഇതിന്റെ ആഖ്യാന ത്തിൽ ആദി, മദ്ധ്യം, അന്ത്യം എന്നിങ്ങനെയുള്ള സുഘടിതമായ രചനാ ശില്പവും ഉണ്ട്. പരുമല മാർ ഗ്രിഗോറിയോസ് കണ്ടതും അനുഭവിച്ചതുമായ ആചാരങ്ങൾ, അനുഷ്ഠാനങ്ങൾ, ഐതിഹ്യങ്ങൾ, സംസ്കാരസരണികൾ എന്നിവ ഓജസ്സുള്ള ഗദ്യശൈലിയിൽ അവതരിപ്പിച്ചിരിക്കുന്നു.

വിശുദ്ധ ബൈബിളിലെ പ്രധാന സംഭവങ്ങൾ നടന്ന സ്ഥലം, പഴയനിയമ രാജാക്കന്മാരുടെ രാജധാനി, യേശുവിന്റെ പാദസ്പർശനം ഏറ്റ പുണ്യഭൂമിയായ ഊർശ്ലേം പട്ടണം, യേശുവിനെ അടക്കിയിരുന്ന കല്ലറ തുടങ്ങിയ പുണ്യസ്ഥല ങ്ങൾ സന്ദർശിച്ച് അനുഗ്രഹം പ്രാപിക്കണമെന്ന ആഗ്രഹമാണ് ആത്യന്തിക മായി വിശുദ്ധ നാട്ടിലേയ്ക്ക് പോകുവാൻ പരുമല തിരുമേനിയെ പ്രേരിപ്പിച്ചത്.

പരുമല, മുളന്തുരുത്തി വഴി കൊച്ചിയിൽ എത്തി. അവിടെ നിന്നും ബോംബെ യിലും. പിന്നീട് കപ്പൽമാർഗ്ഗം യോപ്പാ വഴി ഊർശ്ലേമിലും എത്തിച്ചേർന്നു. കഷ്ടാ നുഭവ ആഴ്ച വിശുദ്ധ നഗരത്തിൽ ചെലവഴിച്ചു. പിന്നീട് ഊർശ്ലേമിൽ നിന്നും ബോംബെയ്ക്കു തിരിച്ചു. ബോംബെയിൽ നിന്നും ട്രെയിൻ മാർഗ്ഗം ഷൊർണ്ണൂരും അവിടെ നിന്നും പരുമലയിലും എത്തിച്ചേർന്നു.

കാഴ്ചകൾ വർണ്ണിച്ചും അനുഭവങ്ങൾ വിവരിച്ചും സൂക്ഷ്മമായ കാര്യങ്ങൾ വിശദീകരിച്ചുമുള്ള *ഊർശ്ലേം യാത്രാ വിവരണ*ത്തിൽ വിവരണങ്ങളുടെ ക്രമ ബദ്ധമായ ഒഴുക്കുണ്ട്. മതപരമായ കാര്യങ്ങൾക്കാണിതിൽ പ്രാധാന്യം എങ്കിലും ഭൗതികകാര്യങ്ങളും വിശദീകരിക്കുന്നു.

സഞ്ചാരസാഹിത്യം എഴുതുന്നയാളിൽ ജന്മനാ ഒരു യാത്രികൻ ജനിക്കും എന്നുള്ളത് പരുമല തിരുമേനിയിൽ യാഥാർത്ഥ്യമാകുന്നു. അത് വിശുദ്ധി നി റഞ്ഞ ഒരു യാത്രികന്റെ വ്യക്തിത്വമാണ്. *ഊർശ്ലേം യാത്രാ വിവരണം* വായി ക്കുന്ന പ്രതീതിയല്ല, കാഴ്ചകളുടെ അനുഭവമാണ് പ്രദാനം ചെയ്യുന്നത്.

സഞ്ചാര സാഹിത്യകാരന് യാത്രാകൗതുകവും അന്വേഷണബോധവും ഉണ്ടാ കണം. പുതിയ കാര്യങ്ങൾ അറിയുവാനും മനസ്സിലാക്കുവാനും പങ്കിടാനുമുള്ള സന്നദ്ധതയും വേണം. പരുമല തിരുമേനിയിൽ സഞ്ചാരസാഹിത്യകാരന് വേണ്ട എല്ലാ കൃപകളും നിറഞ്ഞുനിൽക്കുന്നു. അതിനാൽ മലയാള സഞ്ചാരസാഹി ത്യത്തിലെ ലക്ഷണയുക്തമായ ആദ്യത്തെ യാത്രാവിവരണമാണ് *ഊർശ്ലേം യാത്രാ വിവരണം*.

പരുമല മാർ ഗ്രിഗോറിയോസിന്റെ *ഊർശ്ലേം യാത്രാ വിവരണ*ത്തിലെ ചില മലയാള പദങ്ങളുടെ സൗന്ദര്യം ശ്രദ്ധിക്കുക: കുഴൽവഴി, കണ്ണുനീരിൻെറ വാതിൽ, ദൂരക്കാഴ്ചകൾ, ഉൾക്കായലുകൾ, മേൽനില, വെള്ളിവിളക്ക്, വണ്ടി

സഞ്ചാരം, അണിയണിയായി, കഴുത്തോളം ഉയരത്തിൽ, കുത്തിയവളവുകൾ, കരേറുന്ന വഴി, കാൽച്ചുവട്, കുടിപാർപ്പില്ലാത്ത, പുത്തൻ തീ, കൂട്ടായ്മക്കാർ. ഇങ്ങനെ മനോഹരങ്ങളായ എത്രയോ മലയാള പദങ്ങളാണ് ചേർത്തിരിക്കുന്നത്. സംസ്കൃത പദങ്ങൾ ഉപയോഗിക്കാവുന്ന സ്ഥാനങ്ങളിലാണ് മലയാളപദങ്ങൾ തേടിപ്പിടിച്ചു ചേർത്തിരിക്കുന്നത്.

### 1. സവിശേഷ പ്രയോഗങ്ങൾ

*ഊർശ്ലേം യാത്രാ വിവരണ*ത്തിലെ ചില സവിശേഷ പ്രയോഗങ്ങൾ: വെളിച്ച മാളിക, ഇടുക്കു കടൽ, ശീതരാജ്യം, കണ്ണുനീരിന്റെ വാതിൽ, പുണ്യയാത്രക്കാർ, പാദചാരികൾ, വെൺമാടപ്പണി, വെള്ളിവിളക്ക്, തങ്കവേലകൾ, മലയാള സുറിയാനിക്കാർ, ക്രിസ്ത്യാനി ശാഖകൾ, ശാഖക്കാർ, മഹാവൃദ്ധൻ, മനസ്സിളക്കം, പുത്തൻ തീ, ബോംബെ വണ്ടി ... മലയാള ഗദ്യത്തിന്റെ വളർച്ചയുടെ കാലഘട്ടത്തിലാണ് പരുമല തിരുമേനിയിൽ നിന്നും ഹൃദ്യമായ ഇത്തരം സവിശേഷ പ്രയോഗങ്ങൾ ഭാഷയ്ക്ക് ലഭിക്കുന്നത്.

### 2. സവിശേഷ ശൈലികൾ

പരുമല തിരുമേനി യാത്രാവിവരണത്തിൽ നിരവധി സവിശേഷ ശൈലികൾ ഉപയോഗിക്കുന്നുണ്ട്: അന്യോന്യം വിലാപത്തോട്, സ്നാനപാനാദികൾ, കണ്ടുകണ്ടത്രേ, വണ്ടി സഞ്ചാരമുള്ളത്, ഇതോട് ഒട്ട് അടുത്ത്, കാൽച്ചുവട്, എട്ടു പത്തു ദണ്ഡു, കഴുത്തോളം ഉയരത്തിൽ, വളരെ ഭക്തിയുള്ള ഒരു കൂട്ടം, ശകാരവും കലശലും.

മലയാളത്തിൽ നിരവധി ശൈലീ പ്രയോഗങ്ങളുണ്ട്. പരുമല തിരുമേനിയുടെ ശൈലികൾ സംഭാഷണ ശൈലിയിൽ നിന്നും രൂപം പ്രാപിച്ചിട്ടുള്ളതാണ്. ഇത്തരം ശൈലികൾ വഴി മലയാളഭാഷ സംസ്കൃതാധിപത്യത്തിൽ നിന്നും പുറത്തുവന്നു.

### 3. പഴയ പദാവലികൾ

ഏനമുണ്ട്, മുൻപേർ പറഞ്ഞ, ശട്ടം കെട്ടുക, പേഷ്കാർ, മേൽനില, വിലങ്ങ, ഒട്ടുചേർന്ന്, സഹജം, കരേറി, കടശി, തക്കവാറു, ഒട്ടുക്ക്, പൊതുപ്പെട്ട, മാർഗ്ഗേണ.... തുടങ്ങിയ പഴയ പദങ്ങളും യാത്രാവിവരണത്തിലുണ്ട്. അക്കാലത്തെ മിക്ക രചനകളിലും ഇത്തരം പഴയ പദാവലികളുടെ ധാരാളിത്തം വളരെയുണ്ട്.

ഒ. ചന്തുമേനോന്റെ 'ഇന്ദുലേഖ' (1891) എന്ന നോവലിലും അനവധി പഴയ പദാവലികളുണ്ട്. ഇത് അവികസിതമായ ഗദ്യശൈലിയല്ല. അക്കാലഘട്ടത്തിലെ മനോഹരങ്ങളായ പദസമൂഹങ്ങളാണ്. ഭാഷ വികസിച്ചപ്പോൾ ഇത്തരം പ്രയോഗങ്ങൾ ലുപ്തപ്രചാരമായി.

ഓജസ്സും തേജസ്സുമുള്ള ഒരു ഗദ്യ മാതൃകയാണ് പരുമല തിരുമേനിയുടേത്. ആശയങ്ങളുടെ ക്രമബദ്ധമായ വളർച്ച, ഖണ്ഡികകളുടെ വിഭജനം, വാചകങ്ങളുടെ ഘടന, വാക്കുകളിലൂടെയുള്ള ദൃശ്യാവിഷ്കാരം, സുതാര്യമായ അവതരണം എന്നിങ്ങനെ പലതും ഈ മാതൃകയിൽ കണ്ടെത്താം. ആശയാവിഷ്കാരത്തിന് നൈസ്സർഗ്ഗികമായ വരസിദ്ധി പരുമല തിരുമേനിക്കുണ്ടായിരുന്നു. ചില അവസരങ്ങളിൽ ആരാധനാ ശൈലിയിലുള്ള ഗദ്യ രചനയും പ്രകടമാകുന്നുണ്ട്. അക്കാലത്ത് സാഹിത്യ കൃതികളുമായുള്ള സംവേദന - സംവാദങ്ങൾക്ക്



അവസരമില്ലായിരുന്നു. എന്നിട്ടും ഉദാത്തമായ ഒരു ശൈലി സൃഷ്ടിക്കുവാൻ പരുമല തിരുമേനിക്കു സാധിച്ചു.

## III

മലങ്കര സഭയിലെ പ്രഖ്യാപിത പരിശുദ്ധനായ പരുമല ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനി പൗരസ്ത്യ ആദ്ധ്യാത്മികത സ്വന്തം ജീവിതത്തിൽ സ്വാംശീകരിച്ച വിശുദ്ധനായിരുന്നു.

## മലയാളത്തിന്റെ സൂര്യതേജസ്സ്

കേരളത്തിന്റെ സമഗ്രമായ നവോത്ഥാന ഘട്ടം ആരംഭിക്കുന്നത് പത്തൊമ്പതാം നൂറ്റാണ്ടിലാണ്. മിഷനറിമാരുടെ വിവിധ പ്രവർത്തനങ്ങൾ, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരം, പത്രപ്രവർത്തനം എന്നിവ സാമൂഹിക നവോത്ഥാന പ്രക്രിയക്ക് അടിത്തറയിട്ടു. മതരംഗത്തും വിവിധങ്ങളായ പരിവർത്തനങ്ങളുണ്ടായി. 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധമായിരുന്നു പരുമല ഗീവറുഗീസ് മാർ ഗ്രിഗോറിയോസിന്റെ (1848 - 1902) കർമ്മകാണ്ഡം. ഈ കാലത്ത് കേരളത്തിന്റെ സാമൂഹിക നവോത്ഥാനത്തിനും മിഷനറി ഗദ്യത്തിനും നിസ്തുല സംഭാവനകൾ നൽകിയ മഹാപ്രതിഭയായിരുന്നു പരുമല തിരുമേനി.

മലയാള സഞ്ചാരസാഹിത്യത്തിൽ പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാ വിവരണം* ലക്ഷണയുക്തമായ ആദ്യ ഗ്രന്ഥമാണ്. 1895 ൽ പരുമല തിരുമേനി ഊർശ്ലേമിലേക്ക് യാത്ര ചെയ്തതിന്റെ വിവരണങ്ങൾ ഹൃദ്യമായ ഭാഷയിൽ *ഊർശ്ലേം യാത്രാ വിവരണ*ത്തിൽ അവതരിപ്പിക്കുന്നു.

കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുന്നതിന് പരുമല തിരുമേനി പ്രത്യേകം ശ്രദ്ധിച്ചു. ദലിത് വിഭാഗങ്ങളുടെ വിമോചനത്തിനായി കേരളത്തിൽ മുഴങ്ങിയ ആദ്യ ശബ്ദമായിരുന്നു പരുമല തിരുമേനിയുടേത്. സാമൂഹിക ആദ്ധ്യാത്മിക രംഗത്ത് നിരവധി പരിവർത്തനാത്മകമായ പ്രവർത്തന ശൃംഖലകളെ സമന്വയിപ്പിക്കുവാൻ പരുമല തിരുമേനിക്കു കഴിഞ്ഞു.

### ജീവിതരേഖ

എറണാകുളം ജില്ലയിൽ മുളന്തുരുത്തിയാണ് പരുമല മാർ ഗ്രിഗോറിയോസിന്റെ ജന്മസ്ഥലം. മുളന്തുരുത്തിയിൽ ചാത്തുരുത്തി കൊച്ചുമത്തായിയുടെയും കൊച്ചുമറിയാമ്മയുടേയും ഇളയ പുത്രനായി 1848 ജൂൺ 15 ന് ജനിച്ചു. കൊച്ചയ്പോര എന്നായിരുന്നു ബാല്യകാല നാമം. മൂത്തവരായി രണ്ടു സഹോദരന്മാരും രണ്ടു സഹോദരികളും. രണ്ട് വയസ് തികയുന്നതിനു മുമ്പ് മാതാവ് മരിച്ചു. അതിനാൽ ബാല്യകാല സംരക്ഷണം മൂത്ത സഹോദരി മറിയയിൽ നിക്ഷിപ്തമായി.

ചാത്തുരുത്തി ധാരാളം പൂർവ്വിക സ്വത്തുക്കൾ ഉണ്ടായിരുന്ന കുലീനകുടുംബമാണ്. വൈദിക പാരമ്പര്യമുള്ളതിനാൽ ആദ്ധ്യാത്മിക ജീവിത ശൈലിയും ദൈവഭക്തിയും വളരെ ചെറുപ്പത്തിൽ തന്നെ കൊച്ചയ്പോരായ്ക്ക് ലഭ്യമായി.

അഞ്ചാം വയസ്സിൽ വിദ്യാഭ്യാസത്തിന്റെ ആദ്യാക്ഷരം കുറിച്ചു. ബാല്യകാലത്തുതന്നെ പഠനതല്പരത, ബുദ്ധിവിലാസം, സൽസ്വഭാവം എന്നിവയിൽ

അസാധാരണ പ്രാഗൽഭ്യം പ്രകടിപ്പിച്ചു.

## വെള്ളിനക്ഷത്രം പോലെ

പ്രാഥമിക വിദ്യാഭ്യാസാനന്തരം പിതൃസഹോദരൻ പള്ളിത്തട്ട ഗീവറുഗീസ് മല്പാന്റെ ശിക്ഷണത്തിൽ സുറിയാനിഭാഷാ പഠനം നടത്തി. സുറിയാനി ഭാഷയിലും ഗീതങ്ങളിലും പ്രത്യേക നൈപുണ്യം പുലർത്തി. ഒൻപതാമത്തെ വയസ്സിൽ 1857 സെപ്തംബർ 26 -ന് കരിങ്ങാശ്ര പള്ളിയിൽ വച്ച് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് കോറൂയോ പട്ടം നൽകി.

വൈദികപദവിയുടെ പ്രാരംഭമായ കോറൂയോ സ്ഥാനം ലഭിച്ചതിനെ തുടർന്ന് ഗീവറുഗീസ് മല്പാന്റെ ശിക്ഷണത്തിൽ ജ്ഞാനത്തിന്റെ വിവിധ മേഖലകൾ കീഴടക്കുവാൻ തുടങ്ങി. ഗുരുമുഖത്തുനിന്നുമുള്ള ഏഴുവർഷത്തെ പഠനം അത്യഗാധമായ പാണ്ഡിത്യം നേടുവാൻ സഹായിച്ചു.

1864 -ൽ യൂയാക്കിം മാർ കൂറിലോസിൽ നിന്നും ശംശോനാ പട്ടവും കശ്ശീശാ പട്ടവുമേറ്റു. തുടർന്ന് കോർ എപ്പിസ്കോപ്പാ സ്ഥാനവും ലഭിച്ചു. ഇക്കാലത്ത് യൂയാക്കീം മാർ കൂറിലോസിന്റെ (1846–1874) സെക്രട്ടറിയായും വിവിധ പള്ളികൾ സന്ദർശിച്ചു. കോർഎപ്പിസ്കോപ്പാ ആയിരുന്നെങ്കിലും 'ചാത്തുരുത്തിൽ ഗീവർഗീസ് കത്തനാർ' എന്നാണ് അറിയപ്പെട്ടത്. മുളന്തുരുത്തിയിലും കണ്ടനാട്ടും വികാരിയായി പ്രവർത്തിച്ചു. ഇടവക ഭരണത്തേക്കാൾ ഏകാന്തതയ്ക്കും മൗനത്തിനും പ്രാധാന്യം കണ്ടെത്തിയ അദ്ദേഹം ഏകാന്ത സന്യാസിയാകുവാൻ ആഗ്രഹിച്ചു. ഇക്കാര്യം മലങ്കരമെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമനെ അറിയിച്ചു. അദ്ദേഹം മുളന്തുരുത്തി ഇടവക പൊതുയോഗത്തിന്റെ ഏകകണ്ഠമായ ശുപാർശപ്രകാരം 1872 ഏപ്രിൽ 7 ന് ഗീവർഗീസ് കത്തനാർക്ക് റമ്പാൻ സ്ഥാനം നൽകി.

## വഴിയും വെളിച്ചവും

ആദ്ധ്യാത്മിക ജീവിതത്തിന്റെ വഴിയും വെളിച്ചവും തിരിച്ചറിഞ്ഞ കാലമായിരുന്നു വെട്ടിക്കലെ താമസം. ഒരു ദയറാവാസി താമസമാക്കിയതിനാൽ വെട്ടിക്കൽ, ദയറായായി അറിയപ്പെട്ടു. ദയറാപ്രസ്ഥാന സ്ഥാപകൻ ഈജിപ്റ്റിലെ മാർ അന്തോണിയോസ് (എ. ഡി. 251–356) ആയിരുന്നു അദ്ദേഹത്തിന്റെ ആദർശപുരുഷൻ. വ്രതവിശുദ്ധിയിൽ ജീവിതത്തെ പ്രോജ്വലിപ്പിച്ച ആ ഘട്ടത്തിൽ സുറിയാനി പഠനത്തിനായി നിരവധി ശിഷ്യന്മാർ എത്തിച്ചേർന്നു. അതോടെ വെട്ടിക്കൽ ദയറാ മല്പാൻ പാഠശാലയായി.

പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ കേരളം സന്ദർശിച്ചപ്പോൾ (1875–1877) സുറിയാനിയിലും മലയാളത്തിലും അഗാധ പാണ്ഡിത്യം നേടിയ ചാത്തുരുത്തി ഗീവറുഗീസ് റമ്പാനെ അദ്ദേഹത്തിന്റെ സെക്രട്ടറിയായി നിയമിച്ചു. കേരളത്തിന്റെ വിവിധ സ്ഥലങ്ങൾ പാത്രിയർക്കീസിനോടൊപ്പം സന്ദർശിക്കുകയും പ്രസംഗങ്ങൾ മലയാളത്തിലേയ്ക്ക് പരിഭാഷപ്പെടുത്തുകയും ചെയ്തു. 1876 ജൂൺ 27 മുതൽ 29 വരെ നടന്ന മുളന്തുരുത്തി സുന്നഹദോസിൽ പത്രോസ് തൃതീയൻ പാത്രിയർക്കീസിന് താങ്ങും തണലുമായത് ചാത്തുരുത്തി ഗീവറുഗീസ് റമ്പാനാണ്. 1876 ആഗസ്റ്റ് 27 ന് മുളന്തുരുത്തിയിൽ നടന്ന മലങ്കരസഭയിലെ ആദ്യത്തെ മൂറോൻ കൂദാശയിലും ചാത്തുരുത്തി ഗീവറുഗീസ് റമ്പാൻ സജീവ പങ്കാളിത്തം വഹിച്ചു.



ചാത്തുരുത്തി ഗീവറുഗീസ് റമ്പാന്റെ സുറിയാനി ഭാഷാ പരിജ്ഞാനവും നേതൃത്വ പാടവവും ദൈവഭക്തിയും പത്രോസ് തൃതീയനെ ആകർഷിച്ചു. ചാത്തുരുത്തി ഗീവറുഗീസ് റമ്പാന്റെ ജീവിത വിശുദ്ധിയ്ക്കും ദൈവാശ്രയത്തിനും ഏതു പ്രതിസന്ധി ഘട്ടത്തേയും അതിജീവിക്കുവാൻ കഴിയുമെന്ന് മനസ്സിലാക്കിയ പത്രോസ് തൃതീയൻ 1876 ഡിസംബർ 10 ന് വടക്കൻപറവൂർ മാർതൊമ്മൻ പള്ളിയിൽ വച്ച് 'ഗീവറുഗീസ് മാർ ഗ്രിഗോറിയോസ്' എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചു. 1877 മെയ് 5 ന് നിരണം ഭദ്രാസനത്തിന്റെ 22 പള്ളികളുടെ മെത്രാപ്പോലീത്തായായി ചുമതലയേറ്റു.

മുളന്തുരുത്തിയിൽ നിന്നും പരുമല വരെയുള്ള 28 വർഷങ്ങൾ പരുമല മാർ ഗ്രിഗോറിയോസിന്റെ ജീവിതത്തിലെ ഒന്നാം ഘട്ടമാണ് (1848–1877). വ്രതവിശുദ്ധിയിൽ യുവത്വം നിറഞ്ഞ തേജസ്സിയായ ഒരു ബ്രഹ്മജ്ഞാനിയായിരുന്നു പരുമലയിൽ എത്തിയ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ്. കഠിനമായ ഉപവാസം, നിരന്തരമായ പ്രാർത്ഥന, ദീർഘമായ മൗനം, ഇന്ദ്രിയസംയമനം, ധർമ്മാചരണം, ലളിതജീവിതം എന്നിവയിലൂടെ തപോനിഷ്ഠമായ ജീവിതശൈലി പരുമല തിരുമേനി വളർത്തി. പ്രാർത്ഥനയിലൂടെ ആത്മജ്ഞാനം നേടിയ സന്യാസിയായിരുന്നു അദ്ദേഹം.

## പരുമല അഴിപ്പുരയിൽ

പത്തനംതിട്ട ജില്ലയിൽ മാന്നാറിനു സമീപം എരമല്ലിക്കര മുതൽ പന്നായിപാലം വരെയുള്ള ഏഴു ചതുരശ്ര കിലോമീറ്ററോളം വിസ്തീർണ്ണമുള്ള ദ്വീപാണ് പരുമല.

അച്ചൻകോവിലാർ ചേർന്നൊഴുകുന്ന പമ്പാനദിയാൽ ചുറ്റപ്പെട്ട പരുമല വൻകാടുകളും മരങ്ങളും നിറഞ്ഞ വനപ്രദേശമായിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ 1872 ൽ പരുമലയിൽ ഒരു പള്ളി നിർമ്മിക്കുന്നതിനെക്കുറിച്ച് ആലോചിച്ചു. പരുമലയിൽ താമസമാക്കിയ അരികുപുറത്ത് കോരുള മാത്തൻ നൽകിയ സ്ഥലത്ത് അഴികളോടുകൂടിയ ഒരു പുര പണിതു. അതാണ് പരുമലയിലെ 'അഴിപ്പുര'. കരിമ്പനക്കൂട്ടങ്ങളും യക്ഷിക്കാടുകളും നിറഞ്ഞ ഏകാന്ത സ്ഥലമായ പരുമലയിലെ 'അഴിപ്പുരയിൽ' താമസിച്ച് പ്രവർത്തനം ആരംഭിച്ചതു മുതൽ ഊർശ്ലേം യാത്ര വരെയുള്ള കാലം പരുമല തിരുമേനിയുടെ ജീവിതത്തിന്റെ രണ്ടാം ഘട്ടമാണ് (1877–1895). ഭദ്രാസന ഭരണം, അജപാലന ശുശ്രൂഷ, വൈദിക പരിശീലനം എന്നിങ്ങനെ നിരവധി ഉത്തരവാദിത്വങ്ങൾ ഇക്കാലത്ത് നിർവ്വഹിച്ചു. മുളന്തുരുത്തിയിൽ നിന്നും അദ്ദേഹം പരുമലയിൽ എത്തുമ്പോൾ അഴിപ്പുരയും ഒരു ചെറിയ പള്ളിയും മാത്രമാണുള്ളത്.

കേരളത്തിന്റെ തെക്കൻ ഭാഗത്ത് വൈദികരെ പരിശീലിപ്പിക്കുന്നതിനും ദയറാപ്രസ്ഥാനം വളർത്തുന്നതിനുമായി സ്ഥാപിച്ചതാണ് 'അഴിപ്പുര.' വൈദികരെ അഭ്യസിപ്പിച്ചതിനാൽ 'പരുമല സെമിനാരി' എന്നും അറിയപ്പെട്ടു.

## ഉജ്ജ്വല പ്രകാശ സ്രോതസ്സ്

കേരളത്തിലെ ക്രൈസ്തവ മതബോധനത്തിന്റെ ഉറവിടം മല്പാൻ പാഠശാലകളിലാണ്. മല്പാൻ പാഠശാലകൾക്ക് രൂപം നല്കി ധാരാളം വൈദികരെ ആദ്ധ്യാത്മിക രഹസ്യങ്ങളുടെ ആദിപാഠങ്ങൾ പഠിപ്പിക്കുന്നതിന് പരുമല മാർ ഗ്രിഗോറിയോസ് പ്രത്യേകം താല്പര്യം പ്രകടിപ്പിച്ചു. കേരളത്തിലെ നിരവധി ശ്രേഷ്ഠരായ

ശിഷ്യന്മാരെയാണു പരുമലയിൽ നിന്നും വാർത്തെടുത്തത്.

കേരളത്തിലെ ഉജ്ജ്വല പ്രകാശസ്രോതസായ പരുമല മാർ ഗ്രിഗോറിയോസ്, വിശുദ്ധിയുടെയും പരിത്യാഗത്തിന്റെയും ശൈലികൾ ജീവിച്ചിരുന്നപ്പോൾ കാട്ടിക്കൊടുത്തു. അദ്ദേഹം മാതൃകയാക്കി നൽകുന്നത് സ്നേഹം, സേവനം, പരിത്യാഗം, സാമൂഹ്യസേവനം, വ്യക്തിബന്ധങ്ങൾ, സാമൂഹ്യപരിഷ്കരണം, കലാസാഹിത്യ സേവനങ്ങൾ എന്നീ വിവിധ മേഖലകളിൽ നിരന്തരമായും പ്രതിബദ്ധതയോടുമുള്ള പ്രവർത്തന സരണികളാണ്.

പരുമല കേന്ദ്രീകരിച്ച് കേരളത്തിന്റെ തെക്കും വടക്കുമുള്ള പ്രദേശങ്ങളിൽ ആദ്ധ്യാത്മിക പ്രബോധനങ്ങൾ നൽകുന്നതിൽ പരുമല തിരുമേനി പ്രത്യേകം ശ്രദ്ധിച്ചു. പരുമല തിരുമേനി തുമ്പമൺ (1884-1902), കൊല്ലം ( -1902) ഭദ്രാസനങ്ങളുടെയും ചുമതല വഹിച്ചു. മലങ്കര സഭയിലെ മുഴുവൻ പള്ളികളിലേയും റശ്ശീസാ പിരിവ് ശേഖരണത്തിന്റെ മുഖ്യചുമതലയും ഉണ്ടായിരുന്നതിനാൽ മലങ്കരസഭയിലെ മുഴുവൻ ഇടവകകളിലും ഒരു പരിധിവരെ അധികാരവും അവകാശവും ഉണ്ടായിരുന്നു.

പരുമല തിരുമേനിയുടെ ജീവിതത്തിന്റെ ഏറ്റവും പ്രകാശപൂർണ്ണമായ മൂന്നാംഘട്ടം (1895-1902) ഊർശ്ലേമിൽ നിന്നെത്തിയതിനുശേഷമുള്ള ഏഴു വർഷങ്ങളാണ്. കേരളത്തിന്റെ സാംസ്കാരിക - നവോത്ഥാന പ്രക്രിയയ്ക്കും സാമൂഹികമാറ്റങ്ങൾക്കും ധീരമായ നേതൃത്വം നൽകുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. സാഹിത്യം, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, സാമൂഹിക വിമോചന ദർശനങ്ങൾ, ദളിത് വിഭാഗങ്ങളുടെ ഉന്നമനം, സാമൂഹിക പരിഷ്കാരങ്ങൾ എന്നിങ്ങനെ പരിവർത്തനാത്മകമായ പ്രവർത്തന ശൃംഖലകളെ സമന്വയിപ്പിക്കുവാൻ പരുമല തിരുമേനിക്കു കഴിഞ്ഞു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിലും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യവർഷങ്ങളിലും കേരളത്തിന്റെ സാമൂഹ്യനവോത്ഥാന പ്രവർത്തനങ്ങളിൽ മുഖ്യ പങ്കാളിത്തം വഹിച്ച കർമ്മയോഗിയാണ് പരുമല മാർ ഗ്രിഗോറിയോസ്. ജാതീയ ചിന്തകൾക്കും സാമൂഹിക വേർതിരിവുകൾക്കും അതീതമായ സമീപനമായിരുന്നു പരുമല തിരുമേനിയുടേത്.

വ്രതാനുഷ്ഠാനങ്ങളുടെ കാഠിന്യവും കേരളത്തിന്റെ വിവിധ ഭാഗങ്ങളിലേക്കുള്ള നിരന്തരമായ സഞ്ചാരവും പരുമല തിരുമേനിയുടെ ആരോഗ്യത്തെ തളർത്തി.

1902 നവംബർ രണ്ടിന് ഞായറാഴ്ച രാവിലെ പരുമല മാർ ഗ്രിഗോറിയോസ് കന്തീലാ ശുശ്രൂഷ സ്വീകരിക്കുകയും വിശുദ്ധ കുർബ്ബാന അനുഭവിക്കുകയും ചെയ്തു. നവംബർ മൂന്നിന് വെളുപ്പിനെ ഒരു മണിക്ക് കാലം ചെയ്തു. നവംബർ നാലിന് ചൊവ്വാഴ്ച, മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ പരുമല പള്ളിയിൽ കബറടക്കി.

## IV

## വിശുദ്ധിയുടെ പ്രകാശം

ജീവിച്ചിരുന്നപ്പോൾ തന്നെ വിശുദ്ധനായി അറിയപ്പെട്ടിരുന്ന പരുമല തിരുമേനിയെ, 1947 നവംബർ 2-ന് മലങ്കര ഓർത്തഡോക്സ് സഭ പരിശുദ്ധനായി



പ്രഖ്യാപിച്ചു. 'വിശുദ്ധ പദവി ലഭിച്ചാൽ കുർബ്ബാനതക്സായിൽ ആ നാമം അനുസ്മരിക്കുന്നു. പരിശുദ്ധന്റെ മദ്ധ്യസ്ഥത യാചിക്കുന്നു. ആ പരിശുദ്ധന്റെ പേരിൽ ദേവാലയങ്ങൾ സ്ഥാപിക്കുന്നു. പള്ളികളിൽ ഓർമ്മപ്പെരുന്നാൾ ആചരിക്കുന്നു. ബലിപീഠത്തിനു മുകളിൽ ആ വിശുദ്ധന്റെ ചിത്രം വയ്ക്കുകയും തിരുശേഷിപ്പുകൾ പ്രത്യേകം വണക്കത്തിനായി സൂക്ഷിക്കുകയും ചെയ്യുന്നു. ഇങ്ങനെ നിരവധി ശ്രേഷ്ഠ പദവികളാണ് സഭ വിശുദ്ധ പദവി ലഭിക്കുന്നവർക്ക് നൽകിയിട്ടുള്ളത്.' പരുമല തിരുമേനിയുടെ നാമത്തിൽ ഇന്ത്യയിലും വിദേശത്തും അനേകം ദേവാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ട്.

## സാമൂഹ്യ ദർശനങ്ങൾ

കേരളത്തിന്റെ സാമൂഹിക നവോത്ഥാന പ്രക്രിയയിൽ ശ്രദ്ധേയരായ വിദ്യാധിരാജ ചട്ടമ്പി സ്വാമികൾ (1853-1924), ശ്രീനാരായണ ഗുരു (1856-1928), അയ്യങ്കാളി (1863-1941) എന്നിവർ ഈ ഘട്ടത്തിലെ പ്രഗല്ഭരായ സാമൂഹ്യ നവോത്ഥാന പ്രവർത്തകരായിരുന്നു. ഇവർക്ക് സമകാലികനായ പരുമല ഗീവർഗീസ് മാർ ഗ്രിഗോറിയോസും (1848-1902) സമൂഹത്തിന്റെ നവോത്ഥാനത്തിനായി യത്നിച്ചു. കേരളത്തിന്റെ സാമൂഹിക, സാംസ്കാരിക, സാഹിത്യ, വിദ്യാഭ്യാസ രംഗങ്ങളിലും ആദ്ധ്യാത്മിക മണ്ഡലങ്ങളിലും വിപ്ലവകരമായ പരിവർത്തനത്തിന് വേദിയൊരുക്കിയ മഹാത്മാവാണ് പരുമല തിരുമേനി. സാമൂഹ്യ പരിഷ്കർത്താവ്, അജപാലകൻ, താപസവര്യൻ, വിദ്യാഭ്യാസപ്രവർത്തകൻ, സാഹിത്യകാരൻ, മനുഷ്യസ്നേഹി എന്നിങ്ങനെ നിരവധി വിശേഷണങ്ങൾ പരുമല തിരുമേനിക്കുണ്ട്. എന്നാൽ 'പരിശുദ്ധൻ'എന്ന നിലയിലാണ് ഇന്ന് അദ്ദേഹത്തിന്റെ പ്രശസ്തി ലോകവ്യാപകമായിരിക്കുന്നത്.

കേരളത്തിലെ ദലിത് വിഭാഗങ്ങളുടെ വിമോചന ചരിത്രത്തിലെ ആദ്യ നായകൻ പരുമല മാർ ഗ്രിഗോറിയോസാണ്. പീഡനം, ചൂഷണം, അടിച്ചമർത്തൽ തുടങ്ങി നിരവധി പ്രശ്നങ്ങളോട് ക്രിയാത്മകമായി പ്രതികരിച്ചു. ഒരു നൂറ്റാണ്ടിനു മുമ്പ് ജാതീയ പ്രശ്നങ്ങൾ നിലനിന്നപ്പോൾ പരുമല തിരുമേനി സമൂഹത്തിലേക്കിറങ്ങി സ്നേഹത്തിന്റെ സ്പർശം പകർന്നു.

ബഹുമുഖ വ്യക്തിത്വം നിറഞ്ഞുനിന്ന ചൈതന്യമായിരുന്നു, പരുമല തിരുമേനി. ഒരു സമയം വിശുദ്ധിയുടെ അത്യുന്നതിയിലേക്കും സാമൂഹിക ജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളിലേക്കും കയറുകയും ഇറങ്ങുകയും ചെയ്ത വിശുദ്ധനായിരുന്നു അദ്ദേഹം. മനുഷ്യരെ മനസ്സിലാക്കിയ തിരുമേനി സമൂഹത്തെ കീഴ്പ്പെടുത്തിയത് തന്റെ ജീവിത വിശുദ്ധിയിലൂടെയാണ്. പരുമല മാർ ഗ്രിഗോറിയോസിന്റെ സാമൂഹിക ദർശനങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ളതായിരുന്നു.

## ഉപസംഹാരം

പരുമല തിരുമേനിയുടെ ലളിതവും സുതാര്യവുമായ ജീവിതവിശുദ്ധി ആഴമായ മനുഷ്യസ്നേഹത്തിൽ നിറഞ്ഞിരുന്നു. മുളന്തുരുത്തിയിൽ നിന്നും പരുമലയിൽ എത്തി കേരളത്തിലെ എല്ലാ വിഭാഗം ജനങ്ങളുടേയും സമഗ്രമായ അഭിവൃദ്ധിക്കായി പ്രയത്നിച്ച പരുമല മാർ ഗ്രിഗോറിയോസ് മലയാളത്തിന്റെ സൂര്യതേജസ്സാണ്.

q